# ധീരവനിത

അഥവാ

# ഷാം. വിജയം.

(മൂന്നാംഭാഗം)

By

## അബ്ദുൽ ഖാദർ ഖാരി




പ്രസാധകർ

ആമിനാ ബുക്ക് സ്റ്റാൾ

ഏനാമാക്കൽ. S. M.

# ധീരവനിത

## അഥവാ

# ഷാം വിജയം.

(മൂന്നാംഭാഗം)



രണ്ടാംപതിപ്പ്


പരിഭാഷകൻ

അബ്ദുൽഖാദർ ഖാരി.


വില 1–8–0


പ്രസാധകന്മാർ

ആമിനാ ബുക്ക്, സ്റ്റാൾ,

ഏനാമാക്കൽ

TRICHUR. (KERALAM)

# DHERAVANITHA

ADHAVA

# SHAMVIJAYAM.

## PART III

(Novel – Malayalam)

*By*

Abdulkhader Khari.

*Publishers*

AMINA BOOK STALL,

ENAMAKKAL, TRICHUR, KERALAM.

ഒന്നാംപതിപ്പ് 1954 ജനുവരി

കോപ്പി 1000

രണ്ടാംപതിപ്പ് 1956 ഡിസംബർ

കോപ്പി 1000



എഫ്. ജി. പി. വർക്സ്, കണ്ടശ്ശാങ്കടവ്.

# മൂന്നാംഭാഗത്തിലെ അദ്ധ്യായങ്ങൾ.

# ധീരവനിത
## അഥവാ
# ഷാം വിജയം.

---

## (മൂന്നാംഭാഗം)
## സ്വീകരണം.

ചരിത്രത്തിൻെറ താളുകൾ മറിച്ചുനോക്കുന്ന ഒരാൾക്ക് മദീന പട്ടണത്തെ എഴുപതിൽപരം നാമങ്ങൾകൊണ്ടു' സംബോധന ചെയ്തിരിക്കുന്നതായി കാണാം. മുസല്ലിമ, മുജസ്സിമ, ഖസ്സിസിയ, സാഹിബ, മഹബൂബ, മർഹൂമ, ഷാഫിയ, ഖൈറ, സൂഫിയ എന്നിങ്ങനെ ആ പട്ടിക നീണ്ടുപോകുന്നു. ഇത്രയധികം പേരുകൾ ആ പട്ടണത്തിനുണ്ടെങ്കിൽ അതുതന്നെ ആ പട്ടണത്തിൻെറ പ്രാധാന്യതക്ക് തെളിവാണ്. ഇനി ആ പട്ടണത്തിൻെറ മറെറാരുവശം നോക്കുന്നതായാൽ മററുള്ള നഗരങ്ങളെ അപേക്ഷിച്ച് പൌരാണികതയുള്ളതായി കാണാം. ബി സി. 1016-ൽ ഈജിപ്തിൽനിന്നു വന്നിട്ടുള്ള ഒരുകൂട്ടം ജനങ്ങളാണ് അവിടെ കുടിയേറി പാർത്തതെന്നും, അന്നുമുതലാണ് മദീനാപട്ടണം സ്ഥാപിതമായതെന്നും, ചരിത്രം ഘോഷിക്കുന്നു.

അവിടെ കുടിയേറിപാർത്തവരിൽ പ്രഥമഗണനീയൻ ഇംവാലീഖ് അതായതു് ഇംലാഖ്ബിൻ അർഹഖ്ഷബിൻ |സാംബിൻ നൂഹ് (അ. സ.) യാണെന്നും, അദ്ദേഹമാണ് ആദ്യമായി കൃഷി തുടങ്ങിയതും; ഈത്തപ്പനകൾ നട്ടുവളർത്തിയതെന്നും, കെട്ടിടങ്ങളും, കോട്ടകളും പണിയിപ്പിച്ചുകൊണ്ടു അറബിസ്ഥാൻ മുഴുവൻ പടർന്നുപിടിക്കയും അവസാനം ബഹറൈൻ, അമ്മാൻ, ഹിജാസ് മുതലായ വിഭാഗങ്ങൾമുതൽ ഷാം ഈജിപ്ത് മുതലായ സ്ഥലങ്ങൾ വരെ അടക്കി ഭരിച്ചിരുന്നതു് ഇംലാഖിൻെറ സന്താനങ്ങളാണെന്നും, അല്ലാമായാഖൂത്തിറഹ്മവി വിവരിക്കുന്നു.

ചരിത്രപരമായ പ്രാധാന്യങ്ങൾക്കുപുറമെ മദീനമരുഭൂമിയെ സുപ്രസിദ്ധ പട്ടണമാക്കിത്തീർത്ത ആ ദൈവദൂതൻെറ പ്രവചനങ്ങൾ യുവയോദ്ധാവിൻെറ കർണ്ണരന്ധ്രങ്ങളിൽ വന്ന് അലതല്ലുന്നുണ്ടായിരുന്നു. അഴുക്കുകളെ പുറത്തു തള്ളിക്കൊണ്ടു പരിശുദ്ധ സ്വർണ്ണത്തെ വേർതിരിച്ചെടുക്കുന്ന ഒരു ചൂളക്ക് സമമാണ് മദീന പട്ടണം.

മദീന നബിതിരുമേനി (സ) വരുന്നതിന്നുമുമ്പ് സാംക്രമിക രോഗങ്ങളുടെ സങ്കേതസ്ഥലമായിരുന്നു. അവിടന്നു അവിടെ വന്നതിനുശേഷം ആ രോഗത്തിൽനിന്നു ഒഴിവാക്കാൻ പ്രാർത്ഥിച്ചു. അവിടുത്തെ പ്രാർത്ഥനയുടെ ഫലമായി അത് ഒരു സുഖവാസസ്ഥലമായി രൂപാന്തരപ്പെട്ടു എന്നും ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നു.

തിരുമേനി പിന്നീടൊരവസരത്തിൽ പ്രാർത്ഥിച്ചിട്ടുണ്ട്. "സർവ്വശക്തനായ ജഗദീശ്വരാ! 'മക്കാ' പട്ടണത്തെ ഞങ്ങൾ എത്രകണ്ടു സ്നേഹിച്ചിരുന്നുവോ, അപ്രകാരംതന്നെ മദീനപട്ടണത്തെ ആക്കിത്തരണമേ" എന്നു്.

പ്രസ്തുത പട്ടണം ഇന്നു യുവയോദ്ധാവിന്നു സ്വാഗതമരുളുവാൻ വെമ്പൽകൊള്ളുകയാണ്. ഷാം യുദ്ധത്തിലെ ധീരയോദ്ധാവ് തൻെറ സഹോദരൻ ളിറാറിനോടുകൂടി മദീനയിലേക്കു പുറപ്പെട്ടിട്ടുണ്ടെന്നു മദീന നിവാസികൾ അറിഞ്ഞു. അവർ മക്കാനിവാസികളുടെ ആതിഥേയം സ്വീകരിച്ചു ഏതാനും ദിവസം ഇവിടെ താമസിക്കുന്നതാണെന്നും ' ഖിലാഫത്തിൽ അറിവുകിട്ടിയിരിക്കുന്നതായി മദീനാനിവാസികൾ ധരിക്കാതിരുന്നില്ല. അതാണ് അവർ അദ്ദേഹത്തെ സ്വീകരിക്കുവാൻവേണ്ടി വലിയ സന്നാഹങ്ങൾ ചെയ്യുന്നതു്.

ചന്ദ്രമാസത്തിലെ പതിനഞ്ചാം ദിനമാണ്. അന്നത്തെ ശശിയുടെ പ്രകാശം നാടെങ്ങും വീശിത്തുടങ്ങി. പൂർവ്വചക്രവാളത്തിൻെറ മേൽതട്ടിൽ നിന്നുകൊണ്ടു തിങ്കൾ മദീനയെ നോക്കി പുഞ്ചിരിക്കുന്നു. ആ സമയത്തു മദീനയിലെ പട്ടണനിവാസികളിൽ ചിലർ പുറത്തേക്കു വന്നുതുടങ്ങി.

പ്രഭാതനമസ്കാരത്തിന്നു ബാങ്ക് വിളിച്ചിട്ടില്ലെങ്കിലും മദീനയിൽനിന്നു ഷാമിലേക്കുള്ള പാത ജനനിബിഡമായിരിക്കയാണ്. അവർ എല്ലാം ഷാമിലേക്കു പോകുകയാണെന്നു കണ്ടാൽ തോന്നും. അതിൽ പുരുഷന്മാരും സ്ത്രീകളും ഉണ്ട്. സ്ത്രീരത്നങ്ങൾ മെയ്യാകെ വസ്ത്രങ്ങളെകൊണ്ടു ആഛാദനം ചെയ്തിട്ടുണ്ട്. അവരുടെ ഉന്മേഷവും ആവേശവും നടത്തത്തിന്നു വേഗതകൂട്ടുകയാണ്. അങ്ങിനെ പോയികൊണ്ടിരിക്കുന്ന ജനാവലിയുടെ ഇടയിൽനിന്നു ഒരു ശബ്ദം ഉയൎന്നു "അവർ ഇവിടെയുണ്ടല്ലോ" എന്നായിരുന്നു. പ്രസ്തുത ശബ്ദം കേട്ടതായ പാതയരുകിൽനിന്നു വരുന്ന ജനക്കൂട്ടം അവിടേക്ക്, ഓടിച്ചെന്നു നോക്കുമ്പോഴാണ് സംഗതി മനസ്സിലായത്. തങ്ങൾ കാണുവാൻ വെമ്പൽപൂണ്ടവരല്ലായിരുന്നു അതെന്ന്. മദീനാനിവാസികളിൽ ചിലർ രാത്രിയിൽതന്നെ പുറപ്പെട്ടുകയും മററ ചിലർ വഴിയരികിൽ കാത്തിരിക്കയും ചെയ്യുന്നുണ്ടായിരുന്നു. അവരെകണ്ടു തെററിദ്ധരിച്ചുപോയി, യുവയോദ്ധാവും മററമാണതെന്നു.

അതു അവരല്ലന്നു മനസ്സിലായ ഉടനെ ആ ജനാവലി വീണ്ടും മുമ്പോട്ടുതന്നെ നടന്നുതുടങ്ങി. അങ്ങിനെ മദീനയിൽനിന്നു രണ്ടു മൈൽ അകന്നുകഴിഞ്ഞപ്പോൾ "അല്ലാഹു അക്ബർ" എന്ന ധ്വനി അവരുടെ കൎണ്ണപുടങ്ങളിൽ വന്നലച്ചു. ആ മുദ്രാവാക്യം കേട്ടതോടെ അവർ അവിടെതന്നെ സ്ഥാനമുറപ്പിച്ചു. സ്വന്തം ഭവനങ്ങളിൽനിന്നുതന്നെ വുളുചെയ്തിട്ടുള്ളവർകൂടി ഉണ്ടായിരുന്നു അതിൽ. അല്ലാത്തവർ അവിടെ നിന്നുതന്നെ അംഗശുദ്ധി വരുത്തി ഒന്നിച്ചു പ്രഭാതനമസ്കാരം നിൎവ്വഹിച്ചു. അതിൽ കുചേലനും, കുബേരനും, ഉദ്യോഗസ്ഥനും, അനുദ്യോഗസ്ഥനും കൂടി തോളോടുതോൾ ഒരുമിച്ചു നമസ്കരിച്ചുവെങ്കിലും അതിന്നു പിന്നീടുള്ള പ്രാൎത്ഥനയാകുമ്പോഴേക്കുംതന്നെ ഷാംറോഡിൽ പൊടിപടലങ്ങൾ ഉയൎന്നുകഴിഞ്ഞിരുന്നു. ഷാമിൽനിന്നുവരുന്നവരുടെ കാഫിലയാണെന്നു മനസ്സിലായിരുന്നുവെങ്കിലും പ്രാൎത്ഥന അവസാ

നിച്ചശേഷമേ അവർ ആ ഇരുപ്പിൽനിന്നു ഇളകുകപോലും ഉണ്ടാ യുള്ളു. അപ്പോഴേക്കും ആഗതർ അടുത്തെത്തിയിരുന്നു.

ഇമാം പ്രാത്ഥനയിൽനിന്നു വിരമിച്ചശേഷം മററുള്ളവരോ ടുകൂടി ആഗതരെ ലക്ഷ്യമാക്കി പുറപ്പെട്ടു. ദൈവകാരുണ്യം നോ ക്കണേ, പ്രഥമമായി യുവയോദ്ധാവിനെ സ്വാഗതമരുളുവാൻ വ ന്നിരുന്നതു് മദീനയിലെ കുമാരികളായിരുന്നു! അവർ മാതാക്ക ളുടേയും അയൽവാസികളുടേയുംകൂടെ യുവയോദ്ധാവിനെ കാണു വാൻവേണ്ടി എത്തിയവരാണ്. നിർദ്ദോഷികളായ ആ പെൺ കുട്ടികളറിയുമൊ, യുവയോദ്ധാവിൻെറ വേഷത്തിൽ അവിടെ വന്നിരിക്കുന്നതു് തങ്ങളെപ്പോലെയുള്ള ഒരു വനിതയാണെന്നു്.

യുവയോദ്ധാവിന്നു സ്വീകരണം നൽകിയശേഷം ആ കുമാ രികൾ ഒരു അറബിപദ്യം പാടുകയുണ്ടായി. ഏതാണ്ടു് അതി ൻെറ ചുരുക്കം ഇപ്രകാരമാണ്.

"അല്ലയോ ധീരനേതാവേ! താങ്കൾ ക്രൈസ്തവസാമ്രാജ്യ ത്തിൽ ഇസ്ലാമിക പ്രതാപത്തിൻെറ മുദ്രയടിച്ചിട്ടുവന്നിരിക്കുക യാണല്ലോ? നിങ്ങളുടെ നാമം "ലൗഹിൽമഹഫൂളിൽ" എഴുത പ്പെടട്ടെ.

അങ്ങയുടെ കയ്യിലുള്ള ആ ഖഡ്ഗം ഇങ്ങോട്ടു് ഒന്നു നീട്ടുക. അതു് അവിശ്വാസികളുടെ രക്തംകൊണ്ടു കഴുകി പരിശുദ്ധമാക്കി ട്ടുള്ളതല്ലെ! അതു് നിങ്ങളുടെ ഹസ്തംപോലെ പാവനമായിരിക്കു കയാണല്ലൊ? നിങ്ങൾ അഭിലഷിക്കുന്ന ചുംബനം അതിന്മേൽ വർഷിക്കട്ടെ!

വൈരിവൃന്ദത്തെ കിടുകിടാ വിറപ്പിച്ചതിനെ എത്രതന്നെ പ്രശംസിച്ചിട്ടും ഞങ്ങൾക്കു് മതിയാകുന്നില്ല. ഇത്ര ഭീകരതയുള വാക്കുന്ന നിങ്ങളുടെ മുഖം ഇത്ര പ്രസന്നവും നിഷ്കളങ്കവുമായി കാ ണുന്നതിൽ ഞങ്ങൾ അത്ഭുതപ്പെടുകയാണ്. ഏ! യുവ യോദ്ധാ വേ! അറബിമുസ്ലിംകളുടെ ധീരതകളെ രേഖപ്പെടുത്തുന്നവർ നിങ്ങളുടെ ചരിത്രമെഴുതുവാൻ സുവർണ്ണലിപികൾ അന്വേഷിക്കേ

ണ്ടിവരുമെന്നോർത്തു ഞങ്ങൾ അഭിമാനംകൊള്ളുന്നു. അതിനും പുറമെ ഞങ്ങളുടെ പിൻഗാമികൾക്ക് നിങ്ങളുടെ ചരിത്രം മാർഗ്ഗദർശ്ശനമേകുന്നതും കൂടിയാണ്.

നിങ്ങൾ ഇസ്‌ലാമിൻെറ അരുമക്കിടാവാണ്, ഖാലിദിൻെറ വലംകയ്യാണ്. നിങ്ങളുടെ യുദ്ധനൈപുണ്യം അളക്കത്തക്ക അളവുകോൽ ഈ ലോകത്തില്ല. അങ്ങിനെയുള്ള അങ്ങ് ആയുരാരോഗ്യത്തോടുകൂടി ചിരജ്ജീവിയായിരിക്കുവാൻ അനുഗ്രഹിക്കണമെന്നു ഞങ്ങൾ ദൈവത്തോടു പ്രാർത്ഥിക്കുന്നു''

പ്രസ്തുത സ്വാഗതഗീതത്തിന്നു മറുപടി പറഞ്ഞുകൊണ്ടും മദീനാ നിവാസികളോട് കുശലപ്രശ്നങ്ങൾ നടത്തിക്കൊണ്ടും യുവയോദ്ധാവും ളിറാറും നില്ക്കുന്നതിനിടയിൽ ഖലീഫ രണ്ടാമൻ അവിടെ എത്തി.

## ഖലീഫയും യുവയോദ്ധാവും.

ഉമർഫാറൂഖ് (റ) എത്തിയ ഉടനെ യുവയോദ്ധാവിനേയും ളിറാനേയും സ്വീകരിച്ചുകൊണ്ടു അരുളി:— ''മദ്ധ്യാഹ്നത്തോടുകൂടി നിങ്ങൾ എത്തുമെന്നാണ് ഞാൻ കരുതിയിരുന്നത്''

യുവ:— ''ദൂരത്തിൻെറ സ്ഥിതിയനുസരിച്ചു ഉച്ചക്കല്ലാതെ എത്തുവാൻ വഴിയില്ലെങ്കിലും മദീന പട്ടണത്തോടുള്ള സ്നേഹവും, നബി (സ) തിരുമേനിയുടെ റൗസഷരിഫ് സിയാറത്തു ചെയ്യുവാനുള്ള അഭിലാഷവും നിമിത്തമാണ് കുതിരകളെ അതിവേഗം ഓടിക്കുകയും രണ്ട് ദിവസത്തെ വഴി ഒരു ദിവസംകൊണ്ട് തരണംചെയ്യുകയും ചെയ്തത്.'' ഫാറൂഖ്:— ''രാത്രിയിൽ ഉറങ്ങുകപോലും ചെയ്യാതെ സഞ്ചരിക്കുകയായിരുന്നുവെന്നു തോന്നുന്നുവല്ലോ?''

യുവ:— ''മദീനാപട്ടണത്തെ ലക്ഷ്യമാക്കി പുറപ്പെട്ട ഒരാൾക്കുണ്ടോ ഉറക്കംവരുന്നു.''

ഫാറൂഖ്:— ''ഇസ്‌ലാംമത പ്രചരണത്തിനുവേണ്ടി അരമുറക്കി ഉറങ്ങിയ നിങ്ങൾക്ക് ദൈവാനുഗ്രഹമുണ്ടാകട്ടെ''

യുവ:— "ഞാൻ അങ്ങയുടെ പ്രശംസനക്കൊന്നും അൎഹനല്ല. ഇത്രകണ്ടു വ്യസ്ഥമായ നിലയിൽ ഇസ്‌ലാമിന്നുവേണ്ടി യാതൊന്നും ചെയ്തിട്ടില്ലാത്ത സ്ഥിതിക്കു, എന്നെ ഇസ്‌ലാമിൻെറ ദാസന്മാരിൽ ഏറ്റവും എളിയവനായി കരുതണമെന്നാണ് എൻെറ അപേക്ഷ."

ഫാറൂഖ്:— "യുവയോദ്ധാവേ! നിങ്ങൾ ഇങ്ങിനെ ഒരു അപേക്ഷ ചെയ്യുന്നതു് ശരിയല്ല. നിങ്ങളുടെ ധീരതയേയും, വീൎയ്യപരാക്രമങ്ങളേയും ലോകം പ്രശംസിക്കുന്നുണ്ടു്. ആ നിലക്കു നിങ്ങളെ സ്വീകരിക്കുവാൻ കാലേകൂട്ടി എത്തേണ്ടതു് എൻെറ കടമയായിരുന്നു. അതിന്നു സാധിക്കാതെ പോയതിൽ ഞാൻ പരിതപിക്കുകയാണ് ചെയ്യുന്നതു്."

യുവ:— "അങ്ങു് സത്യവിശ്വാസികളുടെ അമീറാണ്. മുസ്‌ലിംസമുദായത്തിൻെറ ഇമാമാണ്. മസ്‌ജിദുന്നബവിയിൽ പ്രഭാതനമസ്കാരത്തിന്നു ഇമാമത്തു നില്ക്കേണ്ട ജോലി അങ്ങേക്കുണ്ടു്. അങ്ങയുടെ സന്നിധിയിൽ ഞാൻ എത്തേണ്ട സമയം മദ്ധ്യാഹ്നത്തിലാണ്. അതിന്നുമുമ്പ ഞാൻ എത്തിച്ചേൎന്നതും അങ്ങു ഇങ്ങോട്ടു വരുന്നതുവരെ ഇവിടെ താമസിച്ചതും വാസ്തവത്തിൽ തെറ്റായി പോയി. അതുകൊണ്ടു എൻെറ തെറ്റിനെ ക്ഷമിക്കണമെന്നാണ ഈ എളിയ ദാസൻെറ അപേക്ഷയുള്ളതു്."

ഫാറൂഖ:— "മുസ്‌ലിമീങ്ങളുടെ സുഖദുഃഖങ്ങളെ സംബന്ധിച്ച അന്വേഷണവും അതിൽ പങ്കുകൊള്ളുകയും ചെയ്യേണ്ട കടമ സൎവ്വദാ എനിക്കുണ്ടു്. അതിൽ വല്ല വീഴ്ചയും വന്നുപോയിട്ടുണ്ടെങ്കിൽ പരിഭവിക്കുന്നതിന്നു മുസ്‌ലിമീങ്ങളോടപേക്ഷിക്കുവാൻ കടമപ്പെട്ടവനാണ് ഞാൻ. അതാണ് അപേക്ഷയുമായി നിങ്ങളെ സമീപിക്കുവാൻ കാരണം."

യുവ:— "അങ്ങനെ പൃച്ഛിക്കയാണ് ചെയ്യുന്നതു്. മുസ്‌ലിംസമുദായത്തിൻെറ നേതൃത്വം അങ്ങയിൽ നിലകൊള്ളുന്നേടത്തോളം കാലം അങ്ങയുടെ ദാസനാണ് ഞാൻ. ദാസനായ എ

ന്നോട് ഇങ്ങനെ ഒക്കെ അപേക്ഷിക്കുന്നതു് ബുദ്ധിമാനായ അങ്ങക്കു ചേൎന്നതല്ല.''

ഏവംവിധമായ സംസാരത്തിനുശേഷം യുവയോദ്ധാവു ആ ജനാവലിയുടെ അകമ്പടിയോടുകൂടി മദീനാപട്ടണത്തെ ലക്ഷ്യമാക്കി നടന്നുതുടങ്ങി. എല്ലാവൎക്കും മുൻപിൽ അമീറൽ മുഅ്മിനീനും, അതിന്റെ തൊട്ടു പിന്നിലായിട്ടു് യുവയോദ്ധാവും നടന്നിരുന്നു. അവരുടെ പിന്നിലാണു് മദീന നിവാസികളുണ്ടായിരുന്നതു്. പട്ടണത്തിൽ എത്തിച്ചേരുന്നതുവരെ ഓരോവിധ പ്രകടനങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. അശ്വാരൂഢന്മാരായ ജനങ്ങളും ഒട്ടും കുറവായിരുന്നില്ല. അവർ നടന്നു നീങ്ങുന്നതിനിടയിൽ „അല്ലാഹു അക്ബർ'' എന്ന മുദ്രാവാക്യം മുഴങ്ങിക്കൊണ്ടിരുന്നു.

ഘോഷയാത്രയായി തക്ബീർ മുഴക്കിക്കൊണ്ടുവരുന്ന ആ സംഘം മസ്ജിദ് നബവിയിൽ എത്തി. മസ്ജിദിൽ പ്രവേശിച്ചു ഉടനെ യുവയോദ്ധാവും മററും സുന്നത്തു നമസ്കരിച്ചു. അതിനുശേഷം നബി (സ) തിരുമേനിയുടെ റൗസഷരീഫിൽപോയി സിയാറത്തുചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ ആ ജനാവലിയുടെ നിർബ്ബന്ധപ്രകാരം ഒരു പ്രസംഗം ചെയ്യുവാൻ അദ്ദേഹം നിർബ്ബന്ധിതനായി. ഷാംയുദ്ധത്തെ പരാമൎശിച്ചുകൊണ്ടുള്ള ആ പ്രസംഗത്തിൽ ചില പ്രത്യേകതയെ വിവരിക്കുകയുണ്ടായി. പ്രസ്തുത പ്രസംഗം ജനാവലിയെ ആവേശഭരിതരാക്കി അവരിൽ ചിലർ ഓൎത്തു. "ആ സമരത്തിൽ പങ്കുകൊള്ളുവാൻ സാധിക്കാതെ പോയതു് ഭാഗ്യദോഷംകൊണ്ടാണെന്നു്." ആ ജനപ്രവാഹത്തിൽ ചിലരുടെ അപേക്ഷയെ പരിഗണിച്ചുകൊണ്ടു അദ്ദേഹം രൂമികളിൽ ബന്ധനസ്ഥനാക്കപ്പെട്ടതും, ഗൂഢാലോചന ചെയ്തു തന്നെ വധിക്കുവാൻ കൊണ്ടുപോയതും മററും വിശദമാക്കുകയുണ്ടായി. അതു കേട്ടുകൊണ്ടു നിന്നിരുന്ന ജനങ്ങളിൽ പലരുടേയും മുഖം ചുവന്നു മററു ചിലർ വാൾ ഊരിപ്പിടിച്ചുകൊണ്ടു പറഞ്ഞു "ഞങ്ങൾ അവിടെയുണ്ടായിരുന്നുവെങ്കിൽ അവരുടെ വംശവിച്ഛേദനം ചെയ്യുമായിരുന്നു" വെന്നു.

അതിനുശേഷം മുസ്ലിം സൈന്യാധിപന്മാർ എത്തിച്ചേർന്നതും, തന്നെ രക്ഷപ്പെടുത്തിയതും മററും വിശദമാക്കി. അതു് ജനാവലിയെ വളരെ അധികം പുളകംകൊള്ളിച്ചു. അങ്ങിനെ പ്രസംഗം വളരെ അധികം സമയം നീണ്ടുനിന്നു. അതിൽ പിന്നെ എല്ലാവരുംകൂടി പ്രാർത്ഥന നടത്തിയതിനുശേഷം ജനാവലി പിരിഞ്ഞുപോകുകയും, യുവയോദ്ധാവും ളിറാറും അമീറൽമുഅമനീൻെറ ആതിഥേയം സ്വീകരിച്ചു അദ്ദേഹത്തോടുകൂടെ പോകുകയും ചെയ്തു.

# ഭാഗ്യഹീനയുടെ രാത്രി.

അന്ധകാരനിബിഡമായ നിശ അതിൻെറ കൊടുമയിൽ എത്തിയിരിക്കയാണ്. ലോകമാകെ നിശബ്ദതയിൽ ആണ്ടുകിടക്കുകയാണ്.

അന്താക്കിയ കോട്ടക്കു വെളിയിലുണ്ടായ ഒരു കൂടാരത്തിൽനിന്നു പുറപ്പെട്ട ദീനസ്വരങ്ങൾ അവിടെ എങ്ങും മുഴങ്ങിക്കൊണ്ടിരിക്കുന്നു. ആ ശബ്ദത്തിൽനിന്നു അതൊരു വനിതയുടെ ശബ്ദമാണെന്നും അവൾ അതിനെ ഒതുക്കി പിടിക്കുന്നുണ്ടെന്നും മനസ്സിലാക്കാം. മററുള്ളവരുടെ നിദ്രക്കു ഭംഗംവരാതിരിക്കുവാൻ വളരെയൊക്കെ പണിപ്പെടുന്നുണ്ടെങ്കിലും അവളറിയാതെതന്നെ വിലപിച്ചുപോകുകയാണ്. ജീവിതത്തിൻെറ മുഴുവൻ ഭാഗവും ദുഃഖാർണ്ണവത്തിൽ മുങ്ങിപ്പൊങ്ങി കഴിച്ചുകൂട്ടിയശേഷം നിരാശാഭരിതയായി ജീവിതത്തെ വെറുക്കുന്ന ഒരു അബലയുടെ കണ്ഠനാളത്തിൽനിന്നാണ് ആ സ്വരം പുറപ്പെടുന്നതെന്നു അനായാസേന മനസ്സിലാക്കാം.

ഗൽഗദസമ്മിശ്രമായ സ്വരത്തിൽ എന്തൊക്കയോ പറയുന്നുണ്ടെങ്കിലും, അതിൽ ഒരു വാചകം ആവർത്തിച്ചുരുവിടുന്നുണ്ടു്. "ഹാ! എന്നെ ഉപേക്ഷിച്ചു പോയിക്കളഞ്ഞല്ലോ? ഇനി ഞാനെങ്ങോട്ടാണ് പോകേണ്ടതു്!" അതിനിടയിൽകൂടി അവൾ പ

റയുകയാണ്: "പിതാവ് എന്നെതന്നെയാക്കി വിട്ടുപോയിക്കഴിഞ്ഞു. റൂമി ഭരണകൂടം ഷാംഭ്രമിഭാഗത്തു അസ്തമിച്ചു. ഞാനാണെങ്കിൽ സ്നേഹത്തിന്റെ പേരിൽ അപവാദത്തിന്നു വിധേയയായിക്കഴിഞ്ഞു. സ്നേഹിതന്മാവട്ടെ എന്നെ വിട്ടുപോയി. ഇനി ഞാൻ എന്താണ് ചെയ്യേണ്ടതു്."

അതിന്നുശേഷം കുറെനേരം നമ്രശിരസ്സയായി ഇരുന്നിട്ടു തുടന്നു:

"ഞാനാരെസംബന്ധിച്ചാണീ പറയുന്നതൊക്കെ? അദ്ദേഹം എന്റെ ദേഹാദേഹിയുടെ ഉടമസ്ഥനാണ്. അദ്ദേഹത്തിന്റെ സ്നേഹമാണ് എന്റെ ദേഹത്തിൽ പ്രവഹിക്കുന്ന രക്തം. ആ രൂപം എന്റെ നയനങ്ങൾക്ക് വിക്ഷണശക്തി പ്രദാനം ചെയ്തു. എന്നാൽ അദ്ദേഹം ഒരു കൃതഘ്നനല്ല, നിർദ്ദയനല്ല, സ്നേഹത്തിന്റെ പ്രതിമ മാത്രമാണ്."

അല്പം ആലോചിച്ചിട്ട്.

"ഹാങ്ങു, ലോകോപകാരിയാണ് അദ്ദേഹം, ലോകക്ഷേമത്തിനുവേണ്ടിയാണ് അദ്ദേഹത്തിന്റെ ജീവിതമെന്നിരിക്കെ, എന്താണിത്ര നിർദ്ദയനാകുവാൻ കാരണം? റൂമി രാജകുഡുംബത്തിലെ ഏകസന്തതിയായ ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽ കൈക്കൂപ്പിനിന്നപേക്ഷിച്ചു. അദ്ദേഹത്തിന്റെ ചിന്തകൾ അധീനയായ ഞാൻ ക്ഷീണിച്ചു മെലിഞ്ഞു എല്ലും തൊലിയുമായി. എന്തൊക്കെയായിട്ടും അദ്ദേഹത്തിന്നു എന്നോടനുകമ്പതോന്നാത്തതു എന്തുകൊണ്ടാണ്."

എന്നിങ്ങനെ പറഞ്ഞുകൊണ്ടു അവളുടെ ശിരസ്സിനെ നിലത്തടിച്ചുതുടങ്ങി. അതിന്നിടയിൽ ഒരു ഭീകരശബ്ദം അവളുടെ കർണ്ണപുടങ്ങളിൽ വന്നലതല്ലി. അതോടുകൂടി അവൾ നിശ്ചലയായി.

അന്ധകാരനിബിഢമായ ആ നിശയിൽ അവളുടെ ശബ്ദമല്ലാതെ മററു വല്ല ശബ്ദവും കേൾക്കനുണ്ടായിരുന്നുവെങ്കിൽ അ

ളു് ആ കൂടാരത്തിൽ നിദ്രാവലംബിതയായി ശയിക്കുന്ന ഒരു വ്യക്തിയുടെ ശ്വാസോച്ഛ്വാസശബ്ദം മാത്രമായിരുന്നു.

## ദുഃഖാചരണം.

ഭീകരവും അന്ധകാര സംപൂരിതവുമായ ആ നിശാസന്ധിയുടെ ഓരോ നിമിഷവും എണ്ണിയെണ്ണി നില്ക്കുകയാണ് ജൂസിഫയിൻ. അവളുടെ ദുഃഖത്തിൽ പങ്കു കൊള്ളുവാൻ അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല.

അവളുടെ മാതാവായ വൃദ്ധരാജ്ഞി ആ കൂടാരത്തിൽതന്നെ ഉണ്ടായിരുന്നെങ്കിലും നിശയുടെ അന്ത്യയാമമായിരുന്നതിനാൽ അവർ സുഖനിദ്രക്ക് വശംവദയായി ശയിക്കുകയായിരുന്നു. ഒന്നാമതായി നിദ്രയിൽ ആണ്ടുകിടക്കുന്ന അവരെ ഉണർത്തുന്നതായാൽ തൻെറ മനോവികാരത്തിന്നു ശാന്തതയുണ്ടാകുന്നതുവരെ വിലപിക്കുവാനും, തൻെറ മനസ്സിൽ ഒളിഞ്ഞുകിടക്കുന്ന രഹസ്യങ്ങളെ തന്നോടുതന്നെ പറയുവാനൊ സാധിക്കുകയില്ലെന്നു ജൂസിഫയിന്നറിയാം. അതാണവരെ ഉണർത്തുവാൻ ജൂസിഫയിൻ ഇഷ്ടപ്പെടാതിരുന്നതു്. അങ്ങിനെ തേങ്ങിതേങ്ങിക്കരഞ്ഞുകൊണ്ടിരിക്കുകയാണ് അവരം. അങ്ങിനെ ക്ഷമയുടെ നെല്ലിപ്പടിയിൽ എത്തിയ അവരം അറിയാതെത്തന്നെ വിളിച്ചുപോയി. അമ്മാ! അമ്മാ!! അമ്മാ!!! എന്നു്. പ്രസ്തുത ആഹ്വാനത്തിൽ വ്യസനവും ഭയവും സ്ഫുരിക്കുന്നുണ്ടായിരുന്നു. അതു കേട്ടിട്ടുണർന്ന രാജ്ഞി ചോദിച്ചു "എന്നാണ് ജൂസിഫയിൻ! എന്താണ് നീ പേടിച്ചു ഇരണ്ടതുപോലെ വിളിക്കുന്നതു്? വേഗം പറയൂ?"

അവരം "വിശേഷിച്ചു ഒന്നും ഇല്ല. അഥവാ, വല്ലതുമുണ്ടെങ്കിൽതന്നെ അതെൻെറ ശിരോലിഖിതത്താൽ സംഭവിച്ചതാണെതാനും" എന്നിത്രയും പറഞ്ഞുകൊണ്ടു അവരം മൌനം അവലംബിച്ചു. രാജ്ഞി:— നീ ഭയവിഹ്വലയാകുവാൻ കാരണം എന്താണെന്നാണ് ഞാൻ അന്വേഷിച്ചതു്. നീ പേടിക്കേണ്ട, ഞാനി

താ വരുന്നു", എന്നു പറഞ്ഞുകൊണ്ടു ഉരുണ്ടുപിരണ്ടെഴുന്നേല്ക്കുകയും ആ അന്ധകാരത്തിൽ ജൂസിഫയിൻെറ സമീപത്തെത്തുകയും ചെയ്തു. അവർ ബദ്ധപ്പാടോടുകൂടി ജൂസിഫയിൻെറ ദേഹത്തിൽ തലോടിനോക്കി. അവളുടെ ദേഹം നനഞ്ഞ തുണിക്കഷണം പോലെ പ്രജ്ഞയററു കിടക്കുന്നതായി രാജ്ഞിക്കു മനസ്സിലായി.

പ്രസ്തുത സംഗതി രാജ്ഞിയെ അന്ധാളിപ്പിച്ചു. കൂടാരത്തിലാണെങ്കിലും മററാരുംതന്നെ ഉണ്ടായിരുന്നില്ല. അന്ധകാരം കൊട്ടംപിരികൊണ്ടിരുന്നു. കൂടാരത്തിലെ ദീപം അണഞ്ഞുകഴിഞ്ഞിരുന്നു. അസാധാരണ ബുദ്ധിസാമർത്ഥ്യമുള്ള രാജ്ഞിക്കു ജൂസിഫയിൻെറ മുഖഭാവം കാണ്മാൻ സാധിച്ചിരുന്നുവെങ്കിൽ ഇത്രകണ്ടു ഭയപ്പെട്ടമായിരുന്നില്ല. അന്ധകാരത്തിൻെറ കൊട്ടമയിൽ മുഖം കാണുക അസാദ്ധ്യമായിരുന്നു. അങ്ങിനെ വിഷാദത്തിൽ അലിഞ്ഞുചേൎന്ന രാജ്ഞി തൻെറ ഏക പുത്രിയായ ജൂസിഫയിൻെറ ശിരസ്സിൽ മുഖംചേൎത്തു എന്നിട്ടു ആ സുന്ദരകളേബരത്തെ ചുംബിച്ചുകൊണ്ടു പറഞ്ഞുതുടങ്ങി:— "ഓമനേ! നീ എന്താണീ ചെയ്തിരിക്കുന്നതു്? ഒമ്പതുമാസംവരെ നിന്നെ ഞാൻ വയററിൽ ഇട്ടുകൊണ്ടു നടന്നു. പിന്നീടു മാറോടു ചേൎത്തിപ്പിടിച്ചുകൊണ്ടു വളൎത്തി. രാജധാനി മുതൽ യുദ്ധക്കളംവരേയും അവസാനം ഈ കുടിൽവരേയും നിന്നെ നോക്കി ശുശ്രൂഷിച്ചുകൊണ്ടു പിന്നാലെ നടന്നു. ഈ പ്രവൃത്തികളുടെയെല്ലാം നന്ദിപ്രകടനമാണോ നീ ഈ ചെയ്തിരിക്കുന്നതു്? ഏകാകിനിയായ എന്നെ ഇവിടെ ഇട്ടുകൊണ്ടു നീ എങ്ങോട്ടാണു് പോയിരുന്നതു്? ഇനി ഞാൻ ജീവിച്ചിരിക്കുവാൻ ശക്തയാകുമോ? നിന്നെകൂടാതെ ഞാൻ ജീവിച്ചിരുന്നിട്ടെന്താണു് ഫലം?"

അങ്ങിനെ ഓരോന്നു പറയുകയും വിലപിക്കുകയും ചെയ്തുകൊണ്ടു രാജ്ഞി ബുദ്ധിഭ്രമംപിടിച്ചവളെപ്പോലെ കൂടാരത്തിൽനിന്നു പുറത്തേക്കു ചാടിയിറങ്ങി. ആകാശത്തേക്കു നോക്കിക്കൊണ്ടു് തുടൎന്നു: "ഹേ! ആകാശമേ! നീയാണു് എൻെറ ഓമന

യുടെ ജീവനെ ഒളിച്ചുവെച്ചിരിക്കുന്നതെങ്കിൽ എൻെറ ജീവിതത്തിന്നു പൂർണ്ണവിരാമമേകുവാൻ ഒരു ഇടിവാളിനെ എൻെറ നേരെ അയക്കൂ! എൻെറ ഓമനയുടെ ശേഷക്രിയ ചെയ്യുവാനും അവളെച്ചൊല്ലി ദുഖിക്കുവാനുംവേണ്ടി ഈ ലോകത്ത് ജീവിച്ചിരിക്കുന്നതിന്നു ഞാൻ ഇഷ്ടപ്പെടുന്നില്ല'' എന്നിങ്ങനെ പറഞ്ഞുകൊണ്ട് കൂടാരത്തിന്നുള്ളിലേക്ക ഓടിക്കേറി അവിടെച്ചെന്നു തൻെറ കാതലിനെ തിരിച്ചും മറിച്ചും ഇട്ടുനോക്കിയിട്ട വീണ്ടും പൂർവ്വസ്ഥാനത്തു വന്നു പലതും പറഞ്ഞുകൊണ്ടിരുന്നു. അതിന്നുശേഷം അകത്തേക്കോടി തൻെറ ഓമന സന്താനത്തിൻെറ കിടപ്പു കണ്ടു രാജ്ഞി പ്രജ്ഞയററു നിലം പതിച്ചു.

ഒരു ഭാഗത്തു മാതാവും മറുഭാഗത്തു പുത്രിയും ബോധരഹിതയായി കിടക്കുകയാണ്. അവരുടെ അവശത കണ്ടു അനുതപിക്കുവാൻ തറയിലെ മണലും ആകാശത്തിലെ നക്ഷത്രഗണങ്ങളുമല്ലാതെ മററു ആരാണുള്ളത്.

## ദുഃഖിതരുമായി കൂടിക്കാഴ്ച.

യുവയോദ്ധാവും ളിറാറും മദീനയിലേക്ക് പോയതിന്നു ശേഷം റൂംരാജ്ഞിയും ജുസിഫയിനും മുസ്‌ലിമീങ്ങളുടെ ആതിഥേയം സ്വീകരിച്ചുകൊണ്ടു അവരുടെ താവളത്തിൽതന്നെ ഒരു കൂടാരത്തിൽ താമസിക്കുകയായിരുന്നു. അവരോടുണ്ടായിരുന്ന ബഹുമാനത്തിന്നടിസ്ഥാനമായ് മുസ്‌ലിമീങ്ങളുടെ താവളത്തിൻെറ മദ്ധ്യത്തിലും എന്നാൽ മുസ്‌ലിംഭടന്മാർ താമസിക്കുന്ന കൂടാരങ്ങളിൽനിന്നു അല്പം അകലത്തിലുമായിട്ടാണ് അവരുടെ കൂടാരം നിർമ്മിച്ചിരുന്നത്.

ആ കൂടാരത്തിൽനിന്നു ദീനസ്വരങ്ങളും വിലാപദ്ധ്വനികളും കേട്ടുതുടങ്ങിയിരുന്നതു് അർദ്ധരാത്രിക്കുശേഷമാണ്. തദവസരത്തിൽ മുസ്‌ലിംഭടന്മാർ സുഖനിദ്രയിൽ ലയിച്ചിരിക്കുകയായിരുന്നു. എന്നാൽ ആ കൂടാരത്തിന്നടുത്തുതന്നെ ഉണ്ടായിരുന്ന ഒരു

കൂടാരത്തിൽ താമസിച്ചിരുന്ന മുസ്ലിംഭടന്മാരിൽ ഒരാളുടെ ഭാൎയ്യ തഹജ്ജുദ് നമസ്ക്കാരത്തിന്നുവേണ്ടി ഉണരുകയുണ്ടായി. രാജ്ഞിയും മററും താമസിച്ചിരുന്ന കൂടാരത്തിലെ സംഭവങ്ങൾ ആ മുസ്ലിം സ്ത്രീ ശ്രവിക്കുകയുണ്ടായെങ്കിലും ദേഹാസ്വാസ്ഥ്യംനിമിത്തമോ മററോ ആരോ വിലപിക്കുകയാണെന്നു കരുതി അവർ വുളു, നമസ്ക്കാരം മുതലായവയിൽ ബദ്ധശ്രദ്ധയായി. പ്രസ്തുത ശബ്ദം അവളുടെ കൎണ്ണപുടങ്ങളെ അലട്ടിക്കൊണ്ടിരുന്നു. അങ്ങിനെ അവർ തന്റെ ഭൎത്താവായ ഉമയിറിനെ ഉണൎത്തുകയും ആ ദീനസ്വരങ്ങൾക്ക് കാരണമെന്താണെന്നു അറിയുവാൻ അഭ്യൎത്ഥിക്കുകയും ചെയ്തു.

ഉമൈർ:— "സൽമാ, (അതാണ് ആ തരുണീമണിയുടെ പേർ) ഈ ദീനസ്വരങ്ങളെല്ലാം കേൾക്കുന്നതു് റൂമി രാജ്ഞിയും രാജകുമാരിയും താമസിക്കുന്ന കൂടാരത്തിൽ നിന്നാണല്ലോ! അവർ മുസ്ലിമീങ്ങളുടെ അതിഥികളായി താമസിക്കുന്നതുകൊണ്ടു അവൎക്കുവേണ്ടിയുള്ള എല്ലാവിധ സൗകൎയ്യങ്ങളും ഇവിടെ ഉണ്ടാക്കികൊടുത്തിട്ടുണ്ടു്. പകൽസമയത്തു ഞാൻ അവരെ കാണുകയുണ്ടായി. പ്രസന്നവദനയായിട്ടാണ് കാണപ്പെട്ടതു്. പിന്നെ ഇത്ര പെട്ടെന്നു അവർ ദുഃഖിതകളായിത്തീരുവാനും വിലപിച്ചു തുടങ്ങുവാനും കാരണമെന്തായിരിക്കും!" സൽമാ...... "അവർ താമസിക്കുന്ന കൂടാരത്തിൽനിന്നാണീ വിലാപം കേൾക്കുന്നതെങ്കിൽ ഉടനെ അവിടെച്ചെന്നു അന്വേഷിക്കേണ്ടതു നമ്മുടെ കടമയാണ്."

ഉമൈർ:— "അവരുടെ കൂടാരം മുസ്ലിമീങ്ങളുടെ താവളത്തിന്റെ മദ്ധ്യത്തിലാണ്. കള്ളന്മാരും വൈരികളും അവിടെ കടന്നുചെല്ലുക എന്നതു അസാദ്ധ്യം! എന്നിരിക്കെ ഇങ്ങിനെ വിലപിക്കത്തക്ക സംഗതി എന്താണാവോ?"

സൽമാ:— "എന്തെങ്കിലും അസ്വാസ്ഥ്യം ബാധിച്ചതുകൊണ്ടായിരിക്കാം."

ഉമൈർ:— "അതല്ലാതെ മററു കാരണമൊന്നും ഞാൻ കാണുന്നില്ല. പക്ഷെ………"

സൽമാ:— "പക്ഷെ, എന്താണ്? വേഗം പുറപ്പെടുക, നമ്മുടെ അലസത അതിഥികളുടെ ദുഃഖത്തിന്നു ശക്തി കൂട്ടുന്നതു് ശരിയല്ലല്ലോ?"

ഉമൈർ:— "വെറും ദേഹാസ്വാസ്ഥ്യംകൊണ്ടു ഏവംവിധമായ ദീനസ്വരങ്ങൾ പുറപ്പെടുവിക്കുമോ എന്നാണ് എൻെറ സംശയം."

സൽമാ:— "നാം രാജകുഡുംബത്തിലെ അംഗങ്ങളല്ലേ അവർ. അല്പംമാത്രം സുഖം തോന്നാതിരുന്നാൽ മതി അവൎക്കു വലിയ രോഗമായി തോന്നുവാൻ കാരണം അതുകൊണ്ടു ഇനിയും താമസിച്ചു സമയം കളയുന്നതു ശരിയല്ല"

ഉമൈർ:— "ഇങ്ങനെ ധൃതിപ്പെട്ടാലോ?"

സൽമ:— "ധൃതിപ്പെടേണ്ടതു നമ്മുടെ കൎത്തവ്യമല്ലേ? അല്ലെങ്കിൽ ദൈവസന്നിധിയിൽ നാം സമാധാനം പറയേണ്ടിവരികയില്ലേ? പീഡിതരുടെ വിലാപം ശ്രവിച്ചിട്ടും വേഗം ചെന്നന്വേഷിച്ചില്ല എന്ന കുററത്തിന്നു്."

ദൈവസന്നിധിയിൽ കുററവാളികളായി നില്ക്കേണ്ടതായി വരുമെന്നു കേട്ടതോടെ ഉമൈർ ഞെട്ടിത്തെറിച്ചു. ഉടൻതന്നെ ഭാൎയ്യയേയുംകൂട്ടി ജുസിഫയിനും മററും താമസിക്കുന്ന കൂടാരത്തിലേക്ക് പുറപ്പെട്ടു. കുറച്ചുകഴിഞ്ഞപ്പോൾ വേദനാജനകമായ ഒരു അട്ടഹാസം കേൾക്കുകയുണ്ടായി എങ്കിലും പിന്നീടു ഒന്നുംതന്നെ കേൾക്കുവാൻ കഴിയാത്തവിധം നിശ്ശബ്ദമായി ആ ശബ്ദത്തെ തുടൎന്നു അവർ ശീഘ്രപാതരാവുകയും കൂടാരത്തിൻെറ മുൻവശത്തെത്തിച്ചേരുകയും ചെയ്തു. പുറത്തുനിന്നുകൊണ്ടു ഉമൈർ വിളിച്ചുചോദിച്ചു:— "എന്താ അസുഖം" എന്നു് അകത്തുനിന്നു യാതൊരു മറുപടിയും കിട്ടാതിരുന്നതിനാൽ സൽമാ അകത്തുകട

ന്നു. അതിനകം അന്ധകാരനിബിഡമായി കാണപ്പെട്ടു. അവർ അതിനകമെല്ലാം തപ്പിനോക്കി രണ്ടു ദേഹങ്ങൾ രണ്ടു ഭാഗത്തായി പ്രജ്ഞയററു കിടക്കുന്നുണ്ടെന്നു മാത്രം അവർ മനസ്സിലാക്കി. സൽമ അവരെ തട്ടിവിളിച്ചുനോക്കി. യാതൊരുവിധ ചലനവും കാണപ്പെട്ടില്ല. ഭയവിഹ്വലയായ ആ മുസ്ലിം സ്ത്രീ പുറത്തേക്കുവന്നു. തന്റെ ഭർത്താവിനെ വിവരം അറിയിച്ചു. കൂടാരത്തിന്നകം അന്ധകാരനിബിഡമാണെന്നും രണ്ടു ഭാഗത്തായി മൃതശരീരങ്ങൾ കണക്കെ രണ്ടുപേർ ശയിക്കുന്നുണ്ടെന്നും, ആ ദേഹങ്ങൾ ആരുടേതാണെന്നു അറിയത്തക്കവണ്ണം വിളക്കു മററും കാണാത്തതുകൊണ്ടു ഭയവിഹ്വലയായി ഞാൻ പുറത്തേക്ക് വരികയാണുണ്ടായതു്.

അതു കേട്ട ഉടൻ ഉമൈർ തന്റെ കൂടാരത്തിലേക്കു ഓടുകയും, അവിടെനിന്നു വിളക്കെടുത്തുകൊണ്ടു വരികയും ചെയ്തു. അതിന്നുശേഷം സൽമ അകത്തുകടന്നു പരിശോധനനടത്തി, മുറിവുകളോ പരിക്കുകളോ ഒന്നും കൂടാതെ റാണിയും രാജകുമാരിയും മരിച്ചുകിടക്കുന്നതായി കണ്ടപ്പോൾ അവൾ അമ്പരന്നു നിന്നുപോയി.

## ഹസ്രത്തു് അബൂഉബൈദയുടെ ആഗമനം.

അറബികളുടെ താമസസ്ഥലത്തിനു മദ്ധ്യഭാഗത്തു വിശേഷതരത്തിൽ തയ്യാറാക്കപ്പെട്ട ഒരു കൂടാരമുണ്ടു്. ആ കൂടാരത്തിൽ മിന്നിമിന്നി പ്രകാശിച്ചുകൊണ്ടു ഒരു വിളക്കു കത്തുന്നുണ്ടു്. ആ ദീപപ്രകാശത്തിൽ ഒരു വനിതാരത്നം ഇരുന്നുകൊണ്ടു അവിടെയുള്ള ഒരു ദേഹത്തെ പരിശോധിക്കുന്നുണ്ടു്. ആ കൂടാരത്തിൽ ശയിക്കുന്ന ദേഹങ്ങളിൽ ഒന്നു അല്പം ചൂടുള്ളതായും മറേറതു തീരെ ചൂടില്ലാത്തതായും കാണപ്പെട്ടു. ആ സംഗതി പുറത്തുണ്ടായിരുന്ന ഉമൈറിനെ അറിയിച്ചു.

ഉമൈർ:— (സംഭ്രമത്തോടെ) "അല്പമെങ്കിലും ജീവനുണ്ടോ എന്നു നോക്കുക?"

സൽമാ:— "അബ്ദുല്ലയുടെ പിതാവേ, നിങ്ങളുടെ മേൽ ദൈവകാരുണ്യമുണ്ടാകട്ടെ. ആ സംഗതി തിട്ടമായി പറയുവാനുള്ള പ്രാപ്തി എനിക്കില്ല"

ഉമൈർ:— "സൽമാ! അവരുടെ നാവ്, നെഞ്ച്, വായ് മുതലായ സ്ഥലങ്ങളിൽ കൈവെച്ചുനോക്കുകയും, നാസദ്വാരങ്ങളെ പരിശോധിക്കുകയും ചെയ്തുനോക്കുക."

സൽമാ:— "ഞാൻ വളരെയൊക്കെ പരിശോധിച്ചുനോക്കി. സൂക്ഷ്മമായി പറയത്തക്കവിധം ഒന്നും എനിക്കു മനസ്സിലാകുന്നില്ല."

ഉമൈർ:— "എന്നാലിനി ഞാൻ നമ്മുടെ സൈന്യാധിപതി അബൂ ഉബൈദയെ സമീപിക്കുകയും അതിഥികളുടെ സ്ഥിതി വിശദമാക്കുകയും ചെയ്യുവാൻ താമസം വരുത്തിക്കൂടാ."

സൽമാ:— "അവിടുന്നു ഉടനെപ്പോയി സൈന്യാധിപനെ വിവരം ധരിപ്പിക്കുകയും ഇവരുടെ ദേഹപരിശോധനക്കു പ്രാപ്തയായ ഒരു വനിതയെ കൂട്ടിക്കൊണ്ടുവരികയും ചെയ്യുന്നതുവരെ ഞാൻ ഇവിടെത്തന്നെ ഉണ്ടായിരിക്കുന്നതാണ്."

ഉമൈർ:— "ഞാൻ മടങ്ങിവരുന്നതുവരെ നീ ഇവരെ സൂക്ഷിക്കണം. കുറച്ചു സൈത്തുനെണ്ണ ഇവരുടെ ഉള്ളംകാലിൽ പുരട്ടി ചൂടുപിടിപ്പിക്കുന്നതു വളരെ നന്നായിരിക്കും."

ഇത്രയും പറഞ്ഞിട്ടു ഉമൈർ ഇറങ്ങിനടന്നു. സൽമായാകട്ടെ സൈത്തുൻ എണ്ണയുമായി ഖുസിഫയിനെ സമീപിക്കുകയും അവളുടെ കാലടിയിൽ അതു പുരട്ടുകയും ചെയ്തു. അതിന്നുശേഷം രാജ്ഞിയെ ശുശ്രൂഷിച്ചുതുടങ്ങി. അവളുടെ ശുശ്രൂഷ ഒരു മാതാവു തൻെറ സന്താനങ്ങൾക്ക് ചെയ്യുന്നതിൽ ഒട്ടും കുറവായിരുന്നില്ലെ

ങ്കിലും സൽമയുടെ ശുശ്രൂഷ അവരെ സ്വബോധത്തിൽ കൊണ്ടു വരുവാൻ പര്യാപ്തമായില്ല.

രാത്രി മൂന്നുമണിസമയത്താണ് ഈ സംഭവങ്ങൾ നടന്നത്. ജനങ്ങളെല്ലാം ഗാഢനിദ്രയിൽ ലയിച്ചിരിക്കുകയാണ്. ഉമൈർ അബൂഉബൈദയുടെ കൂടാരത്തിൽ എത്തി. ഷാം കീഴടക്കിയ മുസ്ലിംസേനയുടെ അധിപതിയായിരുന്നുവെങ്കിലും മററു ഭടന്മാരെപ്പോലെതന്നെയുള്ള ഒരു സാധാരണ കൂടാരത്തിലാണ് അദ്ദേഹവും താമസിച്ചിരുന്നത്. ആ കൂടാരത്തിന്നുമുമ്പിൽ കാവൽക്കാരായും മററാഡംബരങ്ങളായും ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ കൂടാരത്തിൻെറ ഒരു ഭാഗത്തു മുസ്ലിംപതാക പാറിപ്പറക്കുന്നുണ്ടായിരുന്നുതാനും. ഉമൈർ അവിടെ എത്തിയ ഉടനെ സേനാധിപതിയെ വിളിച്ചു. രണ്ടു വിളിയോടുകൂടി അദ്ദേഹം ഉണരുകയും തൊപ്പിയും കുപ്പായവും ശരിയാക്കിക്കൊണ്ടു പുറത്തേക്കു വരികയും ചെയ്തു.

സേനാധിപതി പുറത്തുവന്ന ഉടനെ ജൂസിഫയിനും രാജ്ഞിയും ബോധമററു കിടക്കുന്നതായി ഉമൈർ അറിയിച്ചു. അവരുടെ സ്ഥിതി ആപൽദ്യോതകമായി തോന്നുന്നുവെന്നും കൂടി അദ്ദേഹം വിശദമാക്കി. അതുകേട്ടു ഉടനെ അബൂഉബൈദ ഉമൈറിനോടു കൂടി അതിഥികൾ താമസിക്കുന്ന കൂടാരത്തിലേക്കു പുറപ്പെട്ടു കൂടാതെ മുസ്ലിം സേനയുടെ ലേഡിഡാക്ടരെ കൂട്ടിക്കൊണ്ടുവരുവാൻ വേണ്ടി ഒരു ഭടനെ നിയോഗിക്കുകയും ചെയ്തു അങ്ങിനെ ലേഡിഡാക്ടർ, അബൂഉബൈദ മുതലായവരും ജൂസിഫയിൻ താമസിക്കുന്ന കൂടാരത്തിൽ വന്നെത്തി. അവർ വന്നുചേരുന്നതുവരെ അവരെ ശുശ്രൂഷിക്കുന്നതിൽ ബദ്ധശ്രദ്ധയായിരിക്കുകയായിരുന്നു സൽമാ.

ലേഡിഡാക്ടർ വന്നുചേന്നതു മറെറല്ലാവരിലും ആശ്വാസം ഉളവാക്കി. അബൂഉബൈദയും ഉമൈറും കൂടാരത്തിന്നു പുറത്തു

ആസന്നമുറപ്പിച്ചു. സൽമയുടെ സഹായത്തോടുകൂടി ലേഡിഡാക്ടർ അവിടെ കാണപ്പെട്ട ദേഹമെല്ലാം പരിശോധിച്ചു. അവരുടെ താല്ക്കാലികസ്ഥിതി ആശങ്കാജനകമാണെന്നും മരണം അവരെ വിഴുങ്ങിയിട്ടില്ലെന്നും മനസ്സിലാക്കി. ഉടൻതന്നെ ചികിത്സ ആരംഭിച്ചുതുടങ്ങി. അധികം താമസിയാതെ രാജ്ഞിക്ക ബോധം വീണു. കുറച്ചു കഴിഞ്ഞപ്പോൾ ജൂസിഫയിന്നും ബോധമുണ്ടായി. ആ വിവരം അറിഞ്ഞതിന്നുശേഷം അബൂഉബൈദയും ഉമൈറയും അകത്തേക്ക ചെന്നു. എന്നിട്ട രാജ്ഞിയോടു സാന്ത്വനവാക്കുകൾ പറഞ്ഞുകൊണ്ട ചോദിച്ചു:—

"ഈ അനിഷ്ടസംഭവത്തിന്നു കാരണമെന്താണെന്ന്."

രാജ്ഞി ജൂസിഫയിനെ ചൂണ്ടിക്കാണിച്ചുകൊണ്ട പറഞ്ഞു: "ബഹുമാനപ്പെട്ട സൈന്യാധിപരെ! അങ്ങ് ഇവളോടു ചോദിച്ചാലും! എന്താണിതിനെല്ലാം കാരണമെന്നു."

അബൂഉബൈദ ജൂസിഫയിനെ അഭിമുഖീകരിച്ചുകൊണ്ടു ചോദിച്ചു:— "നിങ്ങൾ രണ്ടുപേരും ബോധരഹിതകളായിത്തീരുവാൻ കാരണം" എന്താണെന്ന്.

ജൂസിഫയിൻ:— "ഇതിനെല്ലാം കാരണമാക്കിയത്?"

അബൂഉബൈദ:— "ഞാൻ ഒന്നുംതന്നെ അറിയുകയില്ല."

ജൂസി:— "യുവയോദ്ധാവിനെ നിങ്ങൾ അറിയുമായിരിക്കമല്ലോ."

അബൂ:— "അറിയും. അദ്ദേഹം മുസ്‌ലിം സേനയിലെ അദ്വിതീയനായ ഒരു യോദ്ധാവാണ്"

ജൂസി: — "ഇതിൽ കൂടുതലായി അദ്ദേഹത്തെ സംബന്ധിച്ചു ഒന്നുംതന്നെ അറിഞ്ഞുകൂടെന്നാണോ അങ്ങു പറയുന്നതു്."

അബൂ:— "യുവയോദ്ധാവിനെ സംബന്ധിച്ച് വളരെയൊക്കെ അറിയാമെങ്കിലും ഇവിടെ നടന്ന ഈ സംഭവത്തിന്നു അദ്ദേ

ഹവുമായി എന്തുബന്ധമാണുള്ളതെന്നു എനിക്കു മനസ്സിലാകുന്നില്ല."

ജൂസി:— "അദ്ദേഹം ഇവിടെയില്ലെന്നു എനിക്കറിയാം. എന്നാൽ എന്നെ ഈ ധർമ്മസങ്കടത്തിലേക്കു വലിച്ചിട്ടതദ്ദേഹമാണ്". അതുകൊണ്ടു അദ്ദേഹത്തോടുപദേശിച്ചിട്ടെങ്കിലും എൻെറ ഈ ധർമ്മസങ്കടത്തിന്നു ഒരു നിവാരണം ഉണ്ടാക്കിത്തരേണമെന്നാണ് ഞാനഭ്യർത്ഥിക്കുന്നതു്." താനൊരു ധർമ്മസങ്കടത്തിൽ ആണ്ടിരിക്കയാണെന്നു പറഞ്ഞതു ഒട്ടും ശരിയായില്ലെന്നു ജൂസിഫയിന്നു തോന്നിയെങ്കിലും പറഞ്ഞു തീർന്നതിന്നുശേഷമാണ് അവൾക്കു അതു ഓർമ്മവന്നതു്. പിന്നീടു ആ ഭാഗം ചിന്തിച്ചിട്ടു എന്താണ് പ്രയോജനം?

അബുഉബൈദ (റ)ക്ക് ജൂസിഫയിനും യുവയോദ്ധാവുമായുള്ള മമതയെ സംബന്ധിച്ചു അല്പം അറിവുകിട്ടിയിരുന്നതിനാൽ അവളുടെ ആന്തരികോദ്ദേശം എന്താണെന്നു മനസ്സിലാക്കുവാൻ അനായാസേന സാദ്ധ്യമുണ്ടായി. അവളുടെ അപേക്ഷക്ക് മറുപടിയായി അദ്ദേഹം പറഞ്ഞു: "പലരുടേയും സന്ധിസംഭാഷണത്തിൽ ഏർപ്പെട്ട ഒരു വ്യക്തിയാണ് ഞാൻ. ഇനി നിങ്ങളുടേയും യുവയോദ്ധാവിൻെറയും മദ്ധ്യസ്ഥത പറയുവാൻ ഞാനുത്സാഹിക്കാം" എന്ന്.

# അബൂഉബൈദിനോടുകൂടി രാജ്ഞിയും ജൂസിഫയിനും.

രാജ്ഞി ജൂസിഫയിൻെറ സ്ഥിതിഗതികണ്ടു ദുഃഖാക്രാന്തയായതുമൂലമാണ് ബോധരഹിതയായതു്. അവളുടെ ക്ഷീണം മാറുകയും അവൾ സംസാരിക്കുകയും ചെയ്യുന്നതു് കണ്ടപ്പോൾ രാജ്ഞിയുടെ ആശാദീപം പ്രകാശമാനമായി. അവർ തൻെറ പുത്രിയുടെ മാധുര്യമേറിയ വചനങ്ങൾ ശ്രവിച്ചുകൊണ്ടിരുന്നു. എത്രകണ്ട് ബോധരഹിതയായോ അത്രതന്നെ പ്രസന്നയുമായി

ത്തിൻ. ജൂസിഫയിനും യുവയോദ്ധാവുമായുള്ള മമതയെ സം ബന്ധിച്ച പൂർത്തിയായ വിവരം അബൂഉബൈദ അറിഞ്ഞിട്ടില്ല. ജൂസിഫയിൻ സംസാരിച്ചതിന്നശേഷം അബൂഉബൈദയോടായി ട്ടു രാജ്ഞി തുടന്നു:—

"ബഹുമാനപ്പെട്ട നേതാവേ, എന്റെ പുത്രി ജൂസിഫയിൻ ജീവിതമരണത്തോടു പൊരുതിക്കൊണ്ടിരിക്കുകയാണ്. ഇങ്ങി നെത്തന്നെ അവളുടെ ജീവിതം തുടൻപോകേണ്ടതായി വരികയാ ണെങ്കിൽ മരണം അവളെ അകപ്പെടുത്തുമെന്നാണ് എനിക്കു തോ ന്നുന്നത്. അങ്ങു പറഞ്ഞതുപോലെ യുവയോദ്ധാവും ജൂസിഫ യിനും തമ്മിൽ ഒരു തിരുമാനം ഉണ്ടാകുന്നതുമൂലം എന്റേയും അവളുടേയും ജീവനെ രക്ഷിക്കുന്നതോടൊപ്പം റൂമിസാമ്രാജ്യത്തി ന്നു ഏററവും വലിയ ഒരു സഹായവുംകൂടി ആയിത്തീരുന്നതു മാണ്."

അബൂ:— "അത്രകണ്ട ആപൽസന്ധിയിൽ എത്തിയിരിക്കയാ ണോ ഈ സംഗതി."

രാജ്ഞി:— "അങ്ങുദ്ദേശിക്കുന്നതിൽ വളരെ കടന്ന നിലയിലാണ് ആ സംഗതി എത്തിച്ചേന്നിരിക്കുന്നതു്."

അബൂ:— "ഇതൊരു സാധാരണ സ്നേഹമാണെന്നു മാത്രമേ ഞാൻ ധരിച്ചിരുന്നുള്ളു."

രാജ്ഞി:— "ഇവരുടെ ഈ സ്നേഹം ജൂസിഫയിനോടുകൂടി എ ന്നേയും കുണ്ടിൽ ചാടിക്കുമോ? എന്നുകൂടി ഞാൻ ഭയപ്പെടുന്നു ണ്ടു്. രാത്രിയിലെ സംഭവം അതിന്നുദാഹരണമാണെതാനും. സൽമയും ഭർത്താവും വന്നുചേരുവാൻ കുറച്ചു താമസിച്ചിരുന്നുവെ ങ്കിൽ ഞങ്ങളുടെ പണി തീരുമായിരുന്നു."

അബൂ:— "നിങ്ങൾ രണ്ടുപേരും ഇത്രകണ്ടു ദുഃഖിക്കുവാൻ തക്ക സംഗതി എന്താണുണ്ടായതെന്നു പറയുവാൻ വിഷമമുണ്ടോ?"

രാജ്ഞി:— "ഇല്ല, ജുസിഫയിൻെറ ഒരഭിലാഷം യുവയോദ്ധാവിനാൽ സാദ്ധ്യമാകേണ്ടതുണ്ട്. അദ്ദേഹമാകട്ടെ അതിന്നു പ്രതിബന്ധം പറയുകയാണ് ചെയ്യുന്നതു്."

അബു:— "ജുസിഫയിൻ അഭിലഷിക്കുന്ന ആ സംഗതി മതം അനുവദിക്കുന്നതോ, അനുവദിക്കാത്തതോ?"

രാജ്ഞി:— "മതം അനുവദിക്കുന്നതാണെന്നു യുവയോദ്ധാവുതന്നെ സമ്മതിക്കുന്നുണ്ടുതാനും."

അബു:— (അത്ഭുതത്തോടുകൂടി) "മതവിഷയിൽ അഗ്രേസരനായ യുവയോദ്ധാവ് മതം അനുവദിക്കുന്ന ഒരു സംഗതിക്ക വിസമ്മതം കാണിക്കുന്നു എന്നു ഞാൻ കേൾക്കുമ്പോൾ അത്ഭുതപ്പെടുകയാണ് ചെയ്യുന്നതു്."

രാജ്ഞി:— "വിസമ്മതം പ്രകടിപ്പിക്കുന്നതോ പോകട്ടെ. ഞാനും അതിന്നായി വെമ്പൽകൊള്ളുകയും പിടച്ചുപിടച്ചു മരിക്കുകയും ചെയ്യുന്നതു് കാണുവാനാണ് ആ ധീരയോദ്ധാവ് അഭിലഷിക്കുന്നതെന്നു തോന്നും അദ്ദേഹത്തിൻെറ അവധിപറയൽ കേട്ടാൽ."

അബു:— "മുസ്ലിംകൾ അത്രകണ്ടു നിർദ്ദയരാകുവാൻ വഴിയില്ലല്ലോ. ഇനി ജുസിഫയിൻെറ ആഗ്രഹം എന്താണെന്നു പറഞ്ഞാൽ യുവയോദ്ധാവ് അതിന്നു വഴിപ്പെടാതിരിക്കുവാൻ കാരണമെന്താണെന്നന്വേഷിക്കാം."

രാജ്ഞി:— "ജുസിഫയിൻ ആഗ്രഹിക്കുന്നതു് യുവയോദ്ധാവുമായി വിവാഹബന്ധത്തിൽ ഏർപ്പെടുവാനാണ്. യുവയോദ്ധാവാകട്ടെ അതിന്നവധി പറഞ്ഞുകൊണ്ടിരിക്കയുമാണ്. ഇത്രയും കാലത്തിന്നിടയിൽ അവളും ഞാനും പലപ്രാവശ്യമായി മരണത്തിൻെറ വായിൽനിന്നു മടങ്ങിവരികയുണ്ടായി."

രാജ്ഞിയുടെ സംസാരത്തിനു മറുപടി ഒന്നും പറയാതെ അബൂഉബൈദ മൌനം ദീക്ഷിക്കുകയാണ് ചെയ്തതു്. അദ്ദേഹ

ത്തെ ചിന്താനിമഗ്നനാക്കുവാൻ പര്യാപ്തമായ വാക്കുകളാണ് റാണിയിൽനിന്നു ശ്രവിച്ചത്. യുവയോദ്ധാവിൻെറ പരമാത്ഥ സ്ഥിതി അറിയുന്ന അബ്ദുള്ളബൈദ മനസ്സിലാക്കി; ജൂസിഫയി ന്നു മനോദു:ഖമുണ്ടാവരുതെന്നു കരുതിയാണ് യുവയോദ്ധാവ് അ വുധിപറഞ്ഞുകഴിച്ചുകൂട്ടുന്നതെന്നു്. അദ്ദേഹത്തിൻെറ മൌനം കണ്ടിട്ടു രാജ്ഞി ചോദിച്ചു "ബഹുമാനപ്പെട്ട നേതാവേ! നിസ്സാ രമായ ഈ സംഗതി കേട്ടു അങ്ങു മൌനമവലംബിക്കുവാൻ കാര ണമെന്താണ്?

അബ്ദു:— "മററൊന്നുമല്ല ഞാൻ ചിന്തിച്ചിരുന്നതു്. ഇത്ര നിസ്സാ രമായ ഈ സംഗതിക്കുവേണ്ടി ഇത്രയധികം കാലതാമസംനേരിട്ട സ്ഥിതിക്ക് ഇതിൻെറ പശ്ചാവസാനം എന്തായിരിക്കും എന്നുമാ ത്രമാണ്."

രാജ്ഞി:— "അവാം ഇതേ സ്ഥിതിയിൽ ഒരു കൃസ്ത്യാനിയായി ജീവിക്കുന്നതു അവളുടെ ഉദ്ദേശശുദ്ധിക്ക് വിരോധമാണെങ്കിൽ അവാം ഇസ്‌ലാമിനെ ആശ്ലേഷിക്കുവാൻ സന്നദ്ധയാണ്. ഞാൻ ഒരു ക്രിസ്തുമതഭക്തയാണ്; എൻെറ മകാം മുസ്‌ലിം ആയിട്ടെ ങ്കിലും ജീവിച്ചിരിക്കുന്നതു് കാണുവാനാണ് ഞാൻ ആഗ്രഹിക്കു ന്നതു്."

അബ്ദു:— "യുവയോദ്ധാവ് ഇവിടെയുള്ള അവസരമായിരുന്നു വെങ്കിൽ ഈ നിസ്സാരസംഗതിക്ക് തീരുമാനമുണ്ടാകുവാൻ വിഷമ മുണ്ടാകുമായിരുന്നില്ല. ഇന്നലെയാണദ്ദേഹം മദീനായിലേക്ക് പോയതു്. ഇനി എപ്പോഴാണ് മടങ്ങിവരിക എന്നാരുകണ്ടു!"

രാജ്ഞി:— "ഉദ്ദേശം എത്ര കാലം പിടിക്കും അദ്ദേഹം മടങ്ങി വരുവാൻ എന്നു ഊഹം പറയുവാൻ അങ്ങക്ക് സാധിക്കുമോ?"

അബ്ദു: "അദ്ദേഹം മടങ്ങിവരുമോ ഇല്ലയോ എന്നു തീച്ചപറയു വാൻ ഞാനാളല്ല."

യുവയോദ്ധാവ് മടങ്ങിവരുന്ന കാര്യം അബ്ദുള്ളബൈദയ്ക്കു് സംശയമാണെന്നു സൂചിപ്പിച്ചുകൊണ്ടുള്ള ആ വാക്കുകാം ജൂസി

ഫയിനെ നിരാശാഭരിതയാക്കി. അവാം അതീവ അസ്വാസ്ഥ്യതയോടുകൂടി പറഞ്ഞു: "അദ്ദേഹത്തിന്റെ പ്രത്യാഗമനത്തിൽ അങ്ങേക്ക് സംശയമാണെങ്കിൽ അദ്ദേഹം എങ്ങോട്ടാണ് പോയിരിക്കുന്നത്? എവിടെ ചെന്നാലാണ് അദ്ദേഹത്തെ കണ്ടെത്തുവാൻ കഴിയുക? എന്നു വിശദമാക്കിത്തരിക? പ്രസ്തുത വിവരം കിട്ടിക്കഴിഞ്ഞാൽ പിന്നെ അദ്ദേഹത്തെ അന്വേഷിച്ചുപോകുകയും എത്ര ബുദ്ധിമുട്ടിയിട്ടെങ്കിലും ഇവിടെ കൊണ്ടുവരുവാൻ ഞാനുദ്ദേശിക്കുന്നു. അതായതു എന്റെ മരണത്തിനുമുമ്പു അങ്ങയുടെ തീരുമാനമറിയുകയും അതിന്നുശേഷം അദ്ദേഹത്തിന്റെ പോക്ക് ഏതുവഴിക്കാണെന്നു കണ്ടറിയുവാൻ സാധിക്കുമല്ലോ."

അബൂ:— "അദ്ദേഹം ഖിലാഫത്തുകേന്ദ്രമായ മദീനായിലേക്കാണ് പോയിരിക്കുന്നത്. ഇപ്പോൾ വഴിയിലായിരിക്കും. അവിടെ എത്തുവാനുള്ള സമയമായിട്ടില്ല"

ജൂസി:— "പ്രിയ മാതാവേ! നമുക്കുടൻതന്നെ പുറപ്പെടണം. ഒരുപക്ഷെ അദ്ദേഹത്തെ ഇടക്കുവെച്ചു കാണുവാൻ ഇടയായി എന്നുവരാം!"

രാജ്ഞി:— "നല്ലപോലെ ആലോചിച്ചുവേണം വിദൂരമായ ഈ യാത്രക്ക് ഒരുങ്ങുവാൻ. ദൂരസ്ഥലമായ ഈ സഞ്ചാരത്തിൽ നമ്മൾ തന്നെയായാൽ അതു ആപൽക്കരമാണ്."

ജൂസി.— "ഞാൻ വളരെയൊക്കെ ആലോചിച്ചു ഇവിടത്തെ താമസംകൊണ്ട് കയ്യുംകാലുംതല്ലി മരിക്കുകയെന്നല്ലാതെ യാതൊരു പ്രയോജനവും ഞാൻ കാണുന്നില്ല. വഴിമദ്ധ്യെയാണ് മരിക്കുന്നതെങ്കിൽ അതു എന്റെ കാമുകനെത്തേടിത്തേടി മരണംവരിച്ചതായി അഭിമാനം കൊള്ളത്തക്ക സംഗതിയാണ്. അതിൽ കൂടുതലായി ഒരു വിജയം ഉണ്ടാകുവാൻ ഇല്ലെന്നാണ് എന്റെ അഭിപ്രായം. ഈ സംസാരങ്ങൾ കേൾക്കുമ്പോൾ ഞാൻ നാണമില്ലാത്ത ഒരു പെണ്ണാണെന്നു നിങ്ങൾക്കു തോന്നിയേക്കാം. ഞാൻ അതിനെ അത്ര ഗണ്യമാക്കുന്നില്ല."

രാജ്ഞി:— "നീ മദീനയിലേക്ക് പോകുവാൻ സന്നദ്ധയാണെങ്കിൽ ഞാനുംകൂടി വരാം. നിന്നെ പിരിഞ്ഞുജീവിക്കുവാൻ ഞാൻ

അശക്തയാണ്."

ഉമൈർ:— "ഞങ്ങളുടെ സൈന്യാധിപൻ അനുവദിക്കുകയാണെങ്കിൽ ഞാനും എന്റെ ഭാര്യയും നിങ്ങളോടൊന്നിച്ചു വരുവാൻ ഒരുക്കമാണ്."

അബൂ:— "നമ്മുടെ അതിഥികളായ ഇവർ മദീനയിലേക്കു പോകുന്നതായാൽ അവർക്കു സഹായത്തിന്നു ഏതാനും ഭടന്മാരേയും ആവശ്യത്തിന്നുള്ള സാധനങ്ങളും അയച്ചുകൊടുക്കുന്നതിനെ സംബന്ധിച്ചാണ് ഞാൻ ആലോചിക്കുന്നതു്" അതിന്നുശേഷം അബൂഉബൈദ തന്റെ കൂടാരത്തിലേക്കുപോയി. ജൂസിഫയിനും മററും പുറപ്പെട്ടുവാനുള്ള ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. അവർക്ക് സഹായത്തിന്നായി ഏതാനും ഭടന്മാരും ആഹാരാദികൾക്ക് ആവശ്യമായ സാധനങ്ങളുമായി വന്നുചേർന്നു. അങ്ങിനെ ജൂസിഫയിൻ അവരോടുകൂടി പുറപ്പെടുന്ന അവസരത്തിൽ പറയുകയാണ്: "യുവയോദ്ധാവിനെ എന്റേതാക്കി കൊണ്ടുവരികയോ, അല്ലെങ്കിൽ മദീനയിൽ നബിതിരുമേനിയുടെ അന്ത്യകുടീരത്തിന്നു മുമ്പിൽ തലതല്ലി മരിക്കുകയൊ ചെയ്യുവാൻ ഞാനുറച്ചുകഴിഞ്ഞിരിക്കുന്നു."

## ജൂസിഫയിന്റെ സ്വപ്നം.

പ്രഭാതമായിട്ടില്ല കോഴി കൂകുവാനാകുന്നേയുള്ളു. അന്താക്കിയകോട്ടക്കു പുറത്തുനിന്നു ഒരു ചെറിയ കാഫില മദീനയെ ലക്ഷ്യമാക്കി പുറപ്പെട്ടുകഴിഞ്ഞു. ആഹാരസാധനങ്ങളും മററും കൊണ്ടുപോകുന്ന കോവർകഴുതകൾ അഞ്ചാറെണ്ണമുണ്ട്. ഏതാനും ഒട്ടകങ്ങളും, രണ്ടു അശ്വങ്ങളും രണ്ടു വനിതകളെ വഹിച്ചുകൊണ്ടും പുറപ്പെട്ടിരിക്കുന്നു. ഒട്ടകപ്പുറത്തു ചിലരൊക്കെയുണ്ട്. അവരാണ് അശ്വാരൂഢരായ വനിതകൾക്കുവേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കുവാൻവേണ്ടി അബൂഉബൈദയാൽ നിയോഗിക്കപ്പെട്ടിട്ടുള്ള അംഗരക്ഷകസേന.

അശ്വാരൂഢകളായ സ്ത്രീകളിൽനിന്നു ഒരുത്തി പറയുകയാ ണു്: "മഹാരാജ്ഞി! നമ്മുടെ സഞ്ചാരം കഴിയുന്നത്ര വേ ഗത്തിൽ ആയിരിക്കേണ്ടതാണ്. അവർ മദീനയിൽ എത്തിച്ചേ രുന്നതിന്നുമുമ്പുതന്നെ നാം അവരെ സമീപിക്കുന്നതു് ഏററവും ഉത്തമമായിരിക്കും."

രാജ്ഞി:— "നമ്മുടെ സഹായത്തിന്നായി നമ്മോടുകൂടി പുറ പ്പെട്ടിരിക്കുന്ന ഇവരുടെ കാര്യംകൂടി ആലോചിക്കേണ്ടതു നമ്മുടെ കടമയല്ലേ? അവരെ പിന്നിൽ വിട്ടിട്ടു നാം കുതിച്ചുകയറുന്നതു ഉചിതമാണോ?"

ജൂസി:— "അവർ പിന്നിലായിപോകുമെന്നു സംശയിക്കയേ വേണ്ട അവരുടെ ഒട്ടകങ്ങൾ നല്ല വേഗതയുള്ളവയാണ്. അവ നമ്മുടെ കുതിരകൾക്കൊപ്പം എത്തിക്കൊള്ളും."

രാജ്ഞി:— "പരമാർത്ഥം അങ്ങിനെയാണെങ്കിലും വെറുതെ അ വരെ ബുദ്ധിമുട്ടിക്കേണ്ട ആവശ്യമെന്താണ്?"

ജൂസിഫയിനും രാജ്ഞിയും അശ്വാരൂഢരായി ആ സംഘ ത്തിൻെറ മുമ്പിൽത്തന്നെ സഞ്ചരിക്കുന്നുണ്ടു്. അവരുടെ പിന്നി ലായി രണ്ടു പെൺ ഒട്ടകങ്ങൾ ഉമൈറിനേയും സൽമാബീവി യേയും വഹിച്ചുകൊണ്ടുവരുന്നുണ്ടു്. രാജ്ഞിയും ജൂസിഫയിനു മായി നടക്കുന്ന സംഭാഷണം അവരുടെ കർണ്ണപുടങ്ങളിൽ വന്നല ച്ചു. ഉടനെ ഉമൈർ പറഞ്ഞു: "രാജ്ഞി! നിങ്ങളുടെ ശീഘ്ര ഗമനം ഞങ്ങൾക്കു് ബുദ്ധിമുട്ടുണ്ടാകുമെന്നു ഭയപ്പെടേണ്ട കഴി യുന്നത്ര വേഗതയിൽ സഞ്ചരിക്കുവാനാണു് ഞങ്ങളും അഭിലഷി ക്കുന്നതു്."

സൽമ:— "നിങ്ങൾക്കുവേണ്ട ഒത്താശകൾ ചെയ്യുവാനാണു് ഞങ്ങളെ നിയോഗിക്കപ്പെട്ടിട്ടുള്ളതു്. ഞങ്ങൾ ആകുന്നവിധം സേവനത്തിന്നു സർവ്വധാ സന്നദ്ധരാണു്.

രാജ്ഞി:— നിങ്ങളിൽ നിറഞ്ഞിരിക്കുന്ന ഇസ്ലാമിക മനസ്ഥി തിയുടെ വൈശിഷ്ട്യംകൊണ്ടാണു് ഇതുകണ്ടു ദയാപാരവശ്യത്തോ

ടെ പെരുമാറുന്നതു്. അല്ലെങ്കിൽ ഈ പ്രദേശങ്ങരം പിടിച്ചട ക്കിക്കഴിഞ്ഞ നിങ്ങരം പരാജിതരായ ഞങ്ങളോടിത്ര ദയാപൂർവ്വം പെരുമാറുകയില്ലായിരുന്നു.

ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അവരു ടെ വാഹനങ്ങരംക്കു വേഗത കൂടി. സൂയ്യഭഗവാൻെറ ഗതിക്കു നുസരിച്ചു പൂർവ്വദേശത്തുനിന്നു പുറപ്പെട്ട ആ സംഘവും പശ്ചിമ പ്രദേശങ്ങളിലേക്കു ശീഘ്രഗമനം ചെയ്തു. അങ്ങിനെ പ്രദോഷ സമയം ആസന്നമായി.

സൂയ്യാസ്തമനത്തോടുകൂടി ആ സംഘം ഒരു സ്ഥലത്തു താവള മടിച്ചു. ആ സംഘത്തിലെ എല്ലാവരും ക്ഷീണിച്ചവശായിരുന്നു. അതിന്നുപുറമെ പകൽ മുഴുവനും സഞ്ചരിച്ച വാഹനങ്ങരംക്കു ത ളച്ചയും ഭവിച്ചിട്ടുണ്ടായിരുന്നു. കൂടുതൽ സഞ്ചരിക്കുവാനുള്ള ശേ ഷി അവയ്ക്കില്ലാതായി. ഉമൈർ കാട്ടിൽനിന്നു വിറകുകരം ശേ ഖരിച്ചുകൊണ്ടുവന്നു. സൽമയാകട്ടെ കല്ലുകരംകൊണ്ടു അടുപ്പു ണ്ടാക്കി തീ കത്തിച്ചു റൊട്ടിയും കറിയും പാകം ചെയ്യുകയാകുന്നു.

ജൂസിഫയിൻ ഒരു ഭാഗത്തു കിടക്കുന്നുണ്ടു. അടുത്തുതന്നെ രാജ്ഞിയും. ഭക്ഷണസാധനങ്ങളെല്ലാം പാകമാക്കിക്കഴിഞ്ഞശേ ഷം സൽമ രാജ്ഞിയുടെ അരികിൽചെന്നിരുന്നുകൊണ്ടു് അവരു ടെ കാൽ തിരുമ്മിത്തുടങ്ങി. അവരെ ഉണത്തുവാൻവേണ്ടിയാ ണു് ആ സ്ത്രീ അങ്ങിനെ ചെയ്യുന്നതു്. അവർ ഉറങ്ങിയിരുന്നി ല്ല. യാത്രാക്ഷീണംകൊണ്ടു തളന്നു. അങ്ങിനെ ശയിക്കയായി രുന്നു. സൽമ അവരുടെ കാലിൽ തൊട്ടതും രാജ്ഞി ഞെട്ടിയു ണന്നതും ഒപ്പംകഴിഞ്ഞു. എന്നിട്ടു പറഞ്ഞു: "എന്താണീ ചെ യ്യുന്നതു്? ഇതു വലിയ കഷ്ടമാണു്."

സൽമ:— "കഷ്ടമൊന്നുമല്ല; നിങ്ങളെ ശുശ്രൂഷിക്കുകയാണു്."

രാജ്ഞി:— ശുശ്രൂഷകരംക്കു ചില അതിത്തികളൊക്കെയുണ്ടല്ലോ. നിങ്ങരം വിജയംവരിച്ചവരായിരിക്കെ നിങ്ങളുടെ ഭത്താവു് വന ത്തിൽ കയറി വിറകുകൊണ്ടുവന്നു; നദിയിൽനിന്നു വെള്ളം കൊ

ണ്ടുവന്നു; അതിന്നിടയിൽ നിങ്ങാം ആഹാരസാധനങ്ങാം പാകം ചെയ്തു. ഞങ്ങളെപ്പോലെതന്നെ മനുഷ്യരായ നിങ്ങാംക്കം ക്ഷീണമുണ്ടല്ലൊ? അതൊന്നും സാരമാക്കാതെ എൻെറ കാൽ തിരുമ്മുവാനുംകൂടി തുടങ്ങിയാൽ ഇതിൽപരം കഷ്ടം പിന്നെന്തുണ്ട്?''

സൽമ:— ''മഹാറാണി! ഞങ്ങാം വിജയികളും നിങ്ങാം പരാജിതകളുമാണ് എന്നു പറയുന്നതു സങ്കടമാണ്. നിങ്ങാം ഞങ്ങളുടെ അതിഥികളാണ്. ഞങ്ങളുടെ ആതിഥേയം സ്വീകരിച്ചുതാമസിക്കുകയാണ്. നിങ്ങാംക്കാവശ്യമായ എല്ലാവിധ സേവനങ്ങളും നൽകേണ്ടതു ഞങ്ങളുടെ കർത്തവ്യമാണ്.

രാജ്ഞി:— ''അതൊക്കെ ശരിയാണെങ്കിലും നിങ്ങളെക്കൊണ്ടു നിങ്ങളുടെ സ്ഥിതിക്കനുയോജ്യമല്ലാത്ത സേവനങ്ങാം ചെയ്യിക്കുന്നതു ഒരു അതിഥിക്കു പററിയതാണോ?''

സൽമ:— ''ഇതെല്ലാം ഞങ്ങളുടെ സ്ഥിതിക്കു അനുസരണമായ സേവനങ്ങാം തന്നെയാണ്.'' ഇത്രയും പറഞ്ഞിട്ടു സൽമാ ജൂസിഫയിൻെറ സമീപത്തു ചെന്നിരിക്കുകയും കാൽ തടവി ഉണത്തുവാൻ ശ്രമിക്കുകയും ചെയ്തുതുടങ്ങി. സൽമയുടെ കരസ്പർശത്തോടെ ജൂസിഫയിൻ ഞെട്ടി ഉണൎന്നുകൊണ്ടു ചോദിച്ചു:— ''മനസ്സിണങ്ങിയ സ്വപ്നത്തിൽനിന്നു എന്നെ ഉണത്തിയതു് നിർദ്ദയമായ പ്രവൃത്തിയായിപ്പോയി.'' ഇത്രയും പറഞ്ഞുകഴിഞ്ഞതിന്നുശേഷമാണ് അവാം സൽമയുടെ മുഖം കണ്ടതു്. അങ്ങനെ ലജ്ജയാൽ നമ്രമുഖിയായിതീൎന്ന അവാം അവിടെതന്നെ കിടന്നു. സൽമ, ''രാജകുമാരി! അവിചാരിതമായി ചെയ്തുപോയ തെററിനെ ക്ഷമിക്കണം.''

ജൂസി:— ''പ്രിയ സഹോദരീ! നിങ്ങാം തെററ് ഒന്നും ചെയ്തിട്ടില്ല. തെററുപററിയതു് എനിക്കാണ്. ഉറക്കപ്പിച്ചിന്നിടയിൽ എന്തൊക്കെയൊ ഞാൻ പറഞ്ഞുപോയി.''

സൽമാ:— ആ ഭാഗം ഇരിക്കട്ടെ! മനസ്സിന്നിണങ്ങിയ ആ സ്വപ്നം എന്തായിരുന്നുവെന്നു പറഞ്ഞാട്ടെ.''

ജുസിഫയിൻ:— ഞാൻ ഒരു മനുഷ്യനെ ചിന്തിച്ചുകൊണ്ടു ആലോചിച്ചു കിടക്കുകയായിരുന്നു. ഉറക്കം വരുന്നുണ്ടായിരുന്നുവെങ്കിലും ബോധമററു ഉറങ്ങിയിരുന്നില്ല. അങ്ങിനെ ശയിക്കുന്നതിന്നിടയിൽ ഞാൻ സ്വപ്നം കാണുകയുണ്ടായി"

"ഞാൻ മദിനാ മുനവ്വറയിൽ എത്തിക്കഴിഞ്ഞു എന്നെ സ്വീകരിച്ചു ഖിലാഫത്തു ഭവനത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവരുവാൻ ഏതാനംപേരെ അമീറുൽ മുഅ്മിനീൻ അയച്ചിട്ടുണ്ടായിരുന്നു. ഞാൻ അവരോടായി ചോദിച്ചു. "സാധുവായ ഞാൻ വരുന്നുണ്ടെന്നു നിങ്ങൾക്കു എങ്ങിനെ മനസ്സിലായി? അഥവാ അങ്ങിനെ അറിവുകിട്ടിയിരുന്നുവെങ്കിൽ ഈ ആഭാടങ്ങൾക്കെല്ലാം എന്തു ആവശ്യമായിരുന്നു." അതിനിടയിൽ ജനാവലിയിലെ ഓരോ വ്യക്തികളേയും ഞാൻ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു. മദീനയിലെ പ്രമുഖവ്യക്തികളിൽ മിക്കവരും എന്നെ സ്വീകരിക്കുവാൻ വന്ന ആ സംഘത്തിലുണ്ടായിരുന്നുവെങ്കിലും നിട്ടയനായ ഒരു വ്യക്തി ആ കൂട്ടത്തിൽ ഉണ്ടായിരുന്നില്ല. ആ സംഗതി എന്നെ വ്യാകുലപ്പെടുത്തി. ആർക്കുവേണ്ടിയാണ് ഞാൻ ഈ മണലാരണ്യമൊക്കെ തരണംചെയ്തു ഇവിടെയെത്തിയതു്? ആർക്കുവേണ്ടിയാണ് ഞാൻ ഷാംരാജധാനിയെ ത്യജിച്ചതു? എന്നിങ്ങനെ പലതും വിചാരിച്ചുകൊണ്ടു ആ സ്വീകരണസംഘത്തോട്ട് കൂടി നീങ്ങിക്കൊണ്ടിരിക്കവേ എൻെറ കാമുകനെപോലെ ഒരു വ്യക്തി നമസ്കരിച്ചുകൊണ്ടിരിക്കുന്നതായി കണ്ടു. ഞാൻ അദ്ദേഹത്തിൻെറ അരികിലേക്കു ചെന്നതും മുഖം തിരിച്ചതും ഒപ്പമായിക്കഴിഞ്ഞു. മറുവശത്തുകൂടെ ചെന്നു മുഖത്തുനോക്കുവാൻ ഭാവിച്ചു. എന്നാൽ അദ്ദേഹം തലയിലിട്ടിരുന്ന തുണികൊണ്ടു മുഖം മറച്ചു. ആ മൂടുപടം പറിച്ചു ചീന്തികൊണ്ടു ആ മുഖത്തെ ഒന്നു കാണുവാൻ കൈ നീട്ടുകയായിരുന്നു ഞാൻ. ഇതിനിടയിലാണ് നിങ്ങൾവന്നു എന്നെ ഉണർത്തിയതു്."

സൽമ:— "രസാവഹമായ ഒരു സ്വപ്നംതന്നെയായിരുന്നുവെങ്കിലും നിങ്ങളുടെ അന്തഃകരണത്തിൽ നിറഞ്ഞിരുന്ന ചിന്താശ

കലങ്ങൾ സ്വപ്നരൂപത്തിൽ കാണുകയല്ലേ ഉണ്ടായതു എന്നുകൂടി ഞാൻ സംശയിക്കുന്നു" ജൂസിഫയിൻ: "വാസ്തവം അങ്ങിനെയായിരിക്കാം. എങ്കിലും മനസ്സിനെ ഞെട്ടിച്ച ഒരു കാഴ്ചയായിരുന്നു അതു്."

സൽമാ:— "എന്നി എഴുന്നേല്ക്കുക. എന്തോ ചിലതൊക്കെ പാകം ചെയ്തിട്ടുണ്ടു്. സ്വല്പം കഴിക്കാമല്ലോ?"

ജൂസി:— "എനിക്ക തീരെ വിശപ്പില്ല. എങ്കിലും നിങ്ങളുടെ ക്ഷണനം സ്വീകരിക്കാതെയിരിക്കുന്നതു ഉചിതമല്ലല്ലോ? അതു കൊണ്ടുമാത്രം അല്പം കുടിച്ചേക്കാം" എന്നു പറഞ്ഞുകൊണ്ടു ജൂസിഫയിൻ എഴുന്നേററു. ഉടൻതന്നെ സൽമാ അടുപ്പിനടുത്തെക്കുചെന്നു ഒരു പായ വിരിച്ചു. അതിൽ ആഹാരസാധനങ്ങൾ വിളമ്പിവെച്ചു. സ്ത്രീകൾ മൂന്നുപേരും ഭക്ഷണം കഴിക്കുന്നതിനായി ഇരുന്നു. ഉമൈർ വിളമ്പി കൊടുക്കുവാൻ തയ്യാറായിനിന്നു.

## ബൈത്തുൽ മുഖദ്ദിസിലേയ്ക്കു്.

ബൈത്തുൽമുഖദ്ദസ് മുസ്‌ലിംകളുടെ പ്രഥമഖിബ്‌ലയാണു്. ഇതിന്നു മസ്ജിദുൽ അഖ്സാ, ബൈത്തുൽറാഖസാ എന്നൊക്കെ പേരുകളുണ്ടു്. പ്രാഥമിക മുസ്‌ലിംകളും വിശിഷ്യ പ്രവാചകശിരോമണിയും വളരെകാലംവരെ ബൈത്തുൽമുഖദ്ദസിലേക്ക് തിരിഞ്ഞുനിന്നുകൊണ്ടാണ് നമസ്കരിച്ചിരുന്നതു്. ഇവിടെയാണ് യേശുക്രിസ്തു (ഈശാ നബി അ. സ) ഭൂജാതനായതു്. ദാവൂദ് നബി (അ സ.)യാണ് മസ്ജിദ് അഖ്സാ പണി കഴിപ്പിച്ചെങ്കിലും സുലൈമാൻ നബിയുടെ കാലത്താണ് പണി പൂത്തിയായതു്. നബിതിരുമേനി (സ)യുടെ ആകാശസഞ്ചാരം (മിഅറാജ) ഇവിടെനിന്നാണ് തുടങ്ങിയതു്. തിരുമേനിയെ വഹിച്ചുകൊണ്ടുപോയ വാഹനം ബുറാക്ക് ഈ പള്ളിയുടെ ഒരു ഭാഗത്തു ബന്ധിക്കപ്പെട്ടിരുന്നുവത്രെ! ബൈത്തുൽമുഖദ്ദസിൽ

അന്നത്തെ രാത്രി നബിതിരുമേനി ഇമാമത്തുനിന്നതായും അമ്പിയാക്കന്മാരിൽ പലരും നബിയെതുടന്ന് നമസ്കരിച്ചതായും പറയുന്നുണ്ട്. ഏതായാലും നബിമാരുടെ സ്മരണകളെ പല സംഗതികളുടേയും സങ്കേതസ്ഥലമാണ്. അതുകാരണം മുസ്ലിമീങ്ങൾ ഓരോരുത്തരും അവിടെ നടക്കുന്ന വിഗ്രഹാരാധന, ബഹുദൈവാരാധന മുതലായവയെ പിഴുതെറിഞ്ഞു ആ വിശുദ്ധ മന്ദിരത്തെ പരിപാവനമാക്കിത്തീക്കവാൻ വെമ്പൽകൊള്ളുകയായിരുന്നു.

ഹിജറ 14–ാം സംവത്സരത്തിൽ മുസ്ലിം രണവീരന്മാരായ നാലുപേരെ നാലു സ്ഥലങ്ങളിൽ സമരംനടത്തുവാൻവേണ്ടി നിയോഗിച്ചിരുന്നു. അബൂഉബൈദ ഹമസിലും, യസീദിബിൻ സുഫ്യാൻ ദിംഷിക്കിലും, ഷർജ്ജയിൽ യർദനിലും, അമ്രുംബിനി ആസി പാലസ്തീനിലും ആക്രമണം നടത്തുവാനാണ് നിയമിതരായിരുന്നത്. ആ സൈന്യാധിപന്മാർ നാലു പേരുടേയും കീഴിൽ രണാങ്കണത്തിൽ ഇറങ്ങുവാൻവേണ്ടി വന്നിരുന്ന മുസ്ലിം ഭടന്മാരുടെ ആകെ തുക മുപ്പത്തിരണ്ടായിരം മാത്രമായിരുന്നു.

മുസ്ലിംകളുടെ വിജയം അബൂബക്കർ സിദ്ദീഖിന്റെ കാലത്തുതന്നെ ഉത്തുംഗപദവിയിലെത്തിയിരുന്നു. ബൈത്തുൽമുഖദ്ദസ് പാലസ്തീനിലെ പ്രധാന പട്ടണമാണല്ലോ. പാലസ്തീൻ പ്രദേശങ്ങളെ പിടിച്ചടക്കുവാൻവേണ്ടി അംറ്ബ്നിആസി അതിന്റെ അതിർത്തിപ്രദേശങ്ങളിൽ ഏത്തി. താമസംവിനാ പാലസ്തീനിൽപെട്ട പല സ്ഥലങ്ങളും പിടിച്ചടക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചു. അങ്ങിനെയിരിക്കുമ്പോഴാണ് ഫാറൂക്കി ഭരണം ഉടലെടുത്തു. അതിനോട്ടുകൂടി ഷാമിൽ മുസ്ലിം വിജയത്തിനു വേഗതകൂടി. ഹിമസ് പ്രദേശങ്ങളോട്ടുകൂടി അന്താക്കിയ പ്രദേശങ്ങളും പിടിച്ചടക്കുന്നതിൽ മുന്നിട്ടിറങ്ങി അബൂഉബൈദ്. അന്നായാസേന അന്താക്കിയ മുസ്ലിമീങ്ങൾക്കധീനമായി. അംറ്ബ്നി ആസിയാവട്ടെ പാലസ്തീനിലെ പ്രമുഖപട്ടണത്തിൽ ദയ്യൂബത്ത് മുതലായവ മുസ്ലിംഭരണത്തിൽ ലയിപ്പിച്ചു.

പ്രധാന യുദ്ധങ്ങളിൽ പാലസ്തീനിൽ താമസിക്കുന്ന അം റബിനിആസി ഷാംപ്രദേശങ്ങളിൽ പോകുകയും അബൂഉബൈദി ൻെറ സേനയോടുകൂടിനിന്നു പോരാടുകയും വിജയം കൈവന്നു പാലസ്തീനിലേക്കുതന്നെ മടങ്ങിപോരുകയും ചെയ്യാറുണ്ടായിരു ന്നു. പാലസ്തീനിൽ താമസിക്കുന്ന അവസരത്തിൽ നടത്തിയ സ മരത്തിൻെറ ഫലമായിട്ടാണ് ഇത്രയധികംസ്ഥലങ്ങൾ പിടിച്ചട ക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചതു്. ബൈത്തുൽമുഖദ്ദസിന്നു സമീപമുള്ള മിക്ക പ്രദേശങ്ങളും മുസ്ലിമീങ്ങൾക്കധീനമായി. അതിന്നുശേഷമാണ് ബൈത്തുൽമുഖദ്ദസിലേക്ക് തിരിഞ്ഞതു്. മറുഭാഗത്തു ഖൻസറയിൻ മുതലായ സ്ഥലങ്ങളെ കീഴടക്കിക്കൊ ണ്ടു് അബൂഉബൈദയും വന്നുചേൻു.

മുസ്ലിമീങ്ങളാവട്ടെ മസ്ജിദു അഖ്സായിൽ സിയാറത്തു ചെയ്യുവാൻ വെമ്പൽകൊള്ളുകയാണ്. പ്രഥമ ഖിബ്ലയെ ക്രൈസ്തവ ഭരണത്തിൽനിന്നു പിടിച്ചെടുത്തു മുസ്ലിം ഭരണ ത്തിൽ പെടുത്തുവാൻ ധൃതിപ്പെടുകയാണ്. മുസ്ലിം സേന അ തേ അബൂഉബൈദിൻെറകീഴിലുള്ള സൈന്യവിഭാഗം ബൈത്തുൽ മുഖദ്ദസിനെ ലക്ഷ്യമാക്കി പുറപ്പെട്ടു കഴിഞ്ഞപ്പോൾ മുസ്ലിം ഭടന്മാരിൽ ഒരാൾ തൻെറ സ്നേഹിതനോടു ചോദിക്കുകയാണ് "നാം എവടെക്കാട്ടാണ് പോകുന്നതെന്നു നിങ്ങൾക്ക അറിയാമോ?" മറേറയാൾ "മുസ്ലിം വൈരികളോടു് യുദ്ധംചെയ്യുവാനാണ് പോകുന്നതെന്നറിയാം."

ഒന്നാമൻ:— "അതു ശരിതന്നെയാണ്. എന്നാൽ നമ്മുടെ പ്രാരംഭ ഖിബ്ലയെ അമുസ്ലിമീങ്ങളിൽനിന്നുവീണ്ടെടുക്കുകയാ ണ്. ഈ യാത്രയുടെ ഉദ്ദേശം."

രണ്ടാമൻ:— "അൽഹംദുലില്ലാ (സർവ്വ സ്തുതികളും അല്ലാഹു വിനാണ്) നാമിപ്പോൾ പോകുന്ന ആ പള്ളിയിൽവെച്ചു രണ്ടു റ് റക്അത്ത് സുന്നത്തു നമസ്കരിക്കാമെന്നു ഞാൻ നേർന്നിട്ടുണ്ട്. അവിടെവെച്ചു ഒരു റക്അത്തു് നമസ്കരിച്ചാൽ മററു പള്ളികളിൽ

ആയിരം റക്അത്തു് നമസ്കരിക്കുന്നത്ര കൂലിയുണ്ടെന്നു മതപണ്ഡിതന്മാർ പറയാറുണ്ടു്."

ഒന്നാമൻ:— (തന്റെ ഉറയിൽനിന്നു ഖഡ്ഗം ഊരിപ്പിടിച്ചുകൊണ്ടു് പറഞ്ഞു:) "നാം പോകുന്ന ആ വിശുദ്ധ ഭവനം അതിന്റെ മാഹാത്മ്യം എത്ര വർണ്ണിച്ചാലും മതിവരികയില്ല. അതിനെ വീണ്ടെടുക്കുവാൻവേണ്ടി വൈരികളുടെ തലയരിഞ്ഞ രക്തം കുടിക്കുവാൻവേണ്ടി ആർത്തിപൂണ്ടിരിക്കുകയാണീ ഖഡ്ഗം"

രണ്ടാമൻ:— (തന്റെ അമ്പും വില്ലും കാണിച്ചുകൊണ്ടു) "ഇവയുടെ സ്ഥിതി എന്താണെന്നോ? ശത്രുക്കളുടെ മാറിനെ തുളച്ചു മറുപുറത്തു പോകുവാൻ സമയം കാത്തിരിക്കയാണ്! ഞാൻ സത്യം ചെയ്തുകഴിഞ്ഞു, അവിടെയെത്തി സമരം തുടങ്ങുന്നതായാൽ വൈരികളുടെ നേരെവിടുന്ന അസ്ത്രങ്ങളിൽ ആദ്യം എന്റെ ആവനാഴിയിൽനിന്നായിരിക്കുമെന്നു."

ഒന്നാമൻ:— "നിങ്ങളും സത്യം ചെയ്തുകഴിഞ്ഞോ? എന്നാൽ വൈരിവൃന്ദത്തിൽ കടന്നുചെന്നു അവരിൽ പ്രധാനിയായ ഒരുത്തന്റെ തല ഈ വാളുകൊണ്ടു വെട്ടിവീഴ്ത്തുന്നതിൽ ഒന്നാംസ്ഥാനം എനിക്കായിരിക്കും."

ഇങ്ങിനെ ഓരോന്നു പറഞ്ഞുകൊണ്ടു മുസ്ലിംസേന മുന്നോട്ടുനീങ്ങുകയാണ്. മക്കയും മദീനയും കഴിഞ്ഞാൽ പിന്നത്തെ സ്ഥാനം അർഹിക്കുന്ന ആ പള്ളിയെ അമുസ്ലിമീങ്ങളിൽനിന്നു വീണ്ടെടുക്കാനാണവർ ത്വരിതഗമനംചെയ്യുന്നതു്.

## മുസ്ലിംസേനയുടെ പുറപ്പാടു്.

ദിനേശൻ ഉദിച്ചു ഉയർന്നതേയുള്ളു. അവന്റെ കിരണങ്ങൾ ഭൂതലത്തെ പ്രകാശമാനമാക്കിത്തുടങ്ങി. അബൂഉബൈദ (റ) യാകട്ടെ തന്റെ കീഴിലുള്ള സൈന്യത്തെ ബൈത്തുൽമുഖദ്ദസിനഭിമുഖമായി അയച്ചുകഴിഞ്ഞു. ഒരു മൂവ്വായിരം ഭടന്മാർ മാത്ര

മാണ് അപ്പോഴുണ്ടായിരുന്നത്. ആ സേനയെ മൂന്നു വിഭാഗമാക്കിത്തിരിച്ചു. അതിനെല്ലാം ഓരോ സൈന്യാധിപരേയും നിശ്ചയിച്ചു. അതിൽ ഒരു വിഭാഗം തന്റെ നേതൃത്വത്തിൽതന്നെയാവച്ചു. എന്നിട്ട അദ്ദേഹം അവരേയുംകൊണ്ടു പുറപ്പെട്ടിരിക്കയാണ്. പുറപ്പെട്ട അവർ സായാഹ്നത്തിൽ ബൈത്തുൽമുഖദ്ദസിൽ എത്തിച്ചേരും. ഈപ്രകാരം മുസ്‌ലിം സേനയുടെ ആ വിഭാഗം ആറ ദിവസംകൊണ്ടായി വന്നുചേരും. എന്തിനാണ് അവരങ്ങിനെ പാടുപെടുന്നതെന്നോ? മുസ്‌ലിം സേനയുടെ യുദ്ധപാടവത്തേയും ധൈര്യത്തേയും അമുസ്‌ലിമീങ്ങൾ കാണണം. മുസ്‌ലിം ഭടന്മാരുടെ ഭേരി അവരുടെ കർണ്ണപുടങ്ങളിൽചെന്നു അലതല്ലണം അതെല്ലാം കണ്ടിട്ടുന്നവർ ഭയവിഹ്വലരായിത്തീരണം എന്നൊക്കെ കരുതിയിട്ടുതന്നെ. ആദ്യമായി അവിടെ എത്തിയത് ഹസ്രത്തു ഖാലിദ് (റ)യും, സേനകളുമാണെന്നും, അവർ ബൈത്തുൽ മുഖദ്ദസിന്നു സമീപംതന്നെ താവളമടിച്ചു എന്നും ചരിത്രകാരന്മാരിൽ ചിലർ വിവരിക്കുന്നുണ്ട്. മസ്ജിദുൽ അഖ്സ്വയുടെ മിനാരകളും, ബൈത്തുൽമുഖദ്ദിന്റെ മതിൽക്കെട്ടും കണ്ടുനിന്ന മുസ്‌ലിംസേനകൾ ആവേശഭരിതരായി. ആ മുസ്‌ലിം ഭടന്മാരുടെ അന്തഃകരണത്തിൽ തിങ്ങിനിറഞ്ഞിരിക്കുന്ന ആവേശവും മതപ്രതിപത്തിയുംകൂടി തക്ബീർ ധ്വനിയുടെ രൂപത്തിൽ പൊട്ടിപ്പുറപ്പെട്ടു. അവർ കൂടെക്കൂടെ തക്ബീർ വിളിച്ചുകൊണ്ടിരുന്നു. ആ ശബ്ദം ജറുസലംപട്ടണനിവാസികളുടെ അന്തഃകരണത്തെ ചഞ്ചലപ്പെടുത്തി. അവർക്കുതോന്നി ഭൂമിക്കെന്തോ ഭൂകമ്പം ബാധിച്ചിരിക്കയാണെന്നു്.

ആകാശം പൊട്ടുമാറുള്ള ആ തക്ബീർധ്വനിയുടെ മുഴക്കം കേട്ട പട്ടണനിവാസികൾ ഇടിവാൾകൊണ്ട പന്നഗത്തെപ്പോലെ പേടിച്ചുവിരണ്ടു. അവരെല്ലാവരുംകൂടി പട്ടണപാലകന്റെ കൊട്ടാരത്തിലേക്കു ഓടി. അവർ എത്തിച്ചേരുന്നതിന്നുമുമ്പുതന്നെ ആ ഭരണാധികാരി കൊട്ടാരകവാടം അടച്ചുപൂട്ടി അകത്തിരിപ്പായി കഴിഞ്ഞിരുന്നു. അങ്ങിനെ ആ ജനതയിൽ ചിലർ ഗോപുരത്തി

ൻെറ മുകളിൽ കയറിനിന്നുകൊണ്ടു മുസ്‌ലിംസേനയിലേക്കുനോക്കി. ന്യൂനപക്ഷമായ സേനയേയാണ് അവിടെ കാണാൻ കഴിഞ്ഞതു്. അതുകൊണ്ടു അവർ പുച്ഛസ്വരത്തിൽ പറഞ്ഞു: "ഇവരാണോ നമ്മുടെ ദേവാലയം പിടിച്ചടക്കാൻ വന്നിരിക്കുന്നതു്! വെറും അംഗുലീപരിമിതമായ ഇവരെ പമ്പകടത്താൻ എന്താണ് പ്രയാസം?"

മറ്റൊരുവൻ:— "കുരക്കുന്നവൻ കടിക്കുകയില്ല."

മൂന്നാമൻ:— "അതു ശരിതന്നെയായിരിക്കാം. അവർ ഹിമ്മസ്, യർമൂക്ക എന്നുവേണ്ട ഷാംപ്രദേശത്തിൻെറ ഒരു ഭൂരിഭാഗം കീഴടക്കിയതെങ്ങിനെ?"

ഒന്നാമൻ:— "ഇതു ക്രിസ്തുദേവൻെറ പരീക്ഷയായിരിക്കാം. പുതിയപുതിയ മതസ്ഥരായ ഇവരെ ഇവിടെകൊണ്ടുവന്നാക്കുകയും, നമ്മുടെ ദേവന്മാർ ജനിച്ചുവളൎന്ന ഈ ഭൂമിയിൽ അവരുടെ കഥാനാളം ഛേദിക്കുവാനും നമുക്കു കല്പനയുണ്ടായിരിക്കാം. അതിനുള്ള പ്രാപ്തി നമുക്കുണ്ടോ എന്നു പരീക്ഷിച്ചുനോക്കുകയായിരിക്കും അവർ."

രണ്ടാമൻ:— "ഈ വിവരം പാതിരിമാർ പറയുന്നതായി ഞാനും കേട്ടിട്ടുണ്ടു്."

ഒന്നാമൻ:— "ഇതുതന്നെയാണ് ദൈവശക്തിയെന്നു പറയുന്നതു്. നോക്കണം നമ്മുടെ ആയുധങ്ങളുടെ രക്തദാഹം നീക്കുവാൻവേണ്ടിയാണ് ശത്രുക്കളെ നമ്മുടെമുമ്പിൽ കൊണ്ടുവന്നു വിട്ടിരിക്കുന്നതു്."

രണ്ടാമൻ:— "നമ്മുടെ സംഖ്യാബലത്തിന്നനുസരിച്ചു നോക്കുമ്പോൾ നന്നേ കുറച്ചുമാത്രമുള്ള ഈ അറബികളെ കഷണംകഷണമായി വിതിക്കേണ്ടിവരുമല്ലോ."

അന്നത്തെ ദിവസം അങ്ങിനെ കഴിഞ്ഞുകൂടി. അടുത്ത ദിവസം യസിദ്‌ബിൻഅബിസുഫയാൻ തൻെറ കീഴിലുള്ള ഒരായിരം

ഭടന്മാരോടുകൂടി വന്നുചേരുകയും കോട്ടക്കരുകിൽതന്നെ താവളമ ടിക്കുകയുംചെയ്തു. അതിനുശേഷം ഷർജയിലും സേനയും എത്തി. പിന്നീടു മർവാൻബിൻഹാഷിം സേനയോടുകൂടി വരികയും കോ ട്ടവാതിലിന്നരികിൽതന്നെ താവളമടിക്കുകയും ചെയ്തു. നാലാം ദിവസം ഹസ്രത്തുമുഹൈബും, പരിവാരങ്ങളും, അഞ്ചാംനാൾ ഹസ്രത്തുഖൈസ്ബിനുഹബീറയും, ആറാംദിവസം ഉർവബിൻ മഹ്ലിനും സേനാസമേതരായി വന്നു. അങ്ങനെ ഓരോ വിഭാ ഗം സൈന്യങ്ങളായിവന്നു. അവർ ജറൂസലം കോട്ടക്കുചുററും ഓരോ താവളമുറപ്പിച്ചു. അവരിൽനിന്നു പുറപ്പെട്ടിരുന്ന തക് ബീർധ്വനി ആകാശഭൂമികളെ ഞെട്ടിച്ചുകൊണ്ടിരുന്നു. അതിനി ടയിൽ പട്ടണവാസികൾ പേടിച്ചുവശായി.

അവിടെ എത്തിയ മുസ്ലിംഭടന്മാർ ബൈത്തുൽമുഖദ്ദസ് തങ്ങൾക്കധീനമാക്കണമെന്നു പ്രാൎത്ഥിക്കയും അതിനായികൊണ്ടു ള്ള സുന്നത്തുനമസ്കാരങ്ങൾ നടത്തുകയുംചെയ്തു. അവർ സുജൂദ യിൽ വീണുകിടന്നുകൊണ്ടു പ്രാൎത്ഥിക്കുകയായിരുന്നു. "സർവ്വ ശക്തനായ ജഗദീശ്വരാ! ഇതു നിന്റെ പ്രവാചകന്മാരിൽ പല രുടേയും ജന്മഭൂമിയാണ്. മസ്ജിദുൽ അക്സാനിന്റെ ഭവന മാണ്! നിന്റെ പ്രവാചകരായ ദാവൂദ് നബി (സ. അ.)യും അദ്ദേഹത്തിന്റെ പുത്രൻ സുലൈമാൻനബി (അ)യും കൂടിയാണി തിനെ പണികഴിപ്പിച്ചിട്ടുള്ളത്. അതായതു നിന്റെ സൃഷ്ടികളാ യ മനുഷ്യഗണത്തിന്നു നിന്നെ പുകഴ്ത്തുവാനുള്ള ഒരു പുണ്യസ്ഥല മായിത്തീരണം ഇതെന്നു കരുതീട്ടുതന്നെ. എന്നാൽ നിന്റെ പ്ര വാചകന്മാരിൽ പലരുടേയും പിൻഗാമികൾ വഴിതെററിപ്പോക കയും, അവരുടെ ബഹുദൈവാരാധനയും, മററു നീചപ്ര വൃത്തികളുംകൊണ്ടിതിനെ മലിനപ്പെടുത്തുകയും ചെയ്തിരിക്കുന്നു. സത്യസന്ധന്മാരും ഏകദൈവവിശ്വാസികളുമായ ആ പ്രവാച കന്മാരുടെ പ്രതിമകൾ പണിതുവെച്ചു അതു ദൈവമാണെന്നു കരു തി ആരാധിക്കുവാനാണ് ആ ജനത ഈ വിശുദ്ധ ഭവനത്തെ വി നിയോഗിക്കുന്നതിപ്പോൾ.

നിൻെറ അന്ത്യപ്രവാചകനായ മുഹമ്മദുനബി (സ)യുടെ ഉമ്മത്തികളായ ഞങ്ങറം ഇവിടെ വരുവാനുണ്ടായ കാരണം, ഈ സ്ഥലത്തെ വിഗ്രഹാരാധനയിൽനിന്നു വിമുക്തമാക്കുവാനും, സുലൈമാൻ നബി (അ) ദാവൂദ് നബി (അ) മുതലായ പ്രവാചകന്മാരുടെ ഉമ്മത്തികളിൽപെട്ട ഇവിടത്തെ ജനത വഴിപിഴച്ചുപോയിരിക്കുന്നതുകൊണ്ടു ഇവക്കു പരിപാവനമാർഗ്ഗം കാട്ടികൊടുക്കുവാൻവേണ്ടിയുമാണ്. ഇന്നത്തെ ജനങ്ങളിൽനിന്നു ഒരു ഭൂരിഭാഗം നിൻെറ പ്രവാചകന്മാരെ പഴിക്കുകയും, അവരെ ആരാധ്യദേവന്മാരായി പരിഗണിച്ചു വണങ്ങിവരികയുമാണ് ചെയ്യുന്നതു്. ഈ വൈകിയ വേളയിലെങ്കിലും ഇവരെ നേർമാർഗ്ഗത്തിലേക്ക് നയിക്കാത്തപക്ഷം ഇവരും ഇവരുടെ പിൻഗാമികളും മാർഗ്ഗഭ്രംശത്തിന്നു വശംവദരാവുമെന്ന കാര്യം തക്കമെററതാണ്. ഞങ്ങറംക്കു സാമ്രാജ്യവിസ്തൃതിയിൽ അഭിലാഷമില്ല. ധനസമ്പാദനത്തിൽ ഔൽസുക്യമില്ല വിശ്വാസദീപത്തെ പ്രകാശമാനമാക്കണമെന്നല്ലാതെ ഞങ്ങറംക്കാശയില്ല. ഞങ്ങളുടെ പൌരാണികന്മാരിലും അംബിയാമുർസിലീങ്ങളിലും ദയവുതോന്നി ഞങ്ങളുടെ സദുദ്യമം സഫലമാക്കിത്തരണമെന്നു മാത്രമാണ് ഞങ്ങറംക്കപേക്ഷയുള്ളതു്."

# മുസ്ലിം രണവീരന്മാരുടെ അസ്വാസ്ഥ്യത.

ഷാം സാമ്രാജ്യത്തിലെ പട്ടണങ്ങളിൽ അദ്വതീയമായ സ്ഥാനമാണ് ജറൂസലത്തിനുണ്ടായിരുന്നതു്. പ്രകൃതരമണീയതക്കുപുറമെ യേശുക്രിസ്തു അഥവാ ഈസാനബി (അ. സ)യുടെ ജന്മസ്ഥലമെന്നനിലക്കു അതിനെ ഏററവുംവലിയ പുണ്യസ്ഥലമായിട്ടാണ് ഗണിച്ചുപോന്നിരുന്നതു്.

രാജധാനിയായിരുന്നു അന്താക്കിയ. അതുപോലെതന്നെ ജറൂസലം പുണ്യതീർത്ഥപട്ടണവുമായിരുന്നു. അവിടെ അധിവ

സിച്ചിരുന്ന ജനങ്ങൾ പൂജ്യന്മാരാണെന്നു ഷാമികൾ ഗണിച്ചിരുന്നതിനോടൊപ്പം വിശുദ്ധ വർഗ്ഗമാണ് തങ്ങളെന്നു സ്വയമേ അവർ അഭിമാനംകൊണ്ടിരുന്നു. അവിടെ ജനിച്ചു വളൎന്നവരെല്ലാം നബി സന്തതികളാണെന്നും അവരെ ആദരിക്കുന്നതു പുണ്യമാണെന്നുമായിരുന്നു രൂമികൾ ധരിച്ചുവന്നിരുന്നതു്. അതുകാരണം അവിടത്തെ ജനത മതാധിപതികളായി എണ്ണിപ്പോന്നു.

ഈ ചിന്തയെ തുടൎന്നു അവരിൽ ഒരുതരം അഹങ്കാരം ഉടലെടുത്തു. അതായതു ഹിറക്കൽ എന്നുവേണ്ട രാജകുലത്തിലെ പ്രമുഖംഗമായിരുന്നാൽതന്നേയും ജറൂസലത്തിൽ ജനിച്ചവളൎന്ന ഏതൊരുത്തന്റേയും മുമ്പിൽ അകപ്പെട്ടാലുടൻ മുട്ടുകുത്തുന്നതു് ഒരാചാരവും അതിനു വിധേയനാവാത്തവൻ പാപിയുംആയി എണ്ണിപ്പോന്നു. എന്നാൽ ബൈത്തുൽമുഖദ്ദസിൽ അന്നുണ്ടായിരുന്ന ആ സ്ഥിതി ലോകത്തിന്റെ ഒരുഭാഗത്തും ഇല്ലെന്നുപറയാം. നബിസന്താനങ്ങളാണെന്നു അഭിനയിച്ചുനടന്നിരുന്ന ആ കൂട്ടരെ ഉത്തുംഗപീഠത്തിൽവെച്ചു ആരാധിച്ചിരുന്നതിന്റെ ഫലമായി അവർ അഹങ്കാരത്തിന്റെ കൊടുമുടിയിൽ എത്തിക്കഴിഞ്ഞിരുന്നു. അതിനുംപുറമെ പുണ്യസ്ഥലമായ ബൈത്തുൽമുഖദ്ദസിനെ ആരും ആക്രമിക്കയില്ലെന്നും അഥവാ ആക്രമിക്കുന്നതായാൽതന്നെ അവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഉഗ്രദേവതകളുടെ കോപത്തിന്നു് പാത്രമായി അക്രമികൾ കത്തിയെരിഞ്ഞു വെണ്ണീറായി പോകുമെന്നും അവർ വിശ്വസിച്ചിരുന്നു.

പ്രസ്തുത ദൃഢവിശ്വാസത്തിൽ അടിയുറച്ചുനില്ക്കുന്നതിന്റെ ഫലമായി മുസ്‌ലിംസേന അവിടെ എത്തിയിട്ടു മൂന്നുദിവസം കഴിഞ്ഞിരുന്നുവെങ്കിലും ജറൂസലനിവാസികൾക്കു യാതൊരു കൂസലും ഉണ്ടായില്ല. മുസ്‌ലിംസേന എത്തിയിരിക്കുന്ന അറിവു കിട്ടിയാലുടൻ രൂമിപ്രതിനിധികൾ ഓടിയെത്തുകയും ആഗമനോദ്ദേശം ആരായുകയുമാണ് അതിന്നു മുൻപുണ്ടായിട്ടുള്ള അനുഭവം. എന്നാൽ ബൈത്തുൽമുഖദ്ദസിലാകട്ടെ മുസ്‌ലിംസേന ചെന്നിട്ടു

ദിവസങ്ങാംകഴിഞ്ഞു കടന്നുപോയിത്തുടങ്ങിയെങ്കിലും ആ ഭാഗത്തെസംബന്ധിച്ചു ആരുംതന്നെ ചിന്തിക്കുകയുണ്ടായില്ല. അവിടത്തെ ഗവൎണ്ണർ തന്റെ സേനയെ ഒരുക്കിനിൎത്തുന്നതിന്നും, ആയുധങ്ങാം സംഭരിക്കുന്നതിന്നും ബദ്ധപ്പെട്ടുന്നതുകണ്ടു അവിടത്തെ ജനത അദ്ദേഹത്തെ അപഹസിക്കുവാൻപോലും മടിച്ചില്ല.

മുസ്ലിമീങ്ങളുടെ ഒരു ചിട്ടയായിരുന്നു മുന്നറിയിപ്പു കൊടുക്കാതെ ഒരിടത്തും കടന്നാക്രമിക്കയില്ലെന്നുള്ളതു്. മുസ്ലിംകാം എത്തിച്ചേൎന്നാലുടൻ ഒരാളെ അയക്കുകയും അവരുടെ ആഗമനഉദ്ദേശവും അതിൽനിന്നു പിന്മാറണമെങ്കിൽ എതിർപക്ഷം സ്വീകരിക്കേണ്ട നിബന്ധനകളുമടങ്ങിയ ഒരു വിവരണം എതിർപക്ഷനേതാവിന്നു നൽകുകയും പതിവായിരുന്നു. ആ നിയമങ്ങാം ക്കവർ പ്രതിഷേധം രേഖപ്പെടുത്തുകയാണെങ്കിൽമാത്രമേ യുദ്ധത്തിന്നു തുനിയുമായിരുന്നുള്ളു.

ജറുസലത്തിൽ എത്തിയശേഷം മൂന്നുദിവസംവരെ മുസ്ലിംകാം അവരുടെ പ്രതിനിധിയെ പ്രതീക്ഷിച്ചിരുന്നു. അവരിൽനിന്നാരും വരുവാൻ ഭാവമില്ലെന്നു കണ്ടപ്പോാം മുസ്ലിംകാം യുദ്ധത്തിന്നു സന്നദ്ധരായി. നാലാംദിവസം ഷർജയിൽസേനയിലെ ഉദ്യോഗസ്ഥനായ ഒരു ബദവി സേനാധിപനെ സമീപിച്ചുകൊണ്ടു ചോദിച്ചു:—

"ബഹുമാനപ്പെട്ട അമീർ! ഇവിടുത്തെ ജനങ്ങാം കാണുവാനും സംസാരിക്കുവാനും കഴിയാത്തവരാണെന്നുണ്ടോ?"

ഷർജയിൽ:— "പ്രിയ യോദ്ധാവേ! ഇങ്ങനെ ചോദിക്കുവാൻ കാരണമെന്താണു്?"

ബദവി:— "നമ്മുടെ തക്ബീർദ്ധ്വനികളെല്ലാം കേട്ടുകൊണ്ടിരുന്നിട്ടും, യുദ്ധത്തിന്നു പുറപ്പെടുകയൊ, സന്ധിസംസാരത്തിന്നു ഉദ്യമിക്കുകയൊ ചെയ്യാത്തതുകൊണ്ടുതന്നെ."

ഷർ:— "അവരിങ്ങോട്ടു വരാത്തതുകൊണ്ടു നാമെന്തുചെയ്യണമെന്നാണ് നിങ്ങൾ പറയുന്നത്?"

ബാദവി:— "നമ്മുടെ സൈന്യത്തെ മുമ്പോട്ടു നയിക്കുകതന്നെ ആക്രമണം തുടങ്ങാതെ വെറുതെ ഇരിക്കുന്നതുകൊണ്ടുള്ള വിഷമം ഇല്ലയെന്നുമില്ല."

ഷർ:— "മുന്നറിവുകൊടുക്കാതെ സമരത്തിന്നു തുനിയുക എന്നതു് നമ്മെ സംബന്ധിച്ചിടത്തോളം ഇതുവരെ ഉണ്ടായിട്ടില്ലാത്ത ഒരു സംഗതിയാണ്. അതുകൊണ്ടു നമ്മുടെ സൈന്യത്തെ നയിക്കുന്ന മറവുനേതാക്കന്മാരുമായി ഞാൻ ഇന്നുതന്നെ ഒരു കൂടിയാലോചന നടത്താം. അവരുടെ അഭിപ്രായമറിഞ്ഞതിനുശേഷം നാളെ ഇതിന്നു മറുപടി തരാം"

ഷർജയിൽ പറഞ്ഞതനുസരിച്ചു ആ ബാദവി മടങ്ങിപ്പോയി. അന്നു മദ്ധ്യാഹ്ന നമസ്കാരത്തിന്നുശേഷം മുസ്ലിം സേനാനായകന്മാരുടെ ആലോചനായോഗം വിളിച്ചുകൂട്ടി. അതിൽവെച്ചു ഒരു തീരുമാനമുണ്ടാക്കി. "യുദ്ധം തുടങ്ങുന്നതിന്നു മുമ്പുതന്നെ പട്ടണനിവാസികൾക്കു അറിവുകൊടുക്കുവാൻ." ആ തീർപ്പനുസരിച്ചു ഒരു സംഘം നേതാക്കന്മാർ പട്ടണനിവാസികളേയും, പട്ടണാധിപനേയും വിവരം ധരിപ്പിക്കുവാൻ നിയോഗിക്കപ്പെട്ടു. അവരിൽ നേതൃത്വംവഹിച്ചിരുന്നതു യസീദുബ്നിൻ അബീസുഫിയാനാണ്. അദ്ദേഹം ഒരു അനുചരനെ പട്ടണാധിപനെ സമീപിച്ചു ഉണർത്തുവാൻ നിയോഗിച്ചു. "മുസ്ലിംസൈന്യാധിപൻ നിങ്ങളോടു എന്തോ സംസാരിക്കുവാൻ ഉദ്ദേശിക്കുന്നുണ്ടു്. അതുകൊണ്ടു നിങ്ങളൊ, നിങ്ങളുടെ ഒരു പ്രതിനിധിയൊ മുസ്ലിം സൈന്യത്തിലേക്കു വരികയൊ, അല്ലെങ്കിൽ ഇവിടെവെച്ചുതന്നെ ഞങ്ങളുമായി സംസാരിക്കുകയൊ ചെയ്തുകൊള്ളണം" എന്നു്.

ഈ വിവരംകേട്ടു രോമംകൊണ്ടുള്ള കുപ്പായം ധരിച്ചിട്ടുള്ള ഒരു പുരോഹിതൻ പുറത്തേക്കുവന്നു പറഞ്ഞു: "നിങ്ങൾക്കു പറയുവാനുള്ളതു എന്തുതന്നെയായാലും എന്നോടു പറഞ്ഞാൽമതി."

യസീദുബ്നിൻ അബിസുഫ്‌യാനാവട്ടെ കവാടത്തിന്നുപുറത്തു നില്ക്കുകയായിരുന്നു. പട്ടണനിവാസികളായ ക്രൈസ്തവനേതാക്കന്മാർ ആ കവാടത്തിന്നുമുകളിലുള്ള മട്ടുപ്പാവിൽ കേറിനില്ക്കുന്നുണ്ടായിരുന്നു. അബീസുഫിയാൻ തനിക്കു പറയാനുള്ളവ വിവരിക്കയും ഒരു ദ്വിഭാഷിയുടെ സഹായത്തോടുകൂടി ആ പാതിരി അതെല്ലാം ശ്രവിക്കുകയും ചെയ്യുന്നുണ്ടായിരുന്നു.

അബീസുഫിയാൻ:— "ഞങ്ങറം ഇവിടെ വരുവാൻ കാരണം ഇസ്ലാമതത്തിലേക്കു നിങ്ങളെ ക്ഷണിക്കുവാനാണ്. ഇതു നിങ്ങറം സ്വീകരിക്കുകയാണെങ്കിൽ നിങ്ങറം ഇതുവരെചെയ്തിട്ടുള്ള പാപങ്ങളെല്ലാം അല്ലാഹു പൊറുത്തുതരുന്നതും നിങ്ങളുടെ ഹൃദയം പരിശുദ്ധമായിത്തീരുന്നതുമാണ്."

ഞാൻ ഈ പറഞ്ഞപ്രകാരം അനുസരിക്കുവാൻ സന്നദ്ധതയില്ലെങ്കിൽ പിന്നെ ജസിയ (മതക്കരം) തന്നു കീഴടങ്ങുവാൻ ഒരുങ്ങിക്കൊള്ളുക.

നിങ്ങളുടെ സ്വജനങ്ങളിൽപ്പെട്ട പലരും ഞങ്ങളുടെ ഈ നിബന്ധന സ്വീകരിച്ചുകഴിഞ്ഞു. ഞങ്ങളാകട്ടെ അവരുടെ ദേഹത്തിനും, സമ്പത്തിനും കേടുവരുത്താതെ സുരക്ഷിതമാക്കാമെന്നു ഏല്ക്കുകയും ചെയ്തിട്ടുണ്ട്. ഇതിനൊന്നും ഒരുക്കമില്ലെങ്കിൽ പിന്നെ ഒരു തീരുമാനം എടുക്കുന്നതു ഈ വാറംകൊണ്ടായിരിക്കും."

യസീദുബ്നിൻ അബീസുഫിയാൻ പറഞ്ഞ വാചകങ്ങറം എത്ര വിശുദ്ധമായിരുന്നിട്ടും എന്താണ് പ്രയോജനം? അതൊന്നും ബൈത്തുൽമുഖദ്ദസ് നിവാസികറംക്ക് ആദരണീയമായി തോന്നിയില്ല. അവരിൽ അരിശം ഉളവാക്കുകയാണതുചെയ്തതു്. അവർ മുസ്ലിംകളെയും പരിപാവന ഇസ്ലാമിനേയും അപലപിച്ചുതുടങ്ങി. അവർ പറഞ്ഞ വാക്കുകറം എത്രകണ്ടു നികൃഷ്ടമായിരുന്നു എന്നു രൂപപ്പെടുത്തി പറയുവാൻ അസാദ്ധ്യം. അതെല്ലാം കഴിഞ്ഞശേഷം അവർ പറയുകയാണ്, "ഞങ്ങളിൽനിന്നുള്ള

ശിശുക്കാംകൂടി അവസാനിക്കുന്നതുവരെ യുദ്ധംചെയ്യുകയും ക്രിസ്തുമതത്തിനുവേണ്ടി ബലിയപ്പിക്കുകയും ചെയ്യുവാൻ തയ്യാറാണ്. എന്നാലും കാട്ടുജാതിക്കാരായ അറബികളുടെ മതം സ്വീകരിക്കുന്നതുണ്ടാകയില്ല.

ഇനി ഞങ്ങളിൽനിന്നു മതക്കരം കിട്ടുമെന്നു സ്വപ്നത്തിൽപോലും നിങ്ങാം കരുതിപ്പോകരുതു കുരിശ ക്രിസ്തുമതത്തിന്റെ അടയാളമാണ്. അതിന്റെ അനുയായികളായ ഞങ്ങാം അതിനെ മററാക്കും അടിമപ്പെടുത്തുകയില്ല, വിശേഷിച്ച അറബികാംക്ക്."

## യുദ്ധക്കമ്മററിയുടെ അഭിപ്രായം.

ഷാംയുദ്ധത്തിന്നു പുറപ്പെട്ടിരുന്ന സേനാനായകന്മാർ എല്ലാവരും അവിടെ എത്തിയിട്ടില്ല. അബൂഉബൈദ ഏററവും അകലേയാണ്' ഉണ്ടായിരുന്നതു്. യസീദുബ്നിൽഅബിസുഫിയാൻ ജറുസലം ജനതയോടു സംസാരിച്ച മടങ്ങിവന്നശേഷം മററ സേനാനായകന്മാരെയെല്ലാം വിളിച്ചുകൂട്ടി അങ്ങിനെ ഒരു യുദ്ധകമ്മററി രൂപീകരിക്കപ്പെട്ടു.

ആ കമ്മററിയിൽ മററ സേനാനായകന്മാരെല്ലാവരും സംബന്ധിച്ചിരുന്നു. യസീദുബ്നിൻ അബീസുഫിയാൻ അവരെ അഭിമുഖീകരിച്ചുകൊണ്ടു ബൈത്തുൽമുഖദ്ദിസു ജനതയെ സമീപിച്ചതും അവിടെ നടന്ന സംഭാഷണങ്ങളും വിശദമാക്കി. അതിന്നുശേഷം ഭാവി പരിപാടികാം എന്തായിരിക്കണമെന്നു ആരാഞ്ഞു.

നമ്മെ ഇങ്ങോട്ടയക്കുകയല്ലാതെ ഇവിടെ വന്നതിന്നുശേഷം എന്തുചെയ്യണം എന്നതൊന്നും നമ്മുടെ സേനാനായകൻ അബൂഉബൈദ കല്പിച്ചിട്ടില്ലാത്തസ്ഥിതിക്കു അദ്ദേഹത്തിന്റെ കല്പനകിട്ടാതെ ഒന്നുംതന്നെ ചെയ്യുവാൻ നമുക്കുന്യായമില്ല.

അവിടെ സമ്മേളിച്ചിരിക്കുന്ന സേനാനായകന്മാരിൽ ഭൂരിഭാഗവും നബിതിരുമേനി (സ)യുടെ അസ്ഹാബിമാരിൽപ്പെട്ടവ

വരായിരുന്നു. മററു മുസ്‌ലിംകളെ അപേക്ഷിച്ച് എന്തുകൊണ്ടും പ്രാധാന്യം അർഹിക്കുന്നവരായിരുന്നു അവർ. യുദ്ധം ചെയ്യുന്നതിന്റെ ആവശ്യം എന്താണ്?

സമരത്തിനൊരുങ്ങിവരികയും, പിന്നീട്ട യുദ്ധംചെയ്യാതെ താമസിക്കുകയും ചെയ്യുന്നതു പ്രതിപക്ഷത്തിന്നു ശക്തി വദ്ധിക്കുന്നതുമാണ്. ധമ്മയുദ്ധംചെയ്യുന്നതു ഏതേതു അവസരങ്ങളിലുമാണ് എന്നുള്ള സംഗതികളെ സംബന്ധിച്ച പരിപൂർണ്ണ ജ്ഞാനം ഉള്ളതിനോടൊപ്പം അനിതരസഹജമായ രണപാടവം സിദ്ധിച്ചിരുന്നവരുമായിരുന്നു അവർ ഓരോരുത്തരും. എന്നാൽ സേനാധിപതിയുടെ കല്പനവിട്ടു അല്പംപോലും മുമ്പോട്ടുകടക്കുവാൻ ധൈര്യപ്പെട്ടില്ല. അവരുടെ ഐകകണ്ഠ്യേനയുള്ള അഭിപ്രായമായിരുന്നു അതു്. മററുള്ളവരുടെ അഭിപ്രായം ആദരിച്ചുകൊണ്ടു യസീദ് ബിൻ അബീസുഫിയാനും അവരോടുയോജിച്ചു അങ്ങിനെ ആ കമ്മററിയുടെ സർവ്വസമ്മതമായ അഭിപ്രായപ്രകാരം സേനാധിപതി അബൂഉബൈദ (റ)ക്ക് സന്ദേശമെഴുതി.

"അഭിവന്ദ്യനേതാവേ; ഏകദൈവ ആരാധനക്കുവേണ്ടി പ്രവാചകർ ദാവൂദ് (അ) പുത്രൻ സുലൈമാൻ നബി (അ) എന്നിവരാൽ പണികഴിപ്പിക്കപ്പെട്ട ആ വിശുദ്ധ ദേവാലയത്തിന്നു മുമ്പിൽ എത്തിയിരിക്കയാണ് ഞങ്ങളിപ്പോൾ. എന്നാൽ പ്രസ്തുത പ്രവാചകന്മാരുടെ ഉമ്മത്തികളാകട്ടെ വഴി തെററിപ്പോയിരിക്കുന്നു. അവർ ഇതിനെ വിഗ്രഹാരാധന സ്ഥലമാക്കി രൂപാന്തരപ്പെടുത്തിയിരിക്കയാണ്. കഅബത്തിനുള്ളിൽ മുന്നൂററിയറുപതു വിഗ്രഹങ്ങളെവെച്ചു ആരാധിച്ചിരുന്നതുപോലെ ഇവിടെ മൂന്നു ദേവന്മാരേയും പരിവാരങ്ങളേയുംവെച്ചു ആരാധിച്ചുപോരുകയാണ്!

ഏവംവിധങ്ങളായ ദുരാചാരങ്ങളെ തുടച്ചുനീക്കി ഇതിനെ പരിപാവന മുസ്‌ലിംഭരണത്തിന്റെ അധീനതയിൽ കൊണ്ടുവരുവാൻവേണ്ടി മുസ്‌ലിംകൾ വെമ്പൽകൊള്ളുകയാണ്. എ

ന്നാൽ അങ്ങയുടെ ആജ്ഞ ലഭിക്കാത്തതുകൊണ്ടുമാത്രമാണ് താമസം നേരിട്ടത്. ഇവിടെ എത്തിയിരിക്കുന്ന സൈന്യാധിപന്മാരുടെ നേതൃത്വം സ്വീകരിച്ചുകൊണ്ടു ഞാൻ ജറുസലം കോട്ടയിൽ ഉപായിരുന്നു. എന്നോടു സംസാരിക്കുവാൻ വന്ന പാതിരിയെ ഇസ്ലാമിലേക്കു ക്ഷണിക്കുന്നതിനോടൊപ്പം തദ്ദേശീയ ജനതയേയും ക്ഷണിക്കയുണ്ടായി. ഇസ്ലാമിനെ ആശ്ലേഷിക്കുവാൻ സന്നദ്ധതയില്ലാത്തപക്ഷം മതക്കരം തരുന്നതായാൽ വിപത്തിന്നിടയാവുകയില്ലെന്നു ഞാനവരോടു ഉപദേശിച്ചു. അതൊന്നുംതന്നെ അവക്കു സ്വീകാര്യമല്ല. അവർ സമരത്തിന്നു ഒരുക്കമെന്നാണു അവരിൽനിന്നുകിട്ടിയ മറുപടി. അതായത് അവരുടെ വിധിഫലം പരീക്ഷിച്ചറിയുവാൻ ഞങ്ങളുടെ ഖഡ്ഗത്തെയാണ് ആധാരമാക്കിയിരിക്കുന്നത്. എന്നാൽ മുസ്ലിംകളുടെ ആയുധങ്ങൾ ചലിക്കണമെങ്കിൽ അങ്ങയുടെ കല്പന കിട്ടണം. അതു കിട്ടുവാൻവേണ്ടി ഞങ്ങൾ അസ്വസ്ഥചിത്തരായി കഴിഞ്ഞുകൂടുകയാണ്. അതുകൊണ്ടു ഇനി ഞങ്ങൾ ചെയ്യേണ്ടതു എന്താണെന്നു വിശദമായി അറിയിക്കുവാൻ അപേക്ഷ."

എന്നു്, വിധേയൻ

യസീദ്ബിൻ അബീസുഫിയാൻ.

ആ കത്തു് കിട്ടിയശേഷം അബൂഉബൈദ (റ) മറുപടി നൽകി:—

"പ്രിയ നേതാവേ! അങ്ങയുടെ കത്തു് കിട്ടി. ധർമ്മസമരത്തിൽ ആവേശംകൊണ്ടിരിക്കുകയാണ് മുസ്ലിംഭടന്മാരെന്നറിഞ്ഞതിൽ ഞാൻ കണക്കിലേറെ സന്തോഷിക്കുന്നു. മുസ്ലിംകളുടെ അഭിലാഷം പൂർത്തിയാക്കണമെന്നു ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഇസ്ലാമിക നിയമപ്രകാരം നമ്മുടെ നിയമങ്ങളെല്ലാം നിറവേറിക്കഴിഞ്ഞു. ഇനി അവർ യുദ്ധമാകുന്ന കാട്ടുതീയ്യിൽ ചാടി

മരിക്കുവാനാണു് ഒരുക്കമെങ്കിൽ അതവരുടെ ഇഷ്ടം! ആ ഭാഗം ചിന്തിക്കേണ്ട കടമ നമുക്കില്ല. അതുകൊണ്ടു ഇനി താമസംവരുത്താതെ യുദ്ധം തുടങ്ങുകയാണു് നല്ലതു്. ദൈവനാമത്തിൽ ഞാനതിന്നു അനുവാദം നൽകുന്നു. കൂടാതെ കഴിയുന്നത്രവേഗം ഞാനവിടെ വന്നുചേരുന്നതുമാണു്.''

എന്നു്, വിനീതൻ

അബൂഉബൈദ.

അബൂഉബൈദ ആ കത്തുംകൊടുത്തു മൈസറബിൻനാസീഹിനെ ബൈത്തുൽമുഖദ്ദസിലേക്കയച്ചു അതിനുശേഷം താനും അങ്ങോട്ടു പുറപ്പെടുവാൻ ഒരുക്കങ്ങളും തുടങ്ങി.

# സമരാവേശവും പരിപാടികളും.

മുസ്ലിംഭടന്മാർ അമീറൽഉമ്മതു അബൂഉബൈദ (റ)യുടെ മറുപടിയെ പ്രതിക്ഷിച്ചുകൊണ്ടു അസ്വസ്ഥരായി കഴിഞ്ഞുകൂട്ടുകയാണു്. ആ സമരത്തിലെ ഓരോ നിമിഷവും വളരെ ദീർഘമുള്ളതായിട്ടാണവർക്കു തോന്നിയതു്. അവരുടെ ഹൃദയം ധർമ്മയുദ്ധത്തിന്നഭിലഷിക്കുകയാണു്. അവരുടെ കരങ്ങൾ ആയുധാഭ്യാസപട്ടത്വം പ്രകടിതമാക്കുവാൻ വെമ്പൽകൊള്ളുകയാണു്. പൊതുവിൽ സ്വദേഹത്തെ ദൈവനാമത്തിൽ ബലിയർപ്പിക്കുവാൻ ആഗ്രഹിക്കുകയാണു്. അവരിൽ ഓരോരുത്തരും മസ്ജിദ്അഖ്സാക്കുള്ളിൽനിന്നുകൊണ്ടു നമസ്കരിക്കുവാൻ അഭിവാഞ്ഛയുള്ളവരാണു്. അതാണു് അവരിൽ ഇത്ര ബദ്ധപ്പാടുണ്ടാകുവാൻ കാരണം. അങ്ങിനെ ഇരിക്കുന്നതിനിടയിൽ അബൂഉബൈദയുടെ കത്തുംകൊണ്ടു് ആ സന്ദേശവാഹകൻ വന്നുചേന്നു ആ വാത്ത ആതാവളത്തിലെ ഓരോ ഭടന്മാരുടെ കർണ്ണപുടങ്ങളിലും ചെന്നലതല്ല. പ്രഭാതത്തിൽ സമരം തുടങ്ങുമെന്നു തീച്ചയായി ആ വാത്തമാനം അവിടെ ഒരു ഒച്ചപ്പാടുണ്ടാക്കി. അവർ സമരത്തിനുള്ള സന്നാഹങ്ങൾ ചെയ്യുന്നതിൽ ബദ്ധശ്രദ്ധരായി. ചിലർ വാളു

കഠാരകൾ മൂർച്ചകൂട്ടുകയാണ്. ചിലർ അമ്പുകളുടെ മുനകൂർപ്പിക്കുകയാണ്. ചിലർ വില്ലുകൾ ശരിപ്പെടുത്തുകയാണ്. ചിലർ പരിചയുടെ കേട്ട തീക്ഷ്ണതയിൽ ബദ്ധശ്രദ്ധരായിരിക്കുന്നു. അവിടെയുള്ള ഭടന്മാരിൽ ആരുംതന്നെ വെറുതെയിരിക്കുന്നില്ല. എല്ലാവരും ഓരോ സംഗതികളിൽ ശ്രദ്ധിച്ചിരിക്കുന്നതാണ്. അവിടുത്തെ സ്വഭാവവും ബഹളങ്ങളും കണ്ടാൽതോന്നും പ്രഭാതത്തിൽ എന്തോ ഒരു വിശേഷദിവസമാണെന്ന്. അങ്ങിനെ ഓരോ ജോലികളായി കഴിഞ്ഞുകൂടി അവർ. പ്രഭാതമായതു അറിഞ്ഞതേയില്ല. സന്തോഷംകൊണ്ടു മതിമറന്ന അവർക്ക് ഉറക്കം വന്നില്ലായിരിക്കാം ചിലർ പറയുകയാണ്: "നാളെ നേരംവെളുത്താൽ ഞാൻ എന്റെ സഹോദരനിൽനിന്നു കിട്ടിയ വാളുകൊണ്ട് ബൈത്തുൽമുഖദ്ദസിലെ ജനങ്ങളോട്ട് പൊരുതും. ബദർ, ഹുനൈൻ മുതലായ യുദ്ധങ്ങളിൽ ഇതിന്റെ മഹാത്മ്യം കണ്ടുകഴിഞ്ഞതാണ്. ഇവിടേയും അതു കാണാതിരിക്കയില്ല എന്നാണ് എന്റെ വിശ്വാസം"

മറ്റൊരു ഭടൻ:— "എന്റെ പക്കലുള്ള ഈ അമ്പും വില്ലും പിതാവിൽനിന്നു എനിക്കു കിട്ടീട്ടുള്ളതാണ്. അദ്ദേഹം മരിക്കുന്ന അവസരത്തിൽ ഇതു എനിക്കു തരണമെന്നു വസിയത്ത് ചെയ്തുതന്നു."

മൂന്നാമൻ:— "എനിക്കൊരു ദൂആ അറിയാം. അതു എന്റെ എളാപ്പ പഠിപ്പിച്ചുതന്നതാണ്. അതും ചൊല്ലിക്കൊണ്ടു യുദ്ധക്കളത്തിൽ ഇറങ്ങിനോക്കിയാൽ വിജയമേ വിജയംതന്നെ."

നാലാമൻ:— "യുദ്ധംതുടങ്ങിയാലുടൻ ഒരു അമ്പുവിട്ടതുപോലെ എതിരാളികളെ പിളർന്നുകൊണ്ടു അപ്പുറത്തെത്തും. എന്നിട്ടു മസ്ജിദുൽഅഖ്സായിൽചെന്നു നമസ്കരിക്കും."

അഞ്ചാമൻ:— "ഇന്നലെ ഞാൻ കോട്ടക്കരികിൽകൂടി പോകുമ്പോൾ റൂമികളിൽപ്പെട്ട സേനാനായകന്മാരിൽ ഒരുവൻ ആ മണിമാളികയിൽ നില്ക്കുന്നതു കണ്ടു. നല്ല ഉന്നത്തിലാണ് അവൻ

നിന്നിരുന്നതു്. പക്ഷെ, എന്തുചെയ്യാം? യുദ്ധം തുടങ്ങിയിരുന്നില്ല. അതിന്നനുവാദിയും കിട്ടിയിരുന്നില്ല. നാളെ രണാങ്കണത്തിൽവെച്ച അവന്റെ മാറിനെ ലക്ഷ്യമാക്കിയായിരിക്കും ഞാൻ ശരം വിടുന്നതാദ്യം.''

ആറാമൻ:— ''ഇന്നലെ ഇവിടെനിന്നുപോയ സൈന്യാധിപന്മാരോടുകൂടി ഞാനും കോട്ടവാതിലിൽ പോയിരുന്നല്ലോ? അപ്പോൾ നസാറാക്കളിൽപ്പെട്ട ചിലർ അവിടെ നിന്നുകൊണ്ടു മുസ്‌ലിംകളേയും, ഇസ്‌ലാംമതത്തിനേയും ചീത്തപറയുന്നതു് ഞാൻ കേട്ടു. അപ്പോൾതന്നെ അതിന്നു മറുപടികൊടുക്കാൻ എന്റെ വാളിലേക്കു കൈചെന്നു. എന്നാൽ യുദ്ധം തുടങ്ങിയിട്ടില്ലാത്ത സ്ഥിതിക്കു അങ്ങിനെ ചെയ്യുന്നതു് ശരിയല്ലെന്നു തോന്നുകയാൽ ഞാൻ ആ ഉദ്യമത്തിൽനിന്നു പിൻവാങ്ങുവാൻ നിർബന്ധിതനായി. പടച്ചവന്റെ വേണ്ടുകയുണ്ടെങ്കിൽ നാളെ ഞാനതിന്നു പ്രതികാരം ചോദിക്കാതിരിക്കയില്ല.''

ഇങ്ങനെ ഓരോന്നു പറഞ്ഞുകൊണ്ടിരിക്കുന്നതിന്നിടയിൽ പ്രഭാതമായി. ബാങ്കിയുടെ ബാങ്ക്‌മുഴങ്ങി. ഭടന്മാർ അംഗസ്നാനംകഴിഞ്ഞു നമസ്കാരത്തിൽ നിമഗ്നരായി. സൈന്യങ്ങൾ പല ഭാഗത്തു പല നേതാക്കന്മാരുടേയും കീഴിൽ ദൂരെദൂരെയായി താവളമടിച്ചിരിക്കയായിരുന്നു. അവർ കോട്ടയുടെ നാനാഭാഗങ്ങളിൽ കോട്ടയെ വളഞ്ഞുകിടക്കുകയായിരുന്നു. ഓരോ താവളങ്ങളിലുമായിട്ടു് ഓരോ വിഭാഗവും നമസ്കരിച്ചു. നമസ്കാരമദ്ധ്യേ യസീദുബ്നിൻ അബീസുഫിയാൻ ഓതിയ ഖുർആൻ ആയത്തുകളിൽ ''യാഖൗമിദ്ഖുലിൽ അർളൽ മുഖദ്ദസത്തുല്ലത്തീകതബല്ലാഹുലകും വലാതർ തദ്ദൂ അലാഅദ്ബാരിക്കും ഫതൻ ഖലീബൂഖാസിരീൻ'' (അല്ലയോ സമുദായമേ! നിങ്ങൾക്കുവേണ്ടി അല്ലാഹു കല്പിച്ചിരിക്കുന്ന ഈ വിശുദ്ധഭൂമിയിൽ പ്രവേശിച്ചിരിക്കുന്നു. നിങ്ങൾ പരാജയപ്പെടുകയോ, നഷ്ടത്തിൽപ്പെട്ടു പിൻവാങ്ങുകയൊ ചെയ്യരുതു്'') എന്ന ആയത്തു് ഓതുകയുണ്ടായി. അതു കേ

ട്ട ജനത ആവേശഭരിതരായിത്തീൻ! അങ്ങനെ അവർ ഓരോരുത്തരും സത്യംചെയ്തുതുടങ്ങി. "പർവ്വതം അതിൻെറ സ്ഥാനംവിട്ടു ഇളകിയാലും, സമുദ്രം അതിൻെറ നിലപാടുവിട്ടു നീങ്ങിയാലും, ഭൂഗോളം അതിൻെറ സ്ഥിതിക്കു മാററംവരുത്തിയാലും, മുസ്ലിം ഭടന്മാർ അവരുടെ സ്ഥിതിയെ ചഞ്ചലപ്പെടുത്തുകയോ, പിൻതിരിയുകയോ ചെയ്യുന്നതല്ല." നമസ്കാരത്തിൽനിന്നു വിരമിച്ച ശേഷം ഓരോ സൈന്യവിഭാഗവും അവരവരുടെ നേതാക്കന്മാരുടെ മേൽനോട്ടത്തിൽ അണിനിരന്നു. അതുകഴിഞ്ഞ ഉടനെ ഓരോ വിഭാഗത്തിൻേറയും നായകന്മാർ അവരുടെ സേനയെ അഭിമുഖീകരിച്ചുംകൊണ്ടു ഊർജ്ജസ്വലങ്ങളും ആവേശഭരിതങ്ങളുമായ പ്രസംഗങ്ങൾ ചെയ്തു. നേതാക്കന്മാരിൽ യസീദുബിൻ അബിസുഫിയാൻചെയ്ത പ്രസംഗത്തിൻെറ ചുരുക്കം ഏതാണ്ടിങ്ങനെയായിരുന്നു: "യോദ്ധാക്കളെ! നാം ഈ നാട്ടിൽ വരുവാനുണ്ടായ കാരണമെന്താണ്? നമ്മുടെ പ്രവാചകന്മാരാൽ സംസ്ഥാപിതമായ ഈ മസ്ജിദു അക്സായിൽ കത്തിജ്വലിച്ചിരുന്ന ഏക ദൈവവിശ്വാസദീപം അണഞ്ഞുപോയിരിക്കുന്നു. അതിനെ പ്രശോഭനമാക്കുവാൻവേണ്ടിയാണ് നാം ഇവിടെ എത്തിയിരിക്കുന്നതു്. ഇതു അംബിയാക്കന്മാരുടെ ജന്മഭൂമിയാണ്. ബനുഇസറായീലിൻെറ കുടുംബമാണിതു്. എന്നാൽ വിഗ്രഹാരാധകന്മാരായ ഇവിടത്തെ ജനത ഏക ദൈവമതത്തെ ഇവിടെനിന്നു ബഹിഷ്കരിച്ചിട്ടു് സ്വേച്ഛാധിപത്യ ഭരണകൂടത്തിൽ ലയിപ്പിച്ചിരിക്കുകയാണ്. ഏക ദൈവാരാധനക്കുവേണ്ടി പണികഴിപ്പിച്ച ഈ വിശുദ്ധ ഭവനം വ്യഭിചാരം, മദ്യപാനം മുതലായവയുടെ ആരാധനാലയമായി പരിവർത്തനം ചെയ്തിരിക്കയാണിപ്പോൾ. ഏക ദൈവവിശ്വാസം ത്രിദേവവിശ്വാസമായി രൂപാന്തരപ്പെട്ടുകഴിഞ്ഞു. ലോകരക്ഷിതാവായ അല്ലാഹുവിൻെറ കല്പനയനുസരിച്ച പ്രവൃത്തിക്കുന്നതായാൽ ഇവിടെയുള്ള ദീപതങ്ങളെ കഴുകി വെടിപ്പാക്കുവാൻ അനായാസേന നമുക്കു സാധിക്കും. അതിനുദാഹരണമാണ് നമ്മുടെ സ്വദേശവും നമ്മുടെ പ്രവാചകന്മാരുടെ ജ

നദേശവുമായ മക്കയിൽനിന്നു വിഗ്രഹാരാധനയെ ആട്ടിപ്പായിക്കുവാൻ നമ്മിൽ ചിലൎക്കും, നമ്മുടെ പിതാക്കന്മാൎക്കും സാധിച്ചതു്. അതാ നോക്കുക! മസ്ജിദുൽ അഖ്സായുടെ മിനാരങ്ങൾ നിങ്ങളെ മാടിവിളിക്കുന്നു. അതിന്റെ മതിലുകൾ നമ്മുടെ ആഗമനത്തെ സ്വാഗതംചെയ്യുവാൻ വെമ്പൽകൊള്ളുകയാണ്. പ്രിയ സഹോദരന്മാരെ, കുതിച്ചുകയറുക! ഈ സ്ഥലത്തെ പൂൎവ്വന്മാരുടെ കയ്യിൽനിന്നും ഈ മസ്ജിദിനെ ത്രിദൈവാരാധനയിൽനിന്നും വിമോചിപ്പിക്കുവാൻ അദ്ധ്വാനിക്കുക! അതിനു ദൈവസഹായമുണ്ടാകട്ടെ!

ആ പ്രസംഗത്തെ തുടൎന്നു ഭടന്മാർ മുഴക്കിയ അല്ലാഹു അക്ബർ എന്ന മുദ്രാവാക്യത്താൽ ആകാശഭൂമികൾ മുഖരിതമായി.

## ബൈത്തുൽമുഖദ്ദസിലെ പ്രഥമസമരം.

അണിനിരന്നുനില്ക്കുന്ന മുസ്ലിംസേന സഞ്ചരിക്കുന്ന മതിൽപോലെ ബൈത്തുൽമുഖദ്ദസ് കോട്ടയെ ലക്ഷ്യമാക്കിക്കൊണ്ടു് മുമ്പോട്ടു നീങ്ങിത്തുടങ്ങി. സേനാനായകന്മാർ അവരുടെ സേനകളുടെ ചുറ്റും അങ്ങിനെ സഞ്ചരിക്കയാണു്. ഖുർആൻ ആയത്തുകളും ഹദീസുകളും ചൊല്ലിക്കേൾപ്പിച്ചു അവരിൽ ആവേശം ഉളവാക്കുകയാണു്. യുദ്ധത്തിലേക്കു ആഹ്വാനം ചെയ്യുന്ന ഖുർആൻ വാക്യങ്ങൾകേട്ടു് ആ ഭടന്മാരിൽ പലരും ഉന്മാദംകൊള്ളുകയാണ്. ആവേശം അടക്കാനാവാതെ പലരും മുമ്പോട്ടു കുതിക്കുന്നുണ്ടു്. ഇടക്കിടെ ഉണ്ടായിക്കൊണ്ടിരുന്ന അല്ലാഹു അക്ബർ ധ്വനി ആകാശത്തെ ഭേദിക്കുകയും ചെയ്തിരുന്നു. മുസ്ലിംസേന കോട്ടക്കടുത്തെത്തി. കോട്ടക്കു് മുകളിൽ ഇരിക്കുന്നുണ്ടായിരുന്ന റൂമിസേന അതെല്ലാം കാണുന്നുണ്ടായിരുന്നു. പട്ടണാധികാരിയാകട്ടെ മുസ്ലിംസേന പുറത്തെത്തീട്ടുണ്ടെന്നു അറിവുകിട്ടിയപ്പോൾതന്നെ തന്റെ സൈന്യങ്ങളെ ഒരുക്കിനിറുത്തിയിട്ടുണ്ടാ

യിരുന്നു. അവർ മുസ്ലിംകൾ മൈതാനത്തിറങ്ങുന്നതും പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. മുസ്ലിംകൾ കോട്ടക്കു അടുത്തുവരുന്നതുകണ്ടു റൂമിസേന കോട്ടയുടെ മുകളിൽ കേറിയിരുന്നുകൊണ്ടു പേമാരിപോലെ ശരവർഷംതുടങ്ങി.

മുസ്ലിംകളുടെ ഒട്ടാകെ സംഖ്യ മുപ്പതിനായിരമാണ്. അതിൽനിന്നു ഒരു നല്ല വിഭാഗം അബൂഉബൈദ (റ) യോടുകൂടിയാണ് ഉള്ളതു്. അവർ ഏന്നിയും എത്തിച്ചേർന്നിട്ടില്ലതാനും. എതിരാളിസേന മൂന്നു ലക്ഷത്തിൽപരമായിരുന്നു. ഇവരൊക്കെതന്നെ മണിമാളികകളിലും, കോട്ടമതിലിന്നു മുകളിലും, മിനാരങ്ങളിലുമായി പതുങ്ങിയിരിക്കയാണ്. പേമാരികണക്കെ അവരിൽനിന്നുവരുന്ന ശരവർഷംകണ്ടു മുസ്ലിംകൾ ആർത്തുവിളിച്ചു. "ദൈവമാർഗ്ഗത്തിൽ യുദ്ധംചെയ്യുന്നവരെ മുമ്പോട്ടു കുതിക്കുവിൻ" എന്നു്. അതുകേട്ടു ബനൂഅമീർ, യമനി എന്നീ ഗോത്രക്കാരുമായ യുവാക്കൾ എതിരാളിയെ കണ്ട രാക്ഷസനെപോലെ ആ ശരവർഷത്തെ തൃണവൽഗണിച്ചുകൊണ്ടു മുന്നോട്ടു കുതിച്ചു. ലോഹനിർമ്മിതമായ പരിചകളാണ് അവരുടെ കയ്യിലുള്ളതു്. അതുകൊണ്ടു ആ അസ്ത്രവർഷത്തെ തടുത്തുംകൊണ്ടാണവർ മുമ്പോട്ടുകയറുന്നതു്. വിഷംതേച്ച അമ്പുകളാണവർ ഉപയോഗിച്ചിരുന്നതു്. മുസ്ലിംകളുടെ അസ്ത്രങ്ങളാവട്ടെ അവരുടെ അടുത്തുവരെ എത്തിയിരുന്നില്ല. സ്ഥിതിഗതികൾ ഇങ്ങിനെയായിരുന്നെങ്കിലും മുസ്ലിംകൾ മുമ്പോട്ടു കയറുകതന്നെയായിരുന്നു. അന്നത്തെ യുദ്ധംകൊണ്ടുതന്നെ മസ്ജിദുൽ അഖ്സായിൽ എത്താമെന്നായിരുന്നു അവരുടെ ആഗ്രഹം.

റൂമിസേന വർഷിച്ചിരുന്ന അമ്പുകൾ രണാങ്കണത്തിൽ വന്നു കുന്നുകൂടി. എന്നാൽ മുസ്ലിംകൾക്കു പറയത്തക്ക നഷ്ടം ഉണ്ടാകുവാൻ അതു പര്യാപ്തമായില്ല. എന്നാൽ ശരവർഷത്തെ അവഗണിച്ചുകൊണ്ടു മുന്നേറിയിരുന്ന ഭടന്മാരിൽ ചിലർ പാദരക്ഷകൂടാതെയാണ് സഞ്ചരിച്ചിരുന്നതു്. അവരുടെ പാദങ്ങളെ മുറിപ്പെ

ട്ടത്തുവാൻ നിലത്തു വീണുകിടക്കുന്ന ആ അസ്ത്രങ്ങൾ പാഴ്വാക്കായി. അതിൽനിന്നുണ്ടായ മുറിവുകളിൽനിന്നു ഒലിച്ചുകൊണ്ടിരുന്നെങ്കിലും അതൊന്നും അവരുടെ മുന്നേററത്തിനു പ്രതിബന്ധമായില്ല. അവർ കോട്ടക്കരികിൽ എത്തുവാൻ വെമ്പൽ കൊള്ളുകയാണ്. അവരിൽ ചിലർ കോട്ടവാതിലിന്നരുകിൽ എത്തി. അവരിൽനിന്നു ഒരു ഭടൻ കവാടത്തിലുണ്ടായിരുന്ന സുഷിരത്തിൽകൂടി ഒരു അസ്ത്രം വിട്ടു. അതുചെന്നു തറച്ചതു കോട്ടക്കകത്തുണ്ടായിരുന്ന സേനാനായകന്മാരിൽ ഒരുവന്റെ കണ്ഠനാളത്തിലാണ്. അതോടെ അയാൾ നിലംപതിച്ചു.

ആ സംഭവം കോട്ടക്കകത്തുണ്ടായിരുന്ന സേനയിൽ ഒരു ഒച്ചപ്പാടുണ്ടാക്കി. ബഹളം ശാന്തമാകുന്നതിനുമുമ്പു കോട്ടയുടെ കിളിവാതിലിൽകൂടി ഒരു ശരം മിന്നൽപിണർപോലെ അകത്തു വരികയും റുമിഭടന്മാരിൽനിന്നൊരുവനെ യമപുരിക്കയക്കുകയും ചെയ്തു. വീണ്ടും പുറത്തുനിന്നു വന്ന ഒരു ശരം മറെറാരു ഭടനെ വധിച്ചുവീഴ്ത്തി. അങ്ങനെ മൂന്നുപേർ നിലംപതിച്ചതോടെ ആ ഭാഗത്തുണ്ടായിരുന്ന റുമിഭടന്മാരുടെ പാരവശ്യത്തിന്നു മാററുകൂട്ടി. അവരിൽ ചിലർ മതിലിലുണ്ടായിരുന്ന ദ്വാരങ്ങളിൽകൂടി പുറത്തേക്കു നോക്കിത്തുടങ്ങി. ഈ അസ്ത്രങ്ങൾ അകത്തേക്കു വരുന്നതെങ്ങിനെയാണെന്നാണവർ നോക്കുന്നതു്. അവർ ആ ദ്വാരങ്ങളിൽകൂടി നോക്കേണ്ട താമസം മുസ്ലിം ഭടന്മാരുടെ അസ്ത്രം വരുവാനും അവരെ യമപുരിയിലേക്കു വഴികാണിക്കുവാനും.

വെറും പത്തോ, ഇരുപതോ റൂമിഭടന്മാർ മാത്രമാണ് ദ്വാരങ്ങളിൽകൂടി നോക്കുവാൻ തുനിഞ്ഞതു്. അവരെല്ലാവരും മുസ്ലിംകളുടെ അസ്ത്രങ്ങൾക്കിരയായി മരണംവരിച്ചു.

കോട്ടയുടെ ഈ ഭാഗത്തുനിന്നുകൊണ്ടു പൊരുതിയിരുന്ന റൂമിഭടന്മാർ ഇരുപതൊ, മുപ്പതോ പേർ മാത്രമാണ് മരണപ്പെട്ടതെങ്കിലും കോട്ടക്കകത്തുണ്ടായിരുന്ന റുമിസേനകളിലാകമാനം

ഒരു ഒച്ചപ്പാടായിത്തീൻ് അത്രേ. അവൎക്കുണ്ടായിരുന്ന അസ്വാസ്ഥ്യത അനാതരസഹജമായിരുന്നു. ആ സംഭവത്തിൽനിന്നു റൂമികൾ മനസ്സിലാക്കി, മുസ്ലിംഭടന്മാർ കോട്ടയുടെ അടിവാരത്തെത്തിക്കഴിഞ്ഞു. എന്നാൽ പരമാൎത്ഥം അതല്ലായിരുന്നു. മുസ്ലിം ഭടന്മാരിൽനിന്നു അംഗുലീപരിമിതമായ ചിലർ ധൎമ്മയുദ്ധത്തിൽ ആവേശഭരിതരാവുകയും അവർ മാത്രം കോട്ടക്കരികിലേക്കു പാഞ്ഞുചെല്ലുകയുമാണ് ഉണ്ടായതു്. കോട്ടമതിലിനോടു് ഒട്ടിനിന്നുകൊണ്ടാണ് അവർ അസ്ത്രം പ്രയോഗിച്ചിരുന്നതു്. ആ അസ്ത്രങ്ങളാണ് കോട്ടക്കുള്ളിൽ കടന്നു ബഹളമുണ്ടാക്കിയതു്.

അങ്ങിനെ റൂമിഭടന്മാരിൽ ചിലർ എത്തിവലിഞ്ഞു നോക്കിയതിൻെറ ഫലമായി അവൎക്കു മനസ്സിലായി നാലോ, അഞ്ചോ മുസ്ലിംഭടന്മാർ മതിലിനോടൊട്ടി നില്ക്കുന്നുണ്ടെന്നും, അവരിൽനിന്നാണാ അമ്പുകൾ പുറപ്പെടുന്നതെന്നും. പ്രസ്തുത വിവരം അവർ അവരുടെ മേലധികാരികളെ അറിയിച്ചു. അയാളുടെ കല്പനയനുസരിച്ചു കോട്ടയുടെ മുകളിൽ ഇരുന്നുകൊണ്ടു് നേരെ കീഴ്പ്പോട്ടു അമ്പെയ്തുതുടങ്ങി. മുസ്ലിംഭടന്മാരാകട്ടെ അതിനെയെല്ലാം പരിചകൊണ്ടു തടുത്തുകൊണ്ടിരുന്നു. ആയിരക്കണക്കായ അസ്ത്രങ്ങളയച്ചിട്ടും മുസ്ലിംഭടന്മാരുടെ ഒരു രോമത്തിന്നുപോലും കോട്ടംവരുത്തുവാൻ സാധിക്കാതെപോയതിൽ റൂമി ഭടന്മാർ നിരാശാഭരിതരായി.

അതെല്ലാം കണ്ടുകൊണ്ടിരുന്ന റൂമി സൈന്യാധിപൻ വീണ്ടും ഒരു കല്പന പുറപ്പെടുവിച്ചു. ഉദ്ദേശം 200ൽപരം വരുന്ന ഒരു വിഭാഗം സേന കയറേണിമാൎഗ്ഗം ഇറങ്ങുവാനും താഴെനിന്നു പൊരുതിക്കൊണ്ടിരിക്കുന്ന ആ മുസ്ലിംകൾ അതോ, വെറും നാലൊ, അഞ്ചോ പേർ മാത്രം. അവരെ വധിക്കുവാൻ സാധിക്കാത്തപക്ഷം ബന്ധനസ്ഥരാക്കിക്കൊണ്ടുവരികയും ചെയ്യണമെന്നു. ആ കല്പന കിട്ടേണ്ടതാമസം 200ൽപരം സൈന്യങ്ങൾ താഴെ ഇറങ്ങിവന്ന ഉടൻതന്നെ വിശന്നിരിക്കുന്ന ചെന്നായുടെമേൽ ചാ

ടിവീഴുംപോലെ അവർ അംഗുലിപരിമിതമായ ആ മുസ്ലിമീങ്ങളുടെ മേൽ ചാടിവീണു. മുകളിൽനിന്നു ചൊരിയുന്ന ശരവർഷത്തിന്നുപുറമെ ദൃഢഗാത്രന്മാരായ ആ സേനയോട് പൊരുതുവാനുംകൂടി നിർബ്ബന്ധിതരായി ആ മുസ്ലിം യോദ്ധാക്കൾ. ഭീകരമായി നടക്കുന്ന ആ സമരത്തിൽനിന്നവർ രക്ഷപ്പെടുന്ന കാര്യം അസാദ്ധ്യം. എന്നാൽ അനുഭവം അങ്ങിനെയല്ല ഉണ്ടായത്. എതിരാളികളുടെ ആയുധപ്രയോഗങ്ങളെ പരിചകൊണ്ടു തടുത്തുകൊണ്ടു തങ്ങളുടെ കൈവശമുണ്ടായിരുന്ന ഖഡ്ഗംകൊണ്ടു റൂമിഭടന്മാരെ അരിഞ്ഞുവീഴ്ത്തുകയാണവർ! ആ ന്യൂനപക്ഷമുസ്ലിംകളുടെ ഖഡ്ഗത്തിന്നിരയായി അറുപതിൽപരം റൂമിക്രിസ്ത്യാനികൾ.

ഏതാണ്ടു രണ്ടുമണിക്കൂറിലധികം നീണ്ടുനിന്നു ആ യുദ്ധമെന്നാൽ വെറും എട്ടുകൈകൾ ശതക്കണക്കായ അസ്ത്രങ്ങളോടു പൊരുതിനില്ക്കുവാൻ എത്രകണ്ടു ശക്തമാവും? ഭടന്മാരിൽ ചിലർ മുറിവേററു തളർന്നു. ഒരാളുടെ കൈവശമുണ്ടായിരുന്ന വാൾ തെറിച്ചുപോയി. അവരുടെ അവശതകണ്ടു റൂമികൾ ധീരധീരം പൊരുതിത്തുടങ്ങി. ആ യുദ്ധം നീണ്ടുനില്ക്കുകയാണെങ്കിൽ സാധുക്കളായ ആ മുസ്ലിംകൾ മരിക്കുകയൊ, ബന്ധനംവരിക്കുകയോ ചെയ്യാതെ കഴിയുകയില്ലായിരുന്നു. ആ സംഭവംകണ്ടുകൊണ്ടു യമനി മുസ്ലിംകളിൽപ്പെട്ട ഒരു സേനാവിഭാഗം അവിടെ വന്നെത്തി. 'അല്ലാഹു അക്ബർ' എന്ന മുദ്രാവാക്യം മുഴക്കിക്കൊണ്ടവർ റൂമികളുടെമേൽ ചാടിവീണു. ആ സംഭവം റൂമിഭടന്മാരെ ഭയവിഹ്വലരാക്കി. അതിനെത്തുടർന്നു റൂമികളുടെ നില ആപത്തിലായി. അവരിൽനിന്നു ന്യൂനപക്ഷം കയറേണിമാർഗ്ഗം മടങ്ങിപോയെങ്കിലും ഭൂരിഭാഗവും സിദ്ധികൂടുകയാണുണ്ടായതു്. ആദ്യം അവിടെ എത്തിയിരുന്ന മുസ്ലിം ഭടന്മാർ രക്ഷപ്പെട്ടുവെങ്കിലും താവളത്തിലെത്തി അല്പം കഴിഞ്ഞതിന്നുശേഷം അധികം മുറിവേററിരുന്ന ഒരു ഭടൻ വീര്യസ്വർഗ്ഗപ്രാപ്തനായി. മററുള്ളവർ അപായമൊന്നുംകൂടാതെ രക്ഷപ്പെട്ടു. മുസ്ലിംഭടന്മാരിൽനിന്നു

ഒരാളുടെ ജീവിതസൂര്യൻ അസ്തമിക്കുന്നതു കണ്ടുകൊണ്ടിരുന്ന ദിനേശനെ മറച്ചുകൊണ്ടു ഭൂമിദേവി അന്ധകാരമാകുന്ന മൂടുപടംകൊണ്ടു് തൻെറ ദേഹമാച്ഛാദനംചെയ്തു.

# അവിചാരിതമായ കൂടിക്കാഴ്ച.

പ്രഭാതസമയത്തിൽ മന്ദമാരുതൻ ഭൂതകാലത്തെ ആനന്ദസാഗരത്തിലാറാടിച്ചുകൊണ്ടു മന്ദംമന്ദം പാറിക്കളിക്കുന്നു. മദീനയിലെ പുണ്യസ്ഥലങ്ങളിൽകൂടി വരുന്നതുകൊണ്ടു അതിന്നുള്ള പരിമളം ഒന്നു വേറെതന്നെയാണു്. പ്രശാന്തസുന്ദരവും പ്രസന്നമധുരവുമായ പുലരിയിൽ ചെറിയ ഒരു വമികാഫില മദീനമുനവ്വറയിലേക്കു പോകുന്നുണ്ടു്. മൂന്നു സ്ത്രീകളും ഒരു പുരുഷനുമാണതിലെ പ്രധാനികരം. എന്നാൽ സാമാനങ്ങരം വഹിച്ചുകൊണ്ടു പോകുന്ന കഴുതകളും അവയെ നിയന്ത്രിക്കുന്ന ശിപായിമാരും ആവശ്യത്തിലധികമുണ്ടു്.

മദീനയിലെ തോട്ടങ്ങരംകണ്ടു സന്തുഷ്ടയായ ഒരു വനിത സുസ്മേരവദനയായി പറയുകയാണു്. "നാലു സംവത്സരം കഴിഞ്ഞു ഞാനിവിടമൊക്കെ ഒന്നു കണ്ടിട്ടു്. ഇന്നാണു് എനിക്കീ സൌഭാഗ്യം കൈവന്നതു്. ഈ കാണുന്ന വൃക്ഷച്ചുവട്ടിൽ ഇരുന്നുകൊണ്ടാണു് നബി തിരുമേനി (സ) തൻെറ അനുയായികരംക്കു ധർമ്മയുദ്ധപരമായ നിർദ്ദേശങ്ങരം നൽകിയതു്."

പുരുഷൻ:— "നീ ഇതു ഒരു പഴയ കഥപോലെ പറയുന്നുണ്ടല്ലോ? എന്നാൽ തിരുമേനി (സ) പ്രവചിച്ച ആ വാക്കുകരം ഇപ്പോഴും എൻെറ കർണ്ണപുടങ്ങളിൽ മുഴങ്ങുന്നുണ്ടു്. ദൈവമാർഗ്ഗത്തിൽ ഉറക്കമൊഴിച്ച ആ നയനങ്ങരം നരകാഗ്നിക്കിരയാവുന്നതല്ല. അല്ലാഹുവിൻെറ മാർഗ്ഗത്തിൽനിന്നു ക്ഷീണിച്ച ആ പാദങ്ങളും, നരകാഗ്നിയിൽ അർപ്പിക്കപ്പെടുന്നതല്ലെന്നും അന്നു തിരുമേനി പറഞ്ഞ ആ വാചകങ്ങരം ഇന്നും എൻെറ കർണ്ണപുടങ്ങളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു."

വനിത:— "നമ്മുടെ ഈ സഞ്ചാരവും അതിൽ പെടുമോ?"

പുരുഷൻ:— "നിശ്ചയമായിട്ടും പെടും. ജിഹാദി(ധർമ്മയുദ്ധം)ന്നു പുറപ്പെട്ടിരിക്കുന്ന ഒരു ഭടൻ അവൻെറ ഭവനത്തിൽ മടങ്ങിയെത്തുന്നതുവരെ അവൻ മുജാഹിദ് (ധർമ്മഭടൻ) തന്നെയാണ്."

സ്ത്രീ:— "സഞ്ചാരിയുടെ വഴിയിൽ അവൻെറ കാൽ വെക്കുന്നയിടത്തു് മലക്കുകൾ അവരുടെ ചിറകുകൾ വിരിച്ചുവെക്കുമെന്നു ഒരു നബിവചനമുള്ളതായി പറയുന്നുണ്ടല്ലോ? അതു ശരിയാണോ?"

പുരുഷൻ:— "അങ്ങിനെ പറയുന്നുണ്ടെങ്കിലും അതു വാസ്തവമാണോ എന്നു എനിക്കറിഞ്ഞുകൂടാ."

അവരങ്ങനെ സംസാരിച്ചുകൊണ്ടു സഞ്ചരിക്കുകയാണ്. അവരോടുകൂടെയുള്ള മററു സ്ത്രീകളുടെ വസ്ത്രധാരണരീതി അറബികളെപ്പോലെയല്ല. നബിതിരുമേനി (സ) യുടെ റൗസഷരീഫിൻെറ താഴികക്കുടം കണ്ടുതുടങ്ങി. അതുകണ്ടു അറബിവേഷധാരിണിയായ ആ വനിത ആവേശഭരിതയായി പറഞ്ഞു: "ഞങ്ങളുടെ നബിതിരുമേനി (സ)യുടെ റൗസഷരീഫാണ് ആ കാണുന്നതു്."

അതുകേട്ടു ആ കൂട്ടത്തിൽ പ്രായംകുറവും യുവത്വം നിറഞ്ഞതുമായ മറെറാരു വനിത അസ്വസ്ഥചിത്തയായി പ്രതിവചിച്ചു: "എൻെറ അഭിലാഷങ്ങളുടെ അന്ത്യസ്ഥാനവും ഇതുതന്നെയാണ്."

ഒന്നാമത്തെ സ്ത്രീ:— "ഇതിന്നു നിങ്ങൾ മുസ്ലിമാണോ?"

രണ്ടാമത്തവൾ:— "നിങ്ങളെപ്പോലെയുള്ള മുസ്ലിമല്ല."

ഒന്നാമ.— "എന്നാൽ നിങ്ങൾ ആദ്യം പറഞ്ഞ ആ വാചകം ഇസ്ലാമിക വിശ്വാസത്തിൽ മുങ്ങിയതാണല്ലോ?"

രണ്ടാമ:— "വാചകം അങ്ങിനെയാണെങ്കിലും വാസ്തവം അതായിക്കൊള്ളണമെന്നില്ലല്ലോ?"

മന്നാമ:— "സർവ്വശക്തനായ അല്ലാഹു അതിനനുഗ്രഹിക്കട്ടെ"

അവരുടെ സംസാരം പൂർത്തിയാകുന്നതിനുമുമ്പ് അവർക്ക് അഭിമുഖമായി മദീനയിൽനിന്നു ഒരു കാഫില വരുന്നതായി കാണപ്പെട്ടു. അവരിൽ ഒരാൾ അശ്വാരൂഢനായി മുമ്പിൽതന്നെ വരുന്നുണ്ടായിരുന്നു. അയാളോടുകൂടിതന്നെ മറെറാരു യുവാവും ഉണ്ടായിരുന്നു. അവരുടെ പിന്നിലായി ഏതാനും പേർ ഒട്ടകപ്പുറത്തുവരുന്നുണ്ട്. അവരെ യാത്രയയക്കാനെന്നു തോന്നുമാറ് ഏതാനും പേർ കാൽനടയായി പിന്തുടരുന്നുണ്ടായിരുന്നു. ശാമിൽനിന്നു വരുന്ന ആ കാഫില എതിർഭാഗത്തുകാണുന്ന കാഫിലയിൽ തന്നെ ദൃഷ്ടിയുറപ്പിച്ചിരിക്കുകയാണ്. മദീനയിൽനിന്നു വന്നിരുന്നകാഫില അവരുടെ സമീപമെത്തി.

ഷാമികാഫിലയിൽ ഉണ്ടായിരുന്ന ആ യുവതി മറേറ കാഫിലക്കമുമ്പിൽ വരുന്നുണ്ടായിരുന്ന ആ യുവാവിനെ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു. അവരുടെ നയനങ്ങൾ ഏററവും മുമ്പിൽവരുന്ന ആ യുവാവിൻെറ സുന്ദരമുഖത്തു ഉറപ്പിച്ചിരിക്കയാണ്. അങ്ങിനെ ആ യുവാവ് സമീപത്തെത്തിയ ഉടനെ യുവതി കുതിരപ്പുറത്തുനിന്നു ചാടി ഇറങ്ങിക്കൊണ്ടു പറഞ്ഞു: "അന്ധകാരനിബിഡമായ എൻെറ ജീവിതത്തിലേക്കു ഉദിച്ചുവരുന്ന ബാലാർക്കൻ ഇതുതന്നെയാണ്.......!" ഇത്രയും പറഞ്ഞുതീർത്തതും ബോധരഹിതയായി അവൾ നിലംപതിച്ചതും ഒന്നായികഴിഞ്ഞു:

അവൾ വീഴുവാൻ ഭാവിക്കുന്നതുകണ്ടു ആ യുവാവു ചാടിയിറങ്ങി എന്നിട്ടു പറഞ്ഞു: "എൻെറ ആനന്ദാന്തരീക്ഷത്തിലെ ചന്ദ്രബിംബത്തിനെന്തുപററി?"

## യുവയോദ്ധാവ്
## ബൈത്തുൽ മുഖദ്ദസിലേക്ക്.

ബൈത്തുൽമുഖദ്ദസ് മുസ്ലിംകൾ വളഞ്ഞിരിക്കുകയാണെന്ന വാർത്ത മുസ്ലിംങ്ങളുടെ തലസ്ഥാനനഗരിയിൽ പരന്നെ

ത്തി. പ്രസ്തുത വാർത്താശ്രവണത്തെത്തുടൎന്ന മദീനാനിവാസിക ളിൽ പലരും അങ്ങോട്ടു പോകുവാനും അവിടെ എത്തി ആ ധൎമ്മ സമരത്തിൽ പങ്കുകൊള്ളുവാനും ആഗ്രഹിക്കുകയാണ്. അവരിൽ പ്രഥമസ്ഥാനം യുവയോദ്ധാവിനാണ്. ഷാം യുദ്ധത്തിൻെറ പ്രാ രംഭംമുതൽ അന്താക്കിയ കീഴടങ്ങുന്നതുവരെ എല്ലാ യുദ്ധങ്ങളിലും പങ്കെടുത്ത തനിക്കു ഇവിടെ എത്തുവാനും, പാലസ്തീൻ സമര ത്തിൽ പങ്കെടുക്കുവാനും സാധിക്കാത്തവിധം ഇത്ര അകലത്തുള്ള മദീനയിലായിപ്പോയല്ലോ എന്നോൎത്തു അദ്ദേഹം ആത്മാൎത്ഥമാ യി വിഷാദിക്കയായിരുന്നു.

ഒരുദിവസം രാത്രി അദ്ദേഹം ളിറാറിനോടു പറയുകയാണ്: “നാം നബിതിരുമേനി (സ)യുടെ റൗസഷരീഫ്സിയാറത്തു ചെ യ്തുകഴിഞ്ഞു. മസ്ജിദുനബവിയിൽ നമസ്കരിച്ചു. നബി (സ) യുടെ കുടിക്കാഴ്ചക്കുള്ള സൗഭാഗ്യം നമുക്കു സിദ്ധിച്ചുകഴിഞ്ഞു. എ ന്നാൽ ഹജ്ജ്കൎമ്മം നിൎവ്വഹിച്ചില്ലല്ലോ.”

ളിറാർ:— “ഓൎമ്മപ്പെടുത്തിയതു ഏതായാലും നന്നായി ഹജ്ജി നുള്ള അവസരം അടുത്തുവരികയാണതാനും”

യുവ:— “ബൈത്തുൽമുഖദ്ദസിൽ ധൎമ്മസമരം തുടങ്ങിയിരിക്കു ന്നതായി ഇന്നു അറിവുകിട്ടി. അതിനാൽ പങ്കുകൊള്ളാതിരിക്കുന്ന തു് ശരിയല്ലല്ലോ?”

ളിറാർ:— “ഹജ്ജ്കൎമ്മം നിൎവ്വഹിച്ചിട്ടു അങ്ങോട്ടു പോകാം! അതാണ് നല്ലതു്.”

യുവ:— “അതിനുമുമ്പുതന്നെ യുദ്ധം അവസാനിച്ചെങ്കിലോ!”

ളിറാർ:— “പിന്നെ എന്തുചെയ്യാനാണ്? ഷാംയുദ്ധത്തിൽത ന്നെ കാൎയ്യമായി പൊരുതിയതുകൊണ്ടു തൃപ്തിപ്പെടണം!”

യുവ:— മുസ്ലിമീങ്ങളുടെ ആദ്യഖിബലയായ ബൈത്തുൽമുഖ ദ്ദസ് യുദ്ധത്തിൽ പങ്കെടുക്കാതെ എൻെറ മനസ്സിനു തൃപ്തി ഉള വാകുന്നതല്ല.”

ളിറാർ:— "ആധുനിക ഖിബലയും, പൌരാണിക ഖിബലയും തമ്മിലുള്ള വടംവലിയാണിതു്. ഇതിൽ ഏതിനാണ് മുൻഗണന നൽകേണ്ടതെന്നു ചിന്തിക്കേണ്ട കടമ നിങ്ങൾക്കാണ്."

യുവ:— (അല്പം ആലോചിച്ചിട്ട്) "ഞാൻ വിചാരിക്കുന്നതു് ഈ അവസരത്തിൽ ജിഹാദിന്നു മുൻഗണന നൽകേണ്ടതെന്നും, പൌരാണിക ഖിബല അതെ, ബൈത്തുൽമുഖദ്ദസ് മുസ്ലിമീങ്ങൾക്കധീനമാവുകയെന്നതു അനിവാര്യമായ സംഗതിയാണ്. അതു കഴിഞ്ഞാൽപിന്നെ മക്കയിൽപോയി ഹജ്ജ് ചെയ്യുന്നതിൽ സമാധാനവും സന്തോഷവും കൂടുതലുണ്ടു്."

ളിറാർ:— "അവിടെ പോകുന്നതുകൊണ്ടു മറെറാരു പ്രയോജനവുംകൂടിയുണ്ടു്."

യുവ:— "അതെന്താണ്?"

ളിറാർ:— (അല്പം ആലോചിച്ചിട്ട്) "നാക്കിൻെറ തുമ്പത്തുവന്ന ആ സംഗതി മറന്നിരിക്കുന്നിപ്പോൾ!"

യുവ:— "വേഗം പറയൂ! എന്തു പ്രയോജനമാണ് അവിടം കൊണ്ടു ഉണ്ടാകാനിരിക്കുന്നതെന്നു്."

ളിറാർ:— "ഞാനതു് പറയുന്നതായാൽ നിങ്ങൾക്കു ദേഷ്യംവരാൻ ഇടയുണ്ടു്."

യുവ:— "അതിൽ ദേഷ്യംവരാനെന്തുള്ള."

ളിറാർ:— "കേട്ടുകഴിഞ്ഞെങ്കിൽ മാത്രമെ അതു വിശദമാവുകയൊള്ളൂ."

യുവ:— "അങ്ങു തമാശ പറയാതെ വേഗം പറയൂ! എന്തു പ്രയോജനമാണ് അവിടെ എത്തുന്നതിൽനിന്നുണ്ടാവാനുള്ളതു് എന്നു്."

ളിറാർ: "നിങ്ങൾ ഓർക്കുന്നില്ലന്നോ? അതായതു ഏതു വ്യക്തിയുടെ മുമ്പിലാണ് നിങ്ങൾ പഞ്ചപുച്ഛം മടക്കി നില്ക്കുവാൻ വെമ്പൽകൊള്ളുന്നതു്?"

യുവ:— "ആരുടേയും മുമ്പിൽ പഞ്ചപുച്ഛമടക്കി നില്ക്കുവാൻ ഞാനാഗ്രഹിക്കുന്നില്ലല്ലോ?"

ളിറാർ:— "ഹൃദയത്തിലുള്ളതിനെ തുറന്നുപറയാതെ മറച്ചുവെക്കുകയല്ലേ നിങ്ങൾ ചെയ്യുന്നതു്."

യുവ:— "ദൈവം സാക്ഷിയായിട്ടു എനിക്കൊന്നും മനസ്സിലാവുന്നില്ല."

ളിറാർ:— "എന്നിട്ടും മനസ്സിലാകുന്നില്ല നിങ്ങൾക്കെങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമേറിയതുതന്നെ. പാവം, ആ രാജകുമാറി നിങ്ങൾക്കുവേണ്ടി രാജപദവിയും, ആഭിജാത്യവും, എല്ലാം ത്യജിച്ചു അവസാനം മതപരിവർത്തനത്തിനുകൂടി സന്നദ്ധയായിരിക്കയാണ്. ആ സാധുവിനെ ഇത്രവേഗം മറന്നു നിങ്ങളെങ്കിൽ പിന്നെ ഇതിൽപരം നിർദ്ദയത്വം മറെറന്താണുള്ളതു്."

യുവ:— (അല്പം മൗനമവലംബിച്ചിട്ടു) "എനിക്കു ആ സ്ത്രീയോടു സ്നേഹാദരവുകളുണ്ടെന്നല്ലാതെ പ്രേമമില്ലെന്നും, പ്രേമിക്കുവാൻ അർഹതയുള്ളവനല്ലെന്നും, അങ്ങേയ്ക്കറിയാമല്ലോ? എന്നാൽ അവളോടു അനുതാപമുണ്ടെന്നതു് തീർച്ച."

ളിറാർ:— "അവളിലുള്ള അനുതാപംകൊണ്ടെങ്കിലും അവിടെ പോകാമെന്നും, അവളിൽ കത്തിജ്വലിക്കുന്ന മനോവ്യഥക്കു ശാന്തതയുണ്ടാക്കാമെന്നും, തോന്നാത്തതിനാലാണ് എനിക്കത്ഭുതം! അതോ, പോകട്ടെ! നിങ്ങൾ ഇങ്ങോട്ടു പോന്നതിനുശേഷം അവളുടെ സ്ഥിതി എന്താണെന്നു ആരുകണ്ടു"

യുവ:— "വാസ്തവംതന്നെ എന്റെ ഈ പ്രവൃത്തി മമതക്കു വിരുദ്ധമായിപ്പോയി. അതുകൊണ്ടു കഴിയുന്നത്ര വേഗം അവിടെ എത്തി അവളെ സാന്ത്വനപ്പെടുത്തണമെന്നാണ് ഞാൻ ഉദ്ദേശിക്കുന്നതു."

യുവയോദ്ധാവും ളിറാറുമായി നടന്ന ആ സംഭാഷണത്തിൽ കർക്കശമായ മറുപടികൾ നൽകിക്കൊണ്ടിരിക്കുന്ന യുവയോദ്ധാ

വിൻെറ ഹൃദയത്തിൽ ജൂസിഫയിൻെറചിന്ത കടന്നുകൂടിയതോടുകൂടി ആകെ വിയത്തു. അന്താക്കിയ കോട്ടക്കടുത്തുണ്ടായിരുന്ന ആ കൂടാരത്തിൽനിന്നു താൻ പുറപ്പെടുന്ന അവസരത്തിൽ അവളിൽ കാണപ്പെട്ടിരുന്ന ആ സ്വഭാവം അദ്ദേഹത്തിൽ പ്രതിബിംബിക്കുകയാണിപ്പോൾ. ജൂസിഫയിൻ മ്ലാനവദനയായിനിന്നുകൊണ്ട് യുവയോദ്ധാവിനെ വിളിച്ചു വിലപിക്കുന്ന ആ ഭാഗം സ്മൃതിപഥത്തിൽ പതിഞ്ഞപ്പോൾ ആ യുവഭടൻ അശ്രുധാര പൊഴിച്ചുതുടങ്ങി. ചഞ്ചലമനസ്സനായ അദ്ദേഹം അമീറൽമുഅ്മിനീൻെറ സന്നിധിയിൽ ഹാജരാവുകയും അടുത്തദിവസംതന്നെ ഷാം അതിർത്തിയിലേക്കു പോകുവാൻ അനുവാദം വാങ്ങി പുറപ്പെടുകയും ചെയ്തു.

## ദുഷ്ടതാരോപണം.

പ്രഭാതസൂര്യൻ ഉദിച്ചുയർന്നിട്ടില്ല. അന്ധകാരം നീങ്ങിക്കഴിഞ്ഞു. മന്ദമാരുതൻ അറബികളിണിഞ്ഞിരുന്ന നീളക്കുപ്പായങ്ങളെ അലസമായി തലോടിക്കൊണ്ടിരുന്നു. യുവയോദ്ധാവാകട്ടെ മസ്ജിദുന്നബവിയിൽ പ്രഭാതനമസ്കാരവും, റസൂൽ തിരുമേനിയുടെ റൌസശരീഫിൽ സിയാറത്തുംകഴിഞ്ഞു തൻെറ കൂട്ടുകാരോടുകൂടി പുറപ്പെട്ടിരിക്കുകയാണ്. പട്ടണത്തിൽനിന്നധികം അകലെ എത്തുന്നതിനുമുമ്പതന്നെ ഷാമിൽനിന്നു വരുന്ന കാഫിലയെ കണ്ടുമുട്ടി ആ കാഫിലയിൽ തൻെറ ആത്മമിത്രം കൂടിയുണ്ടെന്നു യുവയോദ്ധാവ് ധരിച്ചിട്ടില്ല.

അങ്ങിനെ കാഫിലകൾ കൂട്ടിമുട്ടി അന്ധകാരനിബിഡമായ എൻെറ ജീവിതത്തിലേക്കുദിച്ചുവരുന്ന ചന്ദ്രൻ ഇതുതന്നെയാണൊന്നു പറഞ്ഞുകൊണ്ടു ജൂസിഫയിൻ പ്രജ്ഞയററു നിലംപതിച്ചു. അതിനൊത്തുടന്ന് എൻെറ ആനന്ദാന്തരീക്ഷത്തിലെ ചന്ദ്രബിംബത്തിനെന്തുപററി.........എന്നു പറഞ്ഞുതീർന്നതോടെ യുവയോദ്ധാവും ബോധരഹിതനായി വീണുകഴിഞ്ഞു!

പ്രസ്തുത സംഭവം കാഫിലകളിൽ ശേഷിച്ചിരുന്നവരെ പരവശരാക്കി. ബോധരഹിതരായി കിടന്നിരുന്ന രണ്ടുപേരുടേയും അന്തഃരംഗങ്ങളെക്കുറിച്ചറിയുന്ന ഓരോ വ്യക്തികൾ ഇരു കാഫിലകളിലും ഉണ്ടായിരുന്നു. അവൎക്കിരുപേൎക്കും ഈ അവിചാരിത സംഭവത്തിൽ വലിയ പുതുമതോന്നിയില്ല. അവർ രാജ്ഞിയും ളിറാറുമായിരുന്നു. അവർ ആ യുവതീയുവാക്കന്മാൎക്ക് സുബോധമുണ്ടാക്കാനുള്ള ശുശ്രൂഷകൾ ചെയ്തുതുടങ്ങി. ജൂസിഹയിൻെറ മുഖത്തു ജലം തെളിച്ചുകൊണ്ടു രാജ്ഞി പറയുകയാണ്: "നിൻെറ ഈ സ്ഥിതികണ്ടു അദ്ദേഹവുംകൂടി മോഹാലസ്യപ്പെട്ടല്ലോ? ജൂസിഹയിൻ! നീ ഇദ്ദേഹത്തെ കാണ്മാൻ കൊതിക്കുകയായിരുന്നില്ലേ? നിനക്കെന്തുപററി? കാണേണ്ട സമയം ആസന്നമായപ്പോൾ നീ കണ്ണടക്കുകയാണോ? സംസാരിക്കേണ്ട സമയം ആഗതമായപ്പോൾ നീ വായ് അടക്കുകയാണോ?" പുത്രീവത്സലയായ ആ മാതാവ് ഇങ്ങിനെ പലതും പറഞ്ഞിരുന്നുവെങ്കിലും അവരുടെ പുത്രി അതൊന്നും കേട്ടിരുന്നില്ല. യുവയോദ്ധാവിൻെറ മോഹാലസ്യം നീങ്ങി. അദ്ദേഹം പതുക്കെ എഴുന്നേററു ജൂസിഹയിനെ സമീപിച്ചു യുവയോദ്ധാവ് അവളെ നോക്കി പറഞ്ഞു: "നീ ഇനിയും സുബോധമില്ലാതെ കിടക്കുകയാണല്ലേ? എന്നു്."

രാജ്ഞി:— (പരുഷസ്വരത്തിൽ) "അവളുടെ കഴിവുകളെല്ലാം നിങ്ങൾ അപഹരിച്ചുകഴിഞ്ഞാൽപിന്നെ സുബോധമുണ്ടാകുന്നതെങ്ങിനെ?"

യുവ:— "നിങ്ങൾ കോപിക്കേണ്ട അവസരം ഇതല്ല. മകൾക്കു ബോധമുണ്ടാകുവാനുള്ള ചികിത്സകൾ നടത്തുകയാണ് നിങ്ങൾ ഇപ്പോൾ വേണ്ടതു്."

രാജ്ഞി:— "ഞാൻ വളരെ ശ്രമിച്ചുനോക്കിയെങ്കിലും ഫലം ശൂന്യമായിരുന്നു? ഇനി നിങ്ങൾ ഒന്നു പരീക്ഷിച്ചുനോക്കൂ?

യുവ:— "അന്യനും സാധുവുമായ ഞാൻ എന്തു ചെയ്യാനാണ്?"

രാജ്ഞി:— "ഇത്രയുമൊക്കെയായിട്ടും നിങ്ങഠം ഒരന്യനായി കരുതുകയാണെങ്കിൽ എന്റെ കടമ ഞാൻ തന്നെ നടത്തുകയേ നിവ്വാഹമുള്ളു."

രാജ്ഞിയുടെ വാക്കുകഠം യുവയോദ്ധാവിന്നത്ര രസിച്ചില്ല. അതൊന്നും ഗൌനിക്കാതെ അവർ മകളെ ശുശ്രൂഷിക്കുകയാണ്. അതിന്നിടയിൽ അവർ പറഞ്ഞു: "പ്രിയ പുത്രി! കണ്ണുതുറന്നു നോക്കു! നിന്റെ കാമുകൻ ഇതാനില്ക്കുന്നു! പക്ഷെ, അന്യനായിട്ടാണിപ്പോഠം വന്നിരിക്കുന്നതെന്നു മാത്രം; വാസ്തവം പറയുകയാണെങ്കിൽ സാധുക്കളെ സമീപിക്കുമ്പോഠം ഒഴിഞ്ഞുമാറുന്ന സമ്പ്രദായം മനുഷ്യസഹജമാണല്ലൊ?"

സൽമാ:— "മഹാറാണി! അങ്ങിനെ ഒഴിഞ്ഞുമാറുന്ന സമ്പ്രദായം അറബികഠംക്കില്ല."

രാജ്ഞി:— "അറബികളിൽ ആരോടെങ്കിലും അടുത്തു പെരുമാറുവാൻ എനിക്കു സാധിച്ചിട്ടുണ്ടെങ്കിൽ അതു യുവയോദ്ധാവിനോടുമാത്രമാണ്. അദ്ദേഹത്തിന്റെ സ്വഭാവമിതാണെങ്കിൽപിന്നെ മററുള്ള അറബികളേയും അങ്ങിനെ കരുതുകയല്ലെ നിർവ്വാഹമുള്ളു"

സൽമ:— "യുവയോദ്ധാവിനെപ്പോലെയാണ മററ അറബികളെല്ലാമെന്നു വിധികല്പിക്കുന്നതു ശരിയല്ല. പ്രത്യേകിച്ച യുവയോദ്ധാവ് ഉദാരനനും, ദീനദയാലുവുമാണ്. ഇത്തരുണത്തിൽ അദ്ദേഹമിങ്ങനെ പറയുന്നതെന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. സൽമായുടെ സംസാരത്തിന്നു മറുപടിയൊന്നും പറയാതെ രാജ്ഞി മകളെനോക്കി തുടൻ: "മകളെ! യുവയോദ്ധാവിനെ നിനച്ചുകൊണ്ടു രാത്രിമുഴുവനും ഉറക്കമൊഴിക്കാറുള്ള നീ അദ്ദേഹം വന്നുനില്ക്കുന്ന ഈയവസരത്തിൽ അദ്ദേഹത്തെ ഒന്നു നോക്കുകപോലും ചെയ്യാതിരിക്കുന്നതെന്താണ്?"

ജൂസിഫയിൻ തൻെറ നയനങ്ങളെ ചിമ്മിചിമ്മി തുറന്നു കൊണ്ടു ചോദിച്ചു: "ആരെ നോക്കുവാനാണ് അമ്മ പറയുന്നതു്?"

രാജ്ഞി:— "ആരെ കാണുവാനാണ് നീ ഇവിടെ വന്നതു്? അദ്ദേഹത്തെത്തന്നെ!"

ജൂസിഫയിൻ:— "അദ്ദേഹം എവിടെ?"

രാജ്ഞി:— "എൻെറ ഓമനയുടെ അടുത്തുതന്നെ നില്ക്കുന്നുണ്ടല്ലോ?"

ജൂസി:— "എവിടെ?"

രാജ്ഞി:— "നിൻെറ തലഭാഗത്തുതന്നെ!"

അതു കേട്ട ഉടനെ ജൂസിഫയിൻ എഴുന്നേല്ക്കുവാൻ ശ്രമിച്ചെങ്കിലും ക്ഷീണംനിമിത്തം അതു സാദ്ധ്യമായില്ല. എങ്കിലും അല്പമൊന്നു നിവന്നിരുന്നുകൊണ്ടു പറഞ്ഞു: "ഇവിടെ എത്തിയതോടെ ആ ദുഷ്ടൻ എന്നെ മറന്നുകളഞ്ഞു!"

രാജ്ഞി:— "അദ്ദേഹം ഒരന്യനാണെന്നു അദ്ദേഹംതന്നെ ഇപ്പോരം പറഞ്ഞുകഴിഞ്ഞതേയുള്ളു."

യുവ:— "നിങ്ങരം എന്തുതന്നെ പറഞ്ഞാലും യാതൊരു വിരോധവുമില്ല. എന്നാൽ ഞാനാരേയും ദ്രോഹിച്ചിട്ടില്ല. നിങ്ങളുദ്ദേശിക്കുന്നമാതിരിയിലുള്ള അനൃതം ഞാൻ നടിക്കുന്നുമില്ല"

ജൂസി:— "ദ്രോഹിച്ചിട്ടില്ലെങ്കിൽ ഉപദ്രവിക്കയായിരിക്കും ചെയ്തിരിക്കുന്നതു്."

യുവ:— "ഞാൻ അങ്ങിനെ ഒന്നു ചെയ്യുകപോയിട്ടു മനസ്സിൽ വിചാരിക്കകൂടി ചെയ്തിട്ടില്ല."

ജൂസി:— "പിന്നെയാരാണ്? നിങ്ങരം കൃതഘ്നനാണോ?"

യുവ:— "അതുമല്ല"

ജൂസി:— "ഉപദ്രവിയാണോ?"

യുവ:— "അതല്ലതന്നെ!"

ജൂസി:— "നിർദ്ദയനായിരിക്കും?"

യുവ:— "അതുമല്ല!"

ജൂസി:— "ഇതൊന്നുമല്ലെന്നു പറയുന്ന നിങ്ങൾ — നിങ്ങളെ ചിന്തിച്ച് — നിങ്ങൾക്കുവേണ്ടി ജീവനെപോലും ബലിയപ്പിച്ചിരക്കുന്ന എന്നെ ഇങ്ങനെ ബുദ്ധിമുട്ടിക്കുന്നതെന്തിനാണ്."

യുവ:— "നിങ്ങളെ ഞാൻ ബുദ്ധിമുട്ടിക്കുന്നില്ലല്ലോ? അങ്ങനെയുണ്ടെങ്കിൽ എന്നിൽനിന്നുണ്ടായ ഉപദ്രവം എന്താണെന്നു ചൂണ്ടിക്കാണിക്കുക?"

ജൂസി:— "ഞാൻതന്നെ വേണമോ അതിനും.........? നിങ്ങൾക്കറിഞ്ഞുകൂടാഞ്ഞിട്ടാണോ ഇങ്ങനെ ചോദിക്കുന്നത്?"

യുവ:— "അറിവുണ്ടായിരുന്നു എങ്കിൽ പിന്നെ ചോദിക്കുകയല്ല; അത് സമ്മതിക്കുകയാണ് ഉണ്ടാവുക?"

ജൂസി:— "ഈ കണ്ട യാതനകളൊക്കെ ഞാൻ അനുഭവിച്ചുകഴിഞ്ഞിട്ടും അതൊന്നും അറിയുന്നില്ലെന്നു നടിക്കുവാനാണോ ഭാവം?"

യുവയോദ്ധാവ്:— "ഞാൻമൂലം ഉണ്ടായ ബുദ്ധിമുട്ടുകളിൽ ഒരെണ്ണം ചൂണ്ടിക്കാണിക്കുക"

ജൂസിഫയിൻ:— "ഷാമിൽ ജനിച്ചുവളന്ന ഞങ്ങൾ ഈ മണലാരണ്യമൊക്കെ തരണംചെയ്തിവിടെ എത്തിയതും — ഞങ്ങൾ വന്നുചേരുന്നതിനു മുമ്പുതന്നെ നിങ്ങൾ പുറപ്പെട്ടു കഴിഞ്ഞതുമൊക്കെ എന്താണ്—? ഉപദ്രവമല്ലെന്നുണ്ടോ?

യുവ:— "നിങ്ങൾക്കുവേണ്ടി — നിങ്ങളോടുള്ള അതിരററ സ്നേഹമാണീ പുറപ്പാടിനുകാരണം"

ജൂസി:— "എന്നോടുള്ള അതിരററ സ്നേഹംമൂലം എന്നെ കാണുവാൻവേണ്ടിയായിരുന്നു അങ്ങു പുറപ്പെടുന്നതെങ്കിൽ — ആ വിവരം എന്നെ അറിയിക്കുവാൻവേണ്ടി ഒരാളെ അയക്കാമായിരുന്നു. ദൈവസഹായംകൊണ്ടാണ് നാമിവിടെ സന്ധിക്കുവാൻ കാരണമെന്നതു തീച്ചതന്നെ. അതല്ല അല്പം താമസിച്ചാണ് ഞങ്ങളിവി

ടെ എത്തിയിരുന്നതെങ്കിൽ നിങ്ങാം നേരെ ഷാമിലേക്ക പോകുമായിരുന്നു. ഞാനാണെങ്കിൽ നിങ്ങളെ അന്വേഷിച്ച മദീനയിൽ എത്തി നട്ടംതിരിയേണ്ടിയും വന്നേനെ—അങ്ങിനെ ഞാൻ മദീനയിൽ എത്തിയശേഷം നിങ്ങളുമായി കണ്ടുമുട്ടാതെ പോയാൽ എനിക്കുണ്ടാവുന്ന മനോവ്യഥ എത്രകണ്ട അസാദ്ധ്യമായിരിക്കുമെന്നു ഒന്നാലോചിച്ചുനോക്കണം—"

അതുകേട്ട യുവയോദ്ധാവ് ചിന്താമഗ്നനായി നിന്നതല്ലാതെ മറുപടിയൊന്നും പറയുകയുണ്ടായില്ല.

# പ്രത്യാഗമനം.

യുവയോദ്ധാവ് മൗനം അവലംബിച്ചങ്ങനെ നില്ക്കുകയാണ്. ജൂസിഫയിൻ അദ്ദേഹത്തിൻെറ മുഖത്തേക്കുതന്നെ തുറിച്ചുനോക്കി അടുത്തുതന്നെയുണ്ട്. അവിടത്തെ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട ജൂസിഫയിൻ തുടൻു: "കുററം സമ്മതിക്കുക എന്നതു ധീരലക്ഷണമാണ്: മററു മറുപടികളൊന്നും പറയുവാനില്ലാതാകുമ്പോഠം മൗനമവലംബിക്കുക എന്നതു ഒരുതരം ഭീരുത്വംമാത്രമാണ്. അതുകൊണ്ട അങ്ങ് സ്വയം ചെയ്ത തെററിനെയങ്ങു സമ്മതിച്ചേക്കു."

യുവയോദ്ധാവ്:— "എൻെറ പുറപ്പാടിൻെറ പ്രധാന ഉദ്ദേശം ബൈത്തുൽമുഖദ്ദസിൽ നടക്കുന്ന ധമ്മസമരത്തിൽ പങ്കുകൊള്ളുക എന്നതാണെങ്കിലും, അവിടെവെച്ചു നിങ്ങളെ കാണുകകൂടി ചെയ്യാമെന്നു ഞാൻ കരുതിയിരുന്നു. ഇതാണതിൻെറ വാസ്ഥവം എന്നു തെളിയിക്കുവാൻ സാധിക്കുന്നതെങ്ങനെ?"

ജൂസിഫയിൻ:— "സമരാവേശം അടക്കാനാവാത്ത വികാരമാണെന്നു എനിക്കറിയാം! പ്രസ്തുത ആവേശം നിങ്ങളിൽ അനിതരസഹജമാണെന്നും ഞാൻ സമ്മതിക്കുന്നുണ്ട്. അതുകൊണ്ട ബൈത്തുൽമുഖദ്ദസിലേക്കുള്ളയാത്ര അവശ്യംആവശ്യമാണെതാനും! എന്നാൽ ഈ യാത്രയിൽ എന്നെ കാണുവാനും കൂടി ഉദ്ദേശിച്ചിരുന്നു

എന്ന ഭാഗം സമ്മതിക്കണമെങ്കിൽ ശരിയായ തെളിവ് തരിക തന്നെ വേണം!"

യുവ:— "ഞങ്ങൾ അറബിമുസ്ലിംകളാണ്. അറബിമുസ്ലിംകൾ അസത്യം പറയുന്നവരല്ല എന്ന പരമാർത്ഥം നിങ്ങൾക്കറിയാമായിരിക്കുമല്ലോ! ഞങ്ങൾ അതിനെ മഹാപാപമായിട്ടാണ് ഗണിച്ചുപോരുന്നത്."

ജൂസി:— "ആ സംഗതി എനിക്കറിയാം: പലതുകൊണ്ടും ഞാനീ സംഗതി മനസ്സിലാക്കീട്ടുണ്ടുതാനും! എന്നാൽ ഒരു സംഗതി എൻെറ ആ അഭിപ്രായത്തിൽനിന്നു വ്യത്യസ്ഥമായിട്ടാണ് കണ്ടത്. അതിൽമാത്രം നിങ്ങളെ അവിശ്വസിപ്പിക്കുവാൻ ഞാൻ നിർബ്ബന്ധിതയായിത്തീർന്നു. മറ്റെല്ലാ സംഗതികളിലും തികഞ്ഞ ഒരു വിശ്വസ്ഥനാണ് നിങ്ങളെന്നു ഞാൻ സമ്മതിക്കുന്നുണ്ട്."

യുവ:— "എന്നെ വിശ്വസിക്കുവാൻ കഴിയാത്ത ആ സംഗതി എന്താണെന്നു പറഞ്ഞാൽ തരക്കേടില്ല."

ജൂസി:— "മറ്റൊന്നുമല്ല, ഒരു ദേഹത്തെക്കൂടാതെ ജീവിക്കുവാൻ ബുദ്ധിമുട്ടായിത്തീർന്ന ഞാൻ എന്തിനാണ് ഈ യാതനകളൊക്കെ അനുഭവിക്കുന്നതെന്നു ആലോചിച്ചാൽ മതി അതിൻെറ ഉത്തരം കിട്ടുവാൻ!"

യുവ:— "എനിക്കു മനസ്സിലായില്ല."

ജൂസി:— "അതെങ്ങനെ മനസ്സിലാകും? അങ്ങു എന്നോടു ചില വാഗ്ദാനങ്ങളൊക്കെ ചെയ്തിരുന്നല്ലോ? അതൊക്കെ വിസ്മൃതിയുടെ അടിത്തട്ടിലെത്തിയോ?"

യുവ:— (നമ്രമുഖനായിട്ട്) "മറന്നിട്ടില്ല, വാഗ്ദാനങ്ങളൊക്കെ ഓർമ്മയുണ്ട്. എന്നാൽ..................!"

ജൂസി:— "എന്നാൽ എൻെറ വാക്കിൻെറ ആവശ്യമില്ല. ഞാൻ ഇവിടെ വന്നതിൻെറ ആവശ്യംതന്നെ നമ്മുടെ ഇടയിൽകിടക്കു

ന്ന രഹസ്യങ്ങളെസംബന്ധിച്ച അമീറൽമുഅ്മീനിനോടു പറക യും അദ്ദേഹത്തിന്റെ തീരുമാനം അറിയുകയും ചെയ്യുവാൻവേ ണ്ടിയാണ്."

യുവ:— "അമീറൽമുഅ്മീനിനെ നമ്മുടെ മദ്ധ്യസ്ഥനായി സ്വീകരിക്കുവാനാണോ ഭാവം?"

ജുസി:— "മദീനാ മുനവ്വറയിൽ വരുവാനുണ്ടായ കാരണം ഒന്ന ഇതാണ്. ഒന്നാമതായി നബിതിരുമേനി (സ)യുടെ റൗസ ഷരീഫിൽചെന്ന്, ഇതിനുമുമ്പു ഞാൻ ചെയ്തിട്ടുള്ള ദോഷങ്ങളെ സംബന്ധിച്ച പശ്ചാത്തപിക്കുകയും, മറെറാന്നു ഖിലാഫത്തിൽ എന്റെ സങ്കടം ബോധിപ്പിച്ച പരിഹാരം തേടുകയുമാണ്."

അവളുടെ ആഗമനോദ്ദേശം മനസ്സിലായ യുവയോദ്ധാവ് അമ്പരന്നങ്ങിനെ നിന്നുപോയി. അദ്ദേഹത്തിനുണ്ടായ അമ്പര പ്പു അനിതരസഹജമായിരുന്നു. ഇത്ര വളരെ അമ്പരപ്പുളവാകാൻ കാരണമെന്താണെന്നു ആരുകണ്ടു. അദ്ദേഹത്തിൽ ഉദിച്ചുയരുന്ന വികാരപരമ്പരകളെ അടക്കിപ്പിടിച്ചുകൊണ്ടു അദ്ദേഹം തുടന്നു: "നിങ്ങളുടെ ഉദ്ദേശം അതാണെങ്കിലും ഞാനിപ്പോൾ ബൈത്തുൽ മുഖദ്ദസിലേക്കു പോകുകയാണല്ലോ. അവിടെ നടക്കുന്ന ധർമ്മ സമരത്തിൽ ഭാഗഭാക്കാകാതിരിക്കുവാൻ നിർവ്വാഹമില്ലതാനും"

ജുസി:— "ബൈത്തുൽമുഖദ്ദസിൽ പോകുന്നതിന്നോ, ധർമ്മയു ദ്ധത്തിൽ പങ്കെടുക്കുന്നതിനോ ഞാൻ തടസ്ഥം പറയുന്നില്ലല്ലോ? ഞാൻ അനുഭവിക്കുന്ന യാതനകൾക്കു ഒരു അന്ത്യതീരുമാനം ഉണ്ടാ ക്കിട്ടുപോകണമെന്നു മാത്രമേ ഞാൻ പറയുന്നുള്ളു."

യുവ:— (അല്പമൊന്നാലോചിച്ചിട്ട്) "അതിനെങ്ങനെ തീരു മാനമുണ്ടാകും."

ജുസി:— "സത്യം ചെയ്യണം."

യുവയോദ്ധാവ്:— "നിങ്ങളുടെ അഭിലാഷം സാധിച്ചുതരാമെ ന്നു പ്രതിജ്ഞചെയ്യുവാനുള്ള അർഹത എനിക്കില്ലെങ്കിലോ?"

ജൂസിഫയിൻ:— "എന്നാൽ പിന്നെ ഞാനീ ദുഃഖമൊക്കെ സഹിച്ചിട്ടു എന്തു പ്രയോജനമാണെന്നറിയണം."

യുവ:— "എന്നിൽ ഒളിഞ്ഞുകിടക്കുന്ന കഴിവുകേടിനെ സംബന്ധിച്ചു ചില പ്രാവശ്യവും പറഞ്ഞുകഴിഞ്ഞിട്ടുള്ളതാണല്ലോ!"

ജൂസി:— "അസാദ്ധ്യത പ്രകടിതമാക്കിയിരുന്നതിനോടൊപ്പം സമ്മതം മൂളുകയും വാഗ്ദത്തം ചെയ്യുകയും ചെയ്തിട്ടുണ്ട്. സമ്മതം മൂളിയതിൽ ആത്മാർത്ഥത പ്രകടിതമായി കാണപ്പെട്ടിരുന്നു. ഇനി അധികം സംസാരിച്ചു സമയം പാഴാക്കാതെ ഖിലാഫത്തിലേക്കു വരികയാണു് വേണ്ടതു്. അവിടെവെച്ചു അന്ത്യതീരുമാനം എടുക്കാം."

യുവ:— "സത്യപ്രതിജ്ഞചെയ്യുവാനുള്ള കഴിവുകേടിനേക്കാളും കൂടുതൽ വിഷമമാണീ സംഗതി!"

ജൂസി:— "സത്യസന്ധന്മാർക്കും മര്യാദക്കാർക്കും യാതൊരു വിധ വിഷമവുമില്ലാത്ത സംഗതികളാണു് ഇവരണ്ടും!"

യുവ:— "സത്യസന്ധനല്ലെന്നോ, മര്യാദകെട്ടവനാണെന്നോ, എന്തുതന്നെ പറഞ്ഞാലും വിരോധമില്ല. എന്നാൽ ആ വക ദൂഷ്യങ്ങളൊന്നും എന്നെ ബാധിക്കുകകൂടി ചെയ്തിട്ടില്ല എന്ന കാര്യം തീർച്ച!"

ജൂസി:— "അങ്ങനെയാണു് നിങ്ങളുടെ സ്ഥിതിയെങ്കിൽ പിന്നെ ഖലീഫയുടെ മുമ്പിൽ ഹാജരാകുവാൻ ഭയപ്പെടുന്നതു എന്തുകൊണ്ടാണു്?

യുവ:— "ഇതിൽ ചില രഹസ്യങ്ങളൊക്കെയുണ്ടു്. അതു മനസ്സിലാകാൻ കുറച്ചു താമസമുണ്ടുതാനും! അപ്പോഴുംമാത്രമേ ഇതിനൊക്കെ പ്രതിബന്ധം പറയുന്നതു എന്തുകൊണ്ടാണെന്നു മനസ്സിലാവുകയുള്ളു"

ജൂസി:— "ഒഴിഞ്ഞുമാറുവാൻ വിഷമമാണെന്നു കാണുമ്പോഴൊക്കെ നിങ്ങളും പറയുന്ന വാക്കാണിതു്. ഇനി ഏതായാലും

ഖലീഫയുടെ സന്നിധിയിൽ പോവുകയും അവിടെവെച്ച് നിങ്ങളുടെ വിഷമതകളെ തുറന്നുപറയുകയും ചെയ്താൽ പിന്നീടെല്ലാം ഖലീഫ ചെയ്തുകൊള്ളും.''

രാജ്ഞി:— ''യുവയോദ്ധാവെ! ഒന്നാലോചിച്ചുനോക്കു! ഈ അവസരത്തിൽ നിങ്ങളുടെ അതിഥികളായിട്ടാണ് ഞങ്ങളിവിടെ വന്നിരിക്കുന്നത്. നിർഭാഗ്യവതിയായ ഇവൾ രാജപുത്രിയാണെങ്കിലും, നിങ്ങളിൽനിന്നുള്ള കാരുണ്യത്തിന്റെ ഭിക്ഷുകിയായിട്ടാണ് ഇവിടെ എത്തിയിരിക്കുന്നത്. വെറുംകയ്യോടെ മടക്കിഅയച്ചുകളയാം ഇവളെ എന്നാണോ നിങ്ങളുദ്ദേശിക്കുന്നത്?''

രാജ്ഞി ഇത്രയുംപറഞ്ഞു തീരുന്നതിനിടയിൽ പൊട്ടിപ്പൊട്ടി കരയുന്നുണ്ടായിരുന്നു. അതുകണ്ട യുവയോദ്ധാവിന്റെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി. ഗദ്ഗദത്തോടെ അദ്ദേഹം സമ്മതിച്ചു ''ഇനി എന്തായാലും മദീനയിൽ പോവുകതന്നെ! അവിടെ വെച്ച് ഒരു തീരുമാനത്തിലെത്താം നമുക്ക്.''

# ജൂസിഫയിൻ ഖലീഫാ സന്നിധിയിൽ

നബിതിരുമേനി (സ)യുടെ സമാധിസ്ഥലം സിയാറത്തു (സന്ദർശനം) കഴിഞ്ഞു ഷാമി ഖാഫിലയും യുവയോദ്ധാവും കൂടി ഖിലാഫത്തിലേക്കു പുറപ്പെട്ടു. ജൂസിഫയിന്റെ മുഖം വിവർണ്ണമായിരുന്നു. എന്തൊക്കെയോ വിചാരങ്ങൾ അവളുടെ ഹൃദയത്തിൽക്കൂടി പാഞ്ഞുപോകുന്നുണ്ടായിരുന്നു. അവളുടെ ഭൂതകാലചിന്തകൾ അവളെ ഞെക്കിഞെരുക്കുകയാണ്. ഭാവിഭൂതങ്ങളുടെ വടംവലി നടക്കുകയാണവളുടെ അന്തരാളത്തിൽ! അതിനൊരു ശാന്തതയുണ്ടാവട്ടെ എന്നു കരുതികൊണ്ടു അവൾ യുവയോദ്ധാവിനോടു പറഞ്ഞുതുടങ്ങി: ''ഞാൻ ഒരു കന്യകയാണ്. രമിസം സ്കാരമല്ലാതെ എനിക്കു പരിചയമില്ല. ഖിലാഫത്തിൽ ഇദംപ്രഥമമായി ഹാജരാവുന്ന ഒരാൾ അനുസരിക്കേണ്ട നിയമങ്ങൾ എ

ന്തൊക്കെയാണെന്നു എനിക്കറിഞ്ഞുകൂടാ. അതുകൊണ്ടു അവിടെ എത്തിയ ഉടൻ അനുഷ്ടിക്കേണ്ടതു എന്തൊക്കെയാണെന്നു വിശദമാക്കിത്തരുന്നതു ഉപകാരമാണ്. അല്ലെങ്കിൽ വല്ല അനാദരവും എന്നിൽനിന്നു വന്നുഎന്നു വരാം!''

യുവ:— ''ഞങ്ങളുടെ മതവിധി പ്രകാരം മനുഷ്യരെല്ലാം സമന്മാരാണ്, അല്ലാഹുവിൻേറയും അവൻെറ പ്രവാചകന്മാരുടേയും കല്പനകളെ ലംഘിച്ചു നടക്കുന്നതിനേയാണ് അനാദരവു എന്നു പറയാറ്. മററു ഭരണാധികാരികളെ സംബന്ധിച്ചിടത്തോളം അങ്ങനെയൊന്നില്ലതന്നെ!''

ലൂസി:— ''അമീറൽമുഅ്മിനിൻെറ സന്നിധിയിൽ ആൎക്കും പ്രവേശനമുണ്ടെന്നും, എന്തും പറയാമെന്നുമാണോ താങ്കൾ പറയുന്നതു?''

യുവ:— ''ആൎക്കും പോകാം — എന്തും പറയാം — അത്രകണ്ടു സമത്വചിന്തകനാണദ്ദേഹം!''

ലൂസി:— ''രമി രാജസന്നിധിയിൽ ഹാജരാകുന്നതിനു പലനിയമങ്ങളുമുണ്ടു്. അതിനു വിരുദ്ധം പ്രവൎത്തിക്കുന്നവർ ശിക്ഷാൎഹരാണ്. അതെ, അയാളുടെ വലതുകയ്യ് മുറിക്കപ്പെടുന്നതാണ്!

യുവ:— (ഭയപ്പെട്ടിട്ടു) ''ഇത്ര നിസ്സാരകുററത്തിന്നു കഠിനമായ ശിക്ഷയോ?''

ലൂസി:— ''രമികൾ അതൊരു വലിയ തെററായിട്ടാണ് കണക്കാക്കിപ്പോരുന്നതു. അതായതു രാജാക്കന്മാർ ദൈവീകപ്രതിനിധികളായിട്ടാണ് അവർ കണക്കാക്കിയിരിക്കുന്നതു്. ദൈവീകപ്രതിനിധികളോടു അനാദരവു കാണിക്കുന്നതു മഹാ പാപവും വലിയ കുററവുമാണ്. അതാണ് ഇത്രവലിയ ശിക്ഷ നൽകിവരുന്നതു''

യുവ:— ''ഞങ്ങളുടെ വിശ്വാസപ്രകാരം അമീറൽമുഅ്മിനിൻ നമ്മെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാണ്. അല്ലാഹുവിൻേറയും, റസൂലിൻേറയും കല്പനകളനുസരിച്ചു എന്തെങ്കിലും വിധിക്കുന്നതായാൽ അതനുസരിക്കേണ്ട കടമ ഞങ്ങൾക്കുണ്ടു്. അതിനു വിരുദ്ധം പ്രവൎത്തിക്കുന്നതു ശിക്ഷാൎഹമാണ്.''

ജൂസി:— "നിങ്ങളുടെ ഖലീഫയെ കാണുവാൻ വരുന്നവർ എന്തെങ്കിലും കാഴ്ച സമർപ്പിക്കണമെന്നു നിയമമുണ്ടോ?"

യുവ:— "ഇസ്ലാമിക മതവിധിപ്രകാരം ദൈവത്തിനല്ലാതെ കാഴ്ചകളും കാണിക്കകളുമില്ല."

ജൂസി:— "ഞങ്ങളുടെ രാജസന്നിധിയിൽ രത്നങ്ങളും, സ്വർണ്ണനാണയങ്ങൾക്കും പുറമെ, സൗന്ദര്യവതികളായ തരുണീമണികളെപ്പോലും കാഴ്ചവെക്കുന്ന പതിവുണ്ട്.

യുവയോദ്ധാവ്:— "അപ്രകാരമുള്ള അനാചാരങ്ങളെ നിരോധിക്കുകയാണ് ഇസ്ലാം ചെയ്യുന്നത്. കേവലം ഒരു ബദവി (അപരിഷ്കൃതൻ) യാണ് ഖലിഫയുടെ സന്നിധിയിൽ വരുന്നതെങ്കിൽക്കൂടി അയാൾക്ക ഖലീഫയോടൊപ്പം ഇരുന്നു സംസാരിക്കുവാൻ ഇസ്ലാം അനുവദിക്കുന്നുണ്ട്."

യുവയോദ്ധാവുമായി നടന്ന സംഭാഷണത്തിൽനിന്നു ഇസ്ലാം സമത്വവാദിയായ ഒരു മതമാണെന്നും, ഇസ്ലാമിൽ എല്ലാവക്കും ഒരേ അവകാശമാണെന്നും ജൂസിഫയിൻ മനസ്സിലാക്കിയെങ്കിലും ഖലീഫയുടെ ദർബാർ ഏതാണ്ട കൈസർ റമിന്റെതിന്നു തുല്യമായിരിക്കും, വിശാലമായ രമ്യഹർമ്മ്യത്തിലായിരിക്കും—രത്നകമ്പളങ്ങൾ വിരിച്ച അതിന്റെ മുകളിൽ സിംഹാസനങ്ങളുംമററും ഉണ്ടായിരിക്കും—ദാസിമാരും, ദാസന്മാരും, ഖലീഫയുടെ കല്പനകളെ കാത്തുകൊണ്ട നില്ക്കുന്നുണ്ടാവും, രാജപത്നിമാർ അനവധി പേരുണ്ടാവും, അവരുടെ എല്ലാം മദ്ധ്യത്തിലായി ഒരു സിംഹാസനത്തിൽ അമീറൽമുഅ്മിനിൻ ഇരിക്കുന്നുണ്ടാവും! ഖലീഫയുടെ നാലുഭാഗവും അമിറന്മാരും മന്ത്രിമാരും തിങ്ങിക്കൂടിയിട്ടുണ്ടായിരിക്കും! എന്നൊക്കെ ആലോചിച്ചുകൊണ്ട അവൾ യുവയോദ്ധാവൊന്നിച്ച നടക്കുകയായിരുന്നു. അങ്ങനെ അവർ മസ്ജിദുന്നബവിക്ക സമീപം എത്തി. അതിനടുത്തുണ്ടായിരുന്ന ഒരു കുടിലിനെ ചൂണ്ടിക്കാണിച്ചുകൊണ്ട യുവയോദ്ധാവു പറഞ്ഞു: "ആ കാണുന്നതാണ് ഖിലാഫത്ത് ദർബാർ!" അതുകേട്ട അവൾ അമ്പരന്നുപോയി.

അവൾ ആ കുടിലിലേക്ക നോക്കിയിട്ട ആശ്ചര്യപ്പെട്ടു. അമീറൽമുഅ്മിനീൻ ഉമർഖത്താബ് (റ) യുടെ പേരുകേൾക്കുമ്പോൾ ഷാം നിവാസികൾ ആകമാനം കിടുകിടാ വിറക്കുകയാണ് ചെയ്യുന്നതു്. അദ്ദേഹത്തിൻെറ സൈന്യം കൈസറിൻെറ പദവിയെ അടിച്ചുടച്ചു! ഇത്രകണ്ട പ്രസിദ്ധിയാർജ്ജിച്ച ഖലീഫ വെറും ഒരു കുടിലിലാണ് താമസിക്കുന്നതു് അതിൻെറ തറ വെറും കളിമണ്ണുകൊണ്ട മെഴുകിയതും, മേൽപ്പുര ഈത്തപ്പനയോലകൊണ്ട് ഉണ്ടാക്കപ്പെട്ടതുമാണ്. ഒരാൾ നിന്നാൽ തല മുട്ടത്തക്ക ഉയരമേ അതിനുള്ളു. അങ്ങിനെ ഒരു കുടിലിൽ ഖലീഫ താമസിക്കുമെന്നു വിശ്വസിക്കുവാൻ രാജ്ഞിക്കും ജൂസിഫയിനും കഴിഞ്ഞില്ല. അവർ ചോദിച്ചു: "ഇതു അമീറൽമുഅ്മിനിൻെറ ദാസന്മാരിൽ ആരെങ്കിലും താമസിക്കുന്ന കുടിലാണോ? രാജകീയ ദാസന്മാർപോലും ഇത്രകണ്ട ചെറിയ ഒരു കുടിലിൽ താമസിക്കുകയില്ല ഞങ്ങളുടെ നാട്ടിൽ!"

യുവയോദ്ധാവ്:— "രാജകുമാരീ! നിങ്ങളുടെ കാഴ്ച്ചയിൽ ഷാമിലെ രാജകീയ ആഡംബരങ്ങൾ മിന്നിത്തിളങ്ങുകയാണ്. അതാണ് മെച്ചമെന്നാണ് നിങ്ങൾ വിശ്വസിക്കുന്നതും. സാധുക്കളായ അറബികളുടെ ജീവിതരീതിയൊ, മുസ്ലിംകളുടെ ചുറ്റുപാടോ നിങ്ങൾക്ക് ആദരണീയമായി തോന്നുകയില്ല."

ജൂസിഫയിൻ:— "അങ്ങയുടെ പ്രസംഗങ്ങളൊക്കെ ഞാൻ പലപ്രാവശ്യവും കേട്ടുകഴിഞ്ഞു അതു കേൾക്കുവാനുള്ള സമയം എനിക്കിപ്പോൾ ഇല്ലതാനും! എനിക്കറിയാനുള്ളതു ഈ കാണുന്ന കുടിലിലാണോ ഖലീഫ താമസിക്കുന്നതെന്നു മാത്രമാണ്."

യുവ:— "ഈ കാണുന്ന കുടിലിൽതന്നെയാണ് അദ്ദേഹം താമസിക്കുന്നതു്."

ജൂസി:— "നിങ്ങളെന്നെ കളിയാക്കുകയാണെന്നു തോന്നുന്നു! അല്ലെങ്കിൽ ഭരണാധിപന്മാരിൽ അഗ്രേസരനെന്നു സുപ്രസിദ്ധി നേടിക്കഴിഞ്ഞ ഖലീഫ ഇങ്ങനെ ഒരു കുടിലിൽ താമസിക്കുവാൻ ഇഷ്ടപ്പെടുമോ?"

യുവ:— "ഞങ്ങളുടെ ഭരണകത്താക്കാം നിസ്സാരവസ്ത്രങ്ങാം ധരിക്കുകയും, സാധാരണന്മാരെപ്പോലെയുള്ള ആഹാരം കഴിക്കുകയും ചെറുകുടിലുകളിൽ താമസിക്കുവാൻ ഇഷ്ടപ്പെടുകയുമാണ് ചെയ്യുന്നതു."

ജൂസി:— "അങ്ങനെ ജീവിക്കുവാൻ അവർ ഇഷ്ടപ്പെടുന്നതു് എന്തുകൊണ്ടാണ്? മററു ഭരണകൂടങ്ങളുടെ ബഹുമതിക്കു പാത്രമാകണമെങ്കിൽ കുറച്ചൊക്കെ ആഡംബരം ആവശ്യമാണല്ലോ!"

യുവ:— "മുസ്ലിംകാം ആഡംബരഭ്രമമുള്ളവരല്ല. അവർ എത്രതന്നെ അനാഡംബരമായി ജീവിച്ചാലും അവരുടെ മുഖത്തു് ദൈവീകകല കളിയാടുന്നതാണ്. ആ ദൈവീകകലയെ അടിമപ്പെടുത്തുവാൻ ലൌകികകലക്കു ശക്തിയുണ്ടാവുന്നതല്ലെങ്കിൽ പിന്നെ അവർ എങ്ങിനെ ജീവിക്കുന്നതുകൊണ്ടു എന്തു കുറവാണ്?"

ജൂസി:— "മുസ്ലിംകളുടെ പൊതുഖജാനയിൽ അവരുടെ ഭരണാധിപനു താമസിക്കുവാൻ ഒരു നല്ല വീടുണ്ടാക്കിക്കൊടുക്കുവാൻ വേണ്ട ധനം ഇല്ലെന്നു വരുമോ?"

യുവ:— "മുസ്ലിംകാംക്കു ആവശ്യമുള്ളതെല്ലാം അവരുടെ കൈവശംതന്നെയുണ്ടു്. മുസ്ലിംകളുടെ പൊതുഖജാനയെ ബൈത്തുൽമാൽ എന്നു പറയുന്നു. അതു പൊതുധനമാണ്. അതിൽനിന്നു ഒന്നുംതന്നെ എടുത്തു സ്വന്താവശ്യത്തിന്നു ചിലവാക്കുവാൻ ഖലീഫക്കനുവാദമില്ല"

ജൂസി:— "മുസ്ലിംകളുടെ പൊതുവായ സമ്മതത്തോടുകൂടി ഒരു കൊട്ടാരം പണിതീത്താലെന്താണ്?"

യുവ:— "അതുകൊണ്ടു ദോഷമൊന്നും ഉണ്ടായിട്ടില്ല. എന്നാൽ ഞങ്ങളുടെ ഖലീഫ അതിനിഷ്ടപ്പെടുന്നില്ല. അദ്ദേഹം പൊതുജനദാസനാണെന്നും മുസ്ലിംകളുടെ ദാസനെപ്പോലെ ജീവിക്കുവാൻ ഇഷ്ടപ്പെടുന്ന ഒരു വ്യക്തിയുമാണ് എന്നാണ് ഖലീഫഉമർ (റ) പറയുന്നതു്?'

അവരുടെ സംഭാഷണം നടന്നുകൊണ്ടിരിക്കുന്നതിന്നിടയിൽ മുൻഭാഗത്തുള്ള കുടിലിൽനിന്നു ദിവ്യത്വം വഴിഞ്ഞൊഴുകുന്ന ഒരു വൃദ്ധൻ പുറത്തേക്കുവന്നു. പ്രകാശമാനമായ ആ മുഖത്തു വെട്ടിത്തിളങ്ങുന്ന പ്രകാശംകണ്ട രാജ്ഞീരാജകുമാരിമാർ അമ്പരന്നുനിന്നുപോയി. അദ്ദേഹത്തെ കണ്ടമാത്രയിൽ "അസ്സലാമുഅലൈകും വറഹ്മത്തുള്ളാഹിവബറകാത്തുഹു" എന്നു പറഞ്ഞുകൊണ്ടു യുവയോദ്ധാവ് അങ്ങോട്ടുചെന്നു.

# ഖലീഫ—ജൂസിഫയിൻ സംഭാഷണം.

യുവയോദ്ധാവ് സലാംചെയ്ത ഉടനെ അതു സ്വീകരിക്കുകയും, ഖലീഫ അതിന്നു മറുപടി പറയുകയും ചെയ്യുന്നതുകണ്ട രാജ്ഞിയും, ജൂസിഫയിനും അത്ഭുതപരതന്ത്രരായി നോക്കിനിന്നുപോയി. ദർബാർ ഖിലാഫത്തിൻെറ അനാഡംബരമായ സ്ഥിതികേട്ട അമ്പരന്നുനില്ക്കുമ്പോഴാണ്, മുസ്ലിംസാമ്രാജ്യത്തിൻെറ ഭരണകർത്താവായ ഖലീഫ ഉമർ തൻെറ വസതിയിൽനിന്നു പുറത്തേക്കുവന്നതും യുവയോദ്ധാവിൻെറ അഭിവന്ദനം സ്വീകരിക്കുകയും അതിന്നു പ്രത്യുത്തരം നല്കുകയും ചെയ്തത്. അദ്ദേഹം ധരിച്ചിരുന്ന വസ്ത്രങ്ങളാവട്ടെ പരുത്തിതുണികൊണ്ടുള്ള ജൂബ്ബയായിരുന്നു അതിൻെറ ചില ഭാഗങ്ങൾ കീറിയിരുന്നതിനാൽ തോൽക്കഷണങ്ങൾവെച്ചു തുന്നിപ്പിടിപ്പിച്ചിട്ടുണ്ടായിരുന്നു. വേഷവിധാനങ്ങൾ അങ്ങിനെയായിരുന്നു എങ്കിലും അദ്ദേഹത്തിൻെറമുഖത്ത് കളിയാടിയിരുന്ന ദിവ്യത്വം അനന്യസഹജമായിരുന്നു കാണികളെ വശീകരിക്കത്തക്ക ഒരു പ്രത്യേകത ആ മുഖത്തു കളിയാടിയിരുന്നു. സ്നേഹവും ദയയും വർഷിക്കുന്ന നയനങ്ങൾ! നാവിൽനിന്നുവീഴുന്ന വാക്കുകൾ സ്നേഹഭരിതമായിരുന്നു! അതെല്ലാം കണ്ടപ്പോൾ കൈസർ രാജകുഡുംബാംഗങ്ങളായ ആ വനിതകളിൽ ഉദിച്ചുയന്നിരുന്ന ആശ്ചര്യത്തിന്നു മാറ്റുകൂടി.

അത്ഭുതപരതന്ത്രരായി നില്ക്കുന്ന അവരെ ഖലീഫ തൻെറ കുടിലിലേക്കു ക്ഷണിച്ചു അതിനുള്ളിൽ വിരിച്ചിരുന്ന ഒരു ഈത്തപനയോലപായയുടെ ഒററത്തു ഖലീഫ രണ്ടാമൻ ഉപവിഷ്ടനാ

നായി അതിൻെറനേരെ എതിർവശത്തായി യുവയോദ്ധാവും. അവർ ആസനസ്ഥരാകുന്നതിന്നു മുമ്പുതന്നെ പായയുടെ ഒരുഭാഗത്തു് ഒരു കമ്പിളി വിരിക്കപ്പെട്ടുകയും അതിന്മേൽ രാജ്ഞിയേയും ജുസീഫായിനേയും ഉപവിഷ്ടരാക്കുകയും ചെയ്തുകഴിഞ്ഞിരുന്നു. കൈസർ രാജധാനിയിൽ സ്വർണ്ണാസനങ്ങളിൽ ഇരിക്കാറുള്ളവരാണ് അവരെന്നു ഖലീഫക്കറിയാം. അതാണു് അവക്കിരിക്കുവാൻ ഒരു കമ്പിളി അനുവദിക്കപ്പെട്ടതു്. ഖലീഫ നമ്രശിരസ്സയായി ഇരുന്നുകൊണ്ടു അതിഥികളോടു് കുശലപ്രശ്നങ്ങളും സുഖവിവരങ്ങളും ഒക്കെ അന്വേഷിച്ചറിഞ്ഞശേഷം രാജ്ഞിയോ, രാജകുമാരിയോ എന്തെങ്കിലും പറയുവാൻവേണ്ടി കാത്തിരിക്കയാണദ്ദേഹം. എന്നാൽ ഇസ്ലാമികപ്രൗഢി അവരുടെ വായകളെ അടച്ചുകളഞ്ഞു! ആരും ഒന്നുംതന്നെ പറയാതെ അല്പസമയം മൗനമായി ഇരുന്നു. അവിടെ നടമാടിയിരുന്ന നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടു് ഖലീഫ ചോദിച്ചു. "സാധുക്കളായ ഞങ്ങൾ താമസിക്കുന്ന ഈ ഗ്രാമത്തിലേക്കു റം രാജ്ഞിയും, രാജകുമാരിയും വരുവാൻ കാരണം എന്താണാവോ?"

രാജ്ഞി:— "അങ്ങയെ കാണുവാനും, ഞങ്ങളെ ഞെക്കിഞെരുക്കുന്ന ഒരു സംഗതിയെ സംബന്ധിച്ചു ഉണർത്തിച്ചു അതിന്നു പ്രതിവിധി നേടുവാനും വേണ്ടിയാണു്."

ഖലീഫ:— "നിങ്ങളെ ബുദ്ധിമുട്ടിക്കുന്ന ആ സംഗതി എന്താണെന്നു വേഗം പറയൂ! കഴിയുന്നതു വേഗം അതിന്നു പരിഹാരമുണ്ടാക്കുവാൻ ഞാൻ ശ്രമിക്കാം!"

രാജ്ഞി:— "അങ്ങുദ്ദേശിക്കുന്നതുപോലെ അത്ര ബുദ്ധിമുട്ടുള്ളകാര്യമൊന്നുമല്ല അതു്. അങ്ങയുടെ ഒരു വാക്കുകൊണ്ടു ഞങ്ങളുടെ യാതനകളെ അകററാനുള്ളതേയുള്ളു."

രാജ്ഞി ഖലീഫ സംഭാഷണം ശ്രവിച്ചുകൊണ്ടിരുന്ന യുവയോദ്ധാവു് ആ സംഭാഷണത്തിൻെറ ആന്തരികോദ്ദേശം മനസ്സിലാക്കുന്നുണ്ടായിരുന്നു. തന്നെ സംബന്ധിച്ചാണു് രാജ്ഞി പറയു

വാൻ പോകുന്നതെന്നോർത്തപ്പോൾ അദ്ദേഹത്തിൻെറ മുഖഭാവം മാറി, മുഖം വിവർണ്ണമായിക്കൊണ്ടിരുന്നു! ഇനി എന്താണു് പ്രതിവിധി എന്നോർത്തുകൊണ്ടദ്ദേഹം ചിന്താമഗ്നനായി അങ്ങനെ ഇരിക്കുകയാണു്.

ഖലീഫ:— ഷാമിലെ ഹരിതവർണ്ണപ്രദേശങ്ങളിൽ സ്വച്ഛന്ദം വിഹരിച്ചിരുന്ന നിങ്ങളെ ഈ അറബി മണലാരണ്യത്തിലേക്കു ആനയിക്കുവാൻ നിർബന്ധിതമാക്കിയ ആ സംഗതി ഒട്ടും അപ്രധാനമായിരിക്കുകയില്ല. അതുകൊണ്ടു ആ സംഗതി എന്താണെന്നു തുറന്നുപറയുവാൻ അപേക്ഷിക്കുന്നതിനോടൊപ്പം കഴിയുന്നത്ര വേഗം അതിനൊരു പരിഹാരമുണ്ടാകുവാൻ വെമ്പൽകൊള്ളുകയാണു ഞാൻ.''

രാജ്ഞി:— ''ആ സംഗതി വളരെ നിസ്സാരമാണു്. വെറുമൊരു വാക്കു—അതെ—''സമ്മതം''കൊണ്ടു സാധിക്കാനുള്ളതേയുള്ളു. എന്നാൽ അതിൻെറ വിത്തു വിതച്ചിട്ടു കാലം വളരെയായി. അതിനെ സംബന്ധിച്ചു വിശദീകരിക്കുവാൻ എനിക്കല്പം ലജ്ജതോന്നുന്നുണ്ടു.''

പരസ്ത്രീകളുമായി അധികനേരം സംസാരിച്ചുകൊണ്ടിരിക്കുന്നതു ഉചിതമല്ലെന്നു തോന്നിയതുകൊണ്ടും, രാജ്ഞിയുടെ ലജ്ജക്കു ശാന്തത വരുത്തുവാൻവേണ്ടിയും ആയിരിക്കാം ഖലീഫയുടെയും രാജ്ഞി മുതൽപേരുടേയും മദ്ധ്യത്തിൽ ഒരു തുണി തൂക്കപ്പെട്ടു. അങ്ങനെ അവർക്കിടയിൽ ഒരു മറവുണ്ടാക്കി. അതിനു ശേഷം വൃദ്ധരാജ്ഞി, യുവയോദ്ധാവും ജൂസിഫയിനുമായിട്ടുള്ള അടുപ്പത്തെ സംബന്ധിച്ചു വിശദമാക്കിക്കൊണ്ടു തുടർന്നു: ''ജൂസിഫയിൻെറ അഭിലാഷം മതവിധിക്കനുകൂലമാണു് അവൾ ഇസ്‌ലാംമതം സ്വീകരിക്കുവാനും മതനിയമപ്രകാരം വിവാഹബന്ധത്തിൽ ഏർപ്പെടുവാനും സന്നദ്ധയാണു്. എന്നാൽ ജൂസിഫയിൻെറ മതപരിവർത്തനം മർമ്മഭേദകമായ സംഗതിയാണെന്നിരിക്കിലും, യുവയോദ്ധാവിനുവേണ്ടി പ്രാണത്യാഗംപോലും ചെയ്യുവാൻ സന്നദ്ധയാ

യിരിക്കുന്ന അവരെ മതപരിവർത്തനം ചെയ്യുകയും തദ്വാരാ യുവയോദ്ധാവിൻെറ പത്നിപദത്തിന് യോഗ്യയാകാതിരുന്നിട്ടെങ്കിലും അവരെ ജീവിച്ചിരിക്കുന്നതു കാണുവാനാണ് ഞാൻ അഭിലഷിക്കുന്നതു്."

ഖലീഫ:— "യുവയോദ്ധാവ് എന്തു പറയുന്നു?"

രാജ്ഞി:— "അദ്ദേഹം അവരുമായി പെരുമാറുന്നതുകണ്ടാൽ അദ്ദേഹത്തിനു ജൂസിഫയിനോടുള്ള സ്നേഹം അനിതരസഹജമാണെന്നു മനസ്സിലാക്കാം. എന്നാൽ വിവാഹപരമായി എൻെറ മകൾ എന്തെങ്കിലും പറഞ്ഞാൽ ആ യോദ്ധാവ് പലവിധ ഒഴിവുകൾ പറഞ്ഞുകൊണ്ടു അവധിവെക്കുകയാണ് ചെയ്യാറ്."

ഖലീഫ:— (അല്പം ആലോചിച്ചിട്ടു്) "രാജ്ഞി! സംഗതികളൊക്കെ മനസ്സിലായി. ഇനി നിങ്ങൾ ഭക്ഷണം കഴിച്ചു വിശ്രമിക്കുക! രാജകുമാരി ജൂസിഫയിൻ സമാധാനപൂർവ്വം ജീവിക്കത്തക്ക ഒരു പദ്ധതി ഞാൻ കണ്ടുപിടിക്കാം."

പ്രസ്തുത വാക്കുകൾ രാജ്ഞി ജൂസിഫയിൻമാരുടെ അന്തഃകരണത്തിൽ കത്തിക്കാളിക്കൊണ്ടിരുന്ന മനോവ്യഥകളെ ശാന്തതയുള്ളവാക്കി. എന്നാൽ യുവയോദ്ധാവാകട്ടെ പലവിധ മനോവിചാരങ്ങളാൽ ആവൃതനായിത്തീരുകയാണുണ്ടായതു്.

## മനഃസമാധാനം.

തിങ്കൾ ഉദിച്ചുയർന്നു. അതിൽനിന്നുളവാകുന്ന പ്രഭ അറബിമണലാരണ്യത്തിൽ പതിച്ചുമിന്നിതിളങ്ങുകയാണ്. ആ ഭൂതലത്തിൽ മിന്നിത്തിളങ്ങുന്ന ചരൽക്കല്ലുകൾ നക്ഷത്രങ്ങളെപ്പോലെ പ്രശോഭിക്കുന്നു.

അപ്പോൾ വീശിക്കൊണ്ടിരുന്ന മന്ദമാരുതൻ സുഖദായകനായിരുന്നു. ഇഷാനമസ്കാരം കഴിഞ്ഞു പള്ളിയിൽനിന്നു വരുന്ന ജനങ്ങൾ ചന്ദ്രബിംബത്തെനോക്കി പറയുകയാണ്: "സുബ്ഹാനള്ളാ! നമുക്കിത്രകണ്ടു സൗന്ദര്യം പ്രദാനംചെയ്ത സർവ്വശക്തൻെറ പ്രഭാവിലാസം എത്രകണ്ടായിരിക്കും!"

ആ രാത്രിയിൽ ജുസിഫയിനും രാജ്ഞിയും ഒരു നല്ല വീട്ടിന്റെ മട്ടുപ്പാവിലിരുന്നു സംസാരിച്ചുകൊണ്ടിരിക്കയാണ്. രാജ്ഞി തുടന്നു: "ഇന്നത്തെ ചന്ദ്രിക എത്രകണ്ടു മനോഹരമാണ്"

ജുസി:— "അമ്മ പറയുന്നതു വാസ്തവമാണ്. എന്നാൽ എനിക്കതു കണ്ടിട്ടു യാതൊരു ആനന്ദവും തോന്നുന്നില്ല. എന്നുമാത്രമല്ല അന്ധകാരനിബിഡമായ കാളരാത്രിയെക്കാറ ഭീകരത തോന്നുകകൂടി ചെയ്യുന്നുണ്ട്.

3738

രാജ്ഞി:— "അതിനുകാരണം?"

ജുസി:— "അതെന്നോട് ചോദിക്കേണ്ടതല്ല. എന്റെ ജീവിതത്തെ അന്ധകാരസമുദ്രത്തിലേക്ക വലിച്ചിഴച്ചുകൊണ്ടുപോകുന്ന ആ പ്രണയചന്ദ്രനോടാണ് അന്വേഷിക്കേണ്ടതു്."

രാജ്ഞി:— "അഭിലാഷസിദ്ധിയുടെ പൊൻപുലരി ഉദയംചെയ്യുവാൻപോകുന്ന അവസരത്തിലാണോ ഇങ്ങനെ പറയുന്നതു്?"

ജുസി:— "ഭാഗ്യഹീനയുടെ കൊടുമുടിയിലെത്തിയ എന്റെ ഈ ജീവിതത്തിന് ഒരു പരിവത്തനമുണ്ടാകുമെന്നു എനിക്കു വിശ്വാസമില്ല."

രാജ്ഞി:— "നിങ്ങളുടെ പ്രേമബന്ധത്തെസംബന്ധിച്ചു ഞാൻ ഖലീഫയോടു പറഞ്ഞതും അതിനു മറുപടിയായി അദ്ദേഹംചെയ്ത വാഗ്ദാനമൊക്കെ നിനക്കറിഞ്ഞുകൂടെ?"

ജുസി:— "അതൊക്കെ എനിക്കറിയാമെങ്കിലും പലവിധ ഒഴിവുകഴിവുകളും പറഞ്ഞു പിൻവാങ്ങുന്ന യുവയോദ്ധാവ് അമീറൽ മുഅ്മിനീനെ കബളിപ്പിക്കാൻ മടിക്കുമോ?"

രാജ്ഞി:— "ഖലീഫയുടെ കല്പനക്കു എതിരായി പ്രവൃത്തിക്കുവാൻ മുസ്ലിംകറ ശക്തരല്ല. അതുകൊണ്ടു യുവയോദ്ധാവിന്റെ തട്ടിപ്പുകളൊന്നും ഇവിടെ വിലപ്പോവുകയില്ലെന്നാണ് എന്റെ വിശ്വാസം."

ജൂസി:— "ഖലീഫയുടെ കല്പനകൾ വിരുദ്ധമായി പ്രവൃത്തിക്കുവാൻ യുവയോദ്ധാവു് മുതിരുമെന്നു ഞാൻ പറയുന്നില്ല. എന്നാൽ ബുദ്ധികൂർമ്മതയിൽ അദ്വിതീയനായ യുവയോദ്ധാവു് എന്തെങ്കിലും കാരണം പറഞ്ഞു ഒഴിഞ്ഞുമാറുകയില്ലേ എന്നാണു് എന്റെ സംശയം!"

രാജ്ഞി:— "വി വല്ലതുമൊക്കെ പറയാതിരിക്കു! അദ്ദേഹത്തിന്റെ സൂത്രങ്ങളൊക്കെ ഇവിടെ എത്തുന്നതിനുമുമ്പു വിലപ്പോയിരുന്നു എങ്കിലും ഖിലാഫത്തിൽ അതൊന്നും വിലപ്പോവുകയില്ലെന്ന കാര്യം തീർച്ച!"

ജൂസി:— അതു നേരാണു്! ഇവിടെ വന്നതിനുശേഷം അദ്ദേഹത്തിന്റെ പിത്തലാട്ടങ്ങൾക്കൊക്കെ ചില മാററങ്ങൾ ഉണ്ടായിട്ടുണ്ടു്. അതു കണ്ടതുമുതലാണു് അന്ധകാരനിബിഡമായി കിടന്നിരുന്ന എന്റെ അന്തഃകരണത്തിൽ അല്പമെങ്കിലും ഒരു പ്രകാശം വീശിത്തുടങ്ങിയതു്."

രാജ്ഞി:— "മുസ്‌ലിംകളുടെ ഭരണകർത്താവായ ഖലീഫ ഒരു സാധാരണക്കാരനെപ്പോലെ പെരുമാറുന്നതു കാണുമ്പോഴാണു് എനിക്കത്ഭുതം തോന്നുന്നതു്."

ജൂസി:— "അദ്ദേഹത്തിന്റെ ഗുണഗണങ്ങളെ സംബന്ധിച്ചു ഞാൻ കേട്ടിരുന്നതിന്റെ പതിന്മടങ്ങു സംസ്കാരസമ്പന്നതയാണു് പ്പോൾ കാണുവാൻ ഇടവന്നതു്."

രാജ്ഞി:— "മുഅ്മിനീങ്ങളുടെ അമീറായ അദ്ദേഹം വെറും ഒരു ഈന്തപ്പനയോല പായയിൽ ഇരിക്കുകയും, കീറിപ്പറിഞ്ഞ കുപ്പായത്തിൽ കഷണങ്ങൾ തുന്നിപ്പിടിപ്പിച്ചു ധരിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ ഇതിൽപരം സാധുത്വം മറെറന്താണുള്ളതു!"

ജൂസി:— "അദ്ദേഹത്തോടുപമിക്കത്തക്ക മറെറാരു ഭരണകർത്താവു് ഈ ലോകത്തില്ലെന്നാണു് എന്റെ അറിവു്"

രാജ്ഞി:— "ലോകത്തെ അടക്കിഭരിക്കത്തക്ക ശേഷി മുസ്‌ലിംകൾക്കുണ്ടായതിന്റെ പരമാർത്ഥം എനിക്കിപ്പോഴാണു് മനസ്സി

ചായത്ത്."

ജൂസി:— "ദൈവത്തെ ഭയന്നു അവൻവേണ്ടി സകലവിധത്യാഗങ്ങളുംവരിച്ചു ജീവിക്കുന്ന ഇവർ വിജയികളാവാതെ തരമില്ല. നേരെമറിച്ചു നമ്മുടെ പാതിരിമാരെപോലെ നീളകുപ്പായങ്ങളും കരിന്തും ധരിച്ച ബാഹ്യപ്രകൃതിയും, നീചവും നിന്ദ്യവുമായ ചിന്താഗതികൾ ഉള്ളിൽവെച്ചുകൊണ്ടു ജീവിക്കുന്നതായാൽ പരാജയം വരിക്കയെല്ലാതെ ഗത്യന്തരമില്ല."

രാജ്ഞി:— "നമ്മുടെ അച്ചന്മാരും മെത്രാന്മാരുമൊക്കെ ഇവരെപോലെ പരിപാവനജീവിതം നയിച്ചിരുന്നുവെങ്കിൽ ക്രിസ്തുമതം ലോകോത്തരമതമായി പ്രശോഭിക്കുമായിരുന്നു!"

ജൂസി:— "താമസംവിനാ ഷാം സാമ്രാജ്യം മുസ്‌ലിംകൾക്ക അടിയറപറയുവാൻ നിർബന്ധിതമാകുമെന്നാണ് എനിക്ക തോന്നുന്നത്."

രാജ്ഞി:— "ബാഹ്യവും ആന്തരികവുമായ എല്ലാ സംഗതികളും പരിപാവനമായിരിക്കുന്നിടത്തോളം കാലം ഷാം എന്നുവേണ്ട ലോകം തന്നെ ഇവക്കധീനമാകുമെന്നാണ് ഞാൻ കരുതുന്നത്"

ജൂസി:— "ഞാനും യുവയോദ്ധാവുമായുള്ള സ്നേഹത്തെ സംബന്ധിച്ചു ഖലീഫ അറിഞ്ഞതശേഷം അദ്ദേഹം നീരസം പ്രകടിപ്പിക്കയുണ്ടായോ?"

രാജ്ഞി:— "യാതൊരു നീരസവും പ്രകടിപ്പിക്കയുണ്ടായില്ലെന്നുതന്നെയല്ല, ഞാൻ പറഞ്ഞ ഓരോ വാക്കുകളും സശ്രദ്ധം ശ്രവിച്ചുകൊണ്ടിരിക്കുകയാണദ്ദേഹം ചെയ്തത്. ഇനി അദ്ദേഹത്തിന്റെ ആന്തരികസ്ഥിതി എന്തായിരുന്നുവെന്നു ആരുകണ്ടു!"

ജൂസി:— "മുസ്‌ലിംകളിൽ ബാഹ്യവും ആന്തരീകവുമായ സ്ഥിതി ഒന്നുതന്നെയാണ്. ബാഹ്യസ്ഥിതി പ്രസന്നമായിരുന്നെങ്കിൽ ആന്തരീകസ്ഥിതിയും അതുതന്നെ ആയിരിക്കുമെന്ന കാര്യം തീച്ചതന്നെ!"

രാജ്ഞി:— "ഞാൻ എന്റെ സംസാരത്തിനു പൂർണ്ണവിരാമമേകിയശേഷം അദ്ദേഹം ആവശ്യപ്പെട്ടു ഇനിയും വല്ലതും പറയുവാനുണ്ടെങ്കിൽ അതുംകൂടി പറഞ്ഞേക്കണമെന്നു."

ജൂസി:— "അദ്ദേഹം ചെയ്ത വാഗ്ദാനം എന്തായിരുന്നു?"

രാജ്ഞി:— "എന്തെങ്കിലും ഒരു പ്രതിവിധിയുണ്ടാക്കുവാൻ കഴിയുന്നിടത്തോളം ശ്രമിക്കാമെന്നുമാത്രമാണദ്ദേഹം പറഞ്ഞതു്."

ജൂസി:— "ഇതു അത്ര വിലവെക്കത്തക്ക വാഗ്ദാനമൊന്നുമല്ല."

രാജ്ഞി:— "ഒരു ഭരണകൂടത്തിന്റെ അധിപതിയായ അദ്ദേഹം ഇതിൽ കൂടുതലായിട്ടു എന്താണ് പറയേണ്ടതു്? പ്രസ്തുത വാഗ്ദാനത്തിനുമുമ്പുതന്നെ അദ്ദേഹം അരുളുകയുണ്ടായി: സംഗതികളുടെ പരമാർത്ഥമെല്ലാം ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു! ഇനി നിങ്ങൾ ഭക്ഷണാദികൾ കഴിച്ചു വിശ്രമിക്കുക! എന്നിങ്ങനെ സാന്ത്വനവാക്കുകൾ പറഞ്ഞതിന്നുശേഷമാണ് അദ്ദേഹം പ്രതിവിധിയുണ്ടാക്കാൻ ശ്രമിക്കാമെന്നു സമ്മതിച്ചതു്. എന്നിരിക്കെ അതിനെ അവഗണിക്കുന്നതെങ്ങനെ?"

ജൂസി:— "അങ്ങിനെയാണെങ്കിൽ പിന്നെ ഈ ഭാഗ്യഹീനകൾക്കു വേണ്ടി അദ്ദേഹം എന്തെങ്കിലും ചെയ്യുമെന്നു അനുമാനിക്കാം!"

അവരുടെ സംസാരം അവസാനിക്കുമ്പോഴേക്കു സമയം വളരെ അതിക്രമിച്ചിരുന്നു. അവരുടെ അഭിലാഷസിദ്ധിയേയും കൊണ്ടു വരുവാനിരിക്കുന്ന പ്രഭാതത്തെ പ്രതീക്ഷിച്ചുംകൊണ്ടവർ വിരിപ്പുകളിൽ ചെന്നുകിടന്നു.

## ഖലീഫ—യുവയോദ്ധാവ് കൂടിയാലോചന.

അമീറുൽമുഅ്മിനീൻ ഇഷാ സമസ്കരിച്ചുകഴിഞ്ഞ ഉടൻ യുവയോദ്ധാവിനെ വരുത്തി ജൂസിഫയിനുമായിട്ടുള്ള ഇടപ്പാടു[illegible]

സംബന്ധിച്ചന്വേഷണം നടത്തി. അമീറുൽമുഅ്മിനീന്റെ ചോദ്യങ്ങൾ യുവയോദ്ധാവിന്ന് ലജ്ജയുളവാക്കി. എങ്കിലും പരമാർത്ഥം മറച്ചുവെക്കാതെ ആ സംഗതിയുടെ ആദ്യന്തചരിത്രം വിശദമാക്കുകതന്നെ ചെയ്തു. അതിനെ തുടൎന്നുകൊണ്ടദ്ദേഹം വിവരിച്ചു: ജൂസിഫയിൻ മുതൽക്കേ വിവാഹത്തിനായി തന്നെ അലട്ടിക്കൊണ്ടാണിരിക്കുന്നതു്. എന്നാൽ പ്രകൃതിവിചിത്രതയാലുള്ള കഴിവുകേട്ട് അതിന്ന് പ്രതികൂലമായിട്ടാണ് നിലകൊള്ളുന്നതു്. എന്റെ അശക്തതയെസംബന്ധിച്ച് തുറന്നുപറയാമെന്നുവെച്ചാൽ ജൂസിഫയിൻ ചിത്തഭ്രമത്തിന്ന വിധേയയാവുകയൊ, ഹൃദയസ്തംഭനം മൂലമൊ, ആത്മഹത്യകൊണ്ടോ മരണംവരിച്ചു എന്നു വരാം! ആ ഭയത്താൽ ആ രഹസ്യം ഞാൻ മറച്ചുവെക്കുവാൻ നിർബന്ധിതനായിത്തീൎന്നു!

യുവയോദ്ധാവിൽനിന്നു കിട്ടിയ വിവരങ്ങൾ രാജ്ഞിയുടെ വിശദീകരണത്തിൽനിന്നല്പം പോലും വ്യത്യസ്തമായിരുന്നില്ല. എന്നാൽ വളരെ ഒക്കെ ആലോചിച്ചിട്ടും ഒരു അന്ത്യതീരുമാനത്തിലെത്തുവാൻ ഖലീഫക്കു കഴിഞ്ഞില്ല. എന്തു തീരുമാനമാണു് എടുക്കേണ്ടതെന്നറിയാതെ ഖലീഫയും, യുവയോദ്ധാവും കുഴങ്ങിവശായി. ജൂസിഫയിന്റെ ഹൃദയം പരിശുദ്ധമുസ്‌ലിം ആയിക്കഴിഞ്ഞിരുന്നു! അതിനുംപുറമെ താൻ ഇസ്‌ലാംമതം വരിച്ചിരിക്കുന്നതായി പ്രഖ്യാപിക്കുവാൻ അവൾ സന്നദ്ധയായിരുന്നുതാനും! രാജകുമാരി ഇസ്‌ലാംമതം സ്വീകരിക്കുക എന്നതു ഒരു ചില്ലറ സംഗതിയായിരുന്നില്ല. അതു എന്തുകൊണ്ടും പ്രാധാന്യമർഹിക്കുന്ന ഒരു സംഗതിയാണ്. യുവയോദ്ധാവിനെ ആത്മാർത്ഥമായി സ്നേഹിക്കുന്ന അവൾക്കുണ്ടാകാവുന്ന അത്യാഹിതം അപാരമായ നഷ്ടമാണ്.

അതിനാൽ രാജകുമാരി ജൂസിഫയിന്ന് യാതൊരുവിധ വിപത്തും നേരിടാതെ രക്ഷിക്കേണ്ടതു ഖലീഫയുടേയും, യുവയോദ്ധാവിന്റേയും കടമയാണെന്നവർ കണക്കാക്കി. അതൊക്കെ സം

ധ്യമാണെങ്കിലും പ്രകൃതിവൈചിത്ര്യത്തോട് മല്ലിടുവാനുള്ള കെൽപ്പ് അവൾക്കില്ലല്ലോ!

അവസാനം അവർ ഒരു അന്ത്യതീരുമാനത്തിലെത്തുകതന്നെ ചെയ്തു. അതായതു യുവയോദ്ധാവിൽ ഒളിഞ്ഞുകിടക്കുന്ന രഹസ്യം എന്തെങ്കിലും വിധത്തിൽ ജൂസിഫയിനെ അറിയിക്കുവാൻ. അതെ, യുവയോദ്ധാവിൻെറ കുപ്പായംധരിച്ചു അവളെ സ്നേഹിക്കുന്ന ആ ദേഹം ഒരു പുരുഷനല്ല, തന്നെപ്പോലെ ഒരു സ്ത്രീയാണെന്നു്. പ്രസ്തുത രഹസ്യം പുറത്താകുന്നതോടുകൂടി ജൂസിഫയിനു് യുവയോദ്ധാവിനോടു വൈരം ജനിക്കുകയോ, അല്ലെങ്കിൽ അവരുടെ ഗാഢമായ മൈത്രിക്കു ഭംഗം വരികയോ ചെയ്യും. അതിനുശേഷം അവളെ ആർക്കെങ്കിലും വിവാഹംകഴിച്ചുകൊടുക്കാമെന്ന ഖലീഫയുടെ ആ ഉദ്ദേശത്തിനു ഒരു ദോഷാംശംകൂടി ഉണ്ടായിരുന്നു. യുവയോദ്ധാവിൽ പ്രേമബദ്ധയായി തീർന്നതുകൊണ്ടാണു് ജൂസിഫയിൻ ഇസ്ലാംമതം വരിക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ, യുവയോദ്ധാവു് പുരുഷനല്ല എന്നു മനസ്സിലായിക്കഴിഞ്ഞാൽ അവൾ മതപരിവർത്തനം ചെയ്യുവാൻ കൂട്ടാക്കിയില്ലെന്നുവന്നേക്കാം! എന്നാൽ അവളുടെ മനഃസ്ഥിതി അതല്ല എന്നു യുവയോദ്ധാവു് വിശദമാക്കി.

എന്നാൽ യുവയോദ്ധാവുതന്നെ തൻെറ രഹസ്യം വെളിവാക്കുന്നതു ശരിയല്ല. അതിനുംപുറമെ യുവയോദ്ധാവിൽ ഒളിഞ്ഞുകിടക്കുന്ന ആ രഹസ്യം മറച്ചുവെക്കുവാൻ കാരണമെന്താണെന്നു അവൾ ചോദിക്കാതിരിക്കയുമില്ല. അതിനൊക്കെ സമാധാനം പറയുന്ന ഭാരം ഖലീഫതന്നെ ഏറ്റെടുത്തു.

ഇത്രയുമെല്ലാം കഴിഞ്ഞശേഷം യുവയോദ്ധാവു് മടങ്ങിപ്പോന്നു. ഖലീഫയാവട്ടെ പതിവനുസരിച്ചു ഉറങ്ങുവാൻ കിടന്നു. തഹജ്ജുദ് നമസ്കാരസമയമായപ്പോൾ ഖലീഫ ഉണർന്നു അംഗശുദ്ധി വരുത്തി നമസ്കരിച്ചശേഷം പ്രാർത്ഥിച്ചു: "സർവ്വശക്തനായ റബ്ബുൽആലമീൻ! രാജകുമാരി ജൂസിഫയിൻ ഖാലതിൻെറ

രൂപലാവണ്യത്തിൽ ഭ്രമിച്ചു പ്രേമബദ്ധയായിത്തീർന്നിരിക്കയാണ്. അവൾ തൻെറ സ്വദേശവും, രാജസ്ഥാനവും, സുഖസമ്പന്നതയും എല്ലാം ബലിയർപ്പിച്ചിട്ടു പുരുഷവേഷം ധരിച്ചു നടക്കുന്ന ഖൗലത്തിനെ സ്നേഹിക്കയാണ് ചെയ്യുന്നതു്. അവളുടെ അന്തഃരംഗത്തിൽ ഇസ്ലാമതപ്രേമം ഉദിപ്പിക്കണമെ! ഇസ്ലാം വരിക്കന്നതിനനുഗ്രഹിക്കുന്നതിനോടൊപ്പം യുവയോദ്ധാവല്ലാത്ത ഒരാളെ വരിക്കുവാൻ സന്മനസ്സും ഉളവാക്കേണമേ!" എന്നിങ്ങനെ സുദീർഘമായ പ്രാർത്ഥനകളശേഷം അമീറൽമുഅ്മിനീൻ വിശ്രമിക്കുവാൻ കിടന്നു. അല്പസമയത്തിനുശേഷം പ്രഭാതബാങ്ക് വിളിക്കപ്പെട്ടു. മസ്ജിദുന്നബവിയിൽപോയി നമസ്കാരാദികൾ കഴിഞ്ഞുവന്ന ഉടനെ രാജ്ഞിയെയും ജുസിഫയിനേയും വിളിപ്പിച്ചു. അവർ സന്തുഷ്ടചിത്തരായി ആ ക്ഷണനം പ്രതീക്ഷിച്ചിരിക്കയായിരുന്നു. അവരുടെ ജീവിതത്തിൽ കെട്ടിപ്പിണഞ്ഞുകിടക്കുന്ന നിരാശകളെല്ലാം പിഴുതെറിയുവാനുള്ള സമയം ആസന്നമായി എന്നു കരുതിയിരിക്കയാണവർ. ഇനിയും കുറച്ചുസമയം കൂടി കാത്തിരിക്കേണ്ടതുണ്ടെന്നു ആ പാവങ്ങൾ ധരിച്ചിട്ടില്ലല്ലോ?

ജുസിഫയിനും രാജ്ഞിയും ഖലീഫയുടെ കുടിലിൽ എത്തി ഉപവിഷ്ടരായതേയുള്ളൂ. ഷാമിൽനിന്നു ഒരു ദൂതൻ വന്നുചേർന്നു. ഒരു സന്ദേശവുംകൊണ്ടാണ് അയാൾ വന്നിരിക്കുന്നതു്. ഖലീഫ അതുവാങ്ങി തുറന്നുനോക്കി. അത്യാവശ്യമായ എന്തോ സംഗതികളാണതിൽ ലിഖിതമായിരുന്നതു്. അതിഥികളോടു ക്ഷമായാചനം ചെയ്തുകൊണ്ടും അല്പതാമസം നേരിടുമെന്നഭ്യർത്ഥിച്ചുകൊണ്ടും ആ മുസ്ലിംഭരണാധികാരി അകത്തേക്കുപോയി. എന്തിനാണദ്ദേഹം പോയതെന്നു ആർക്കറിയാം.

## അബൂഉബൈദയുടെ ആഗമനം.

ബൈത്തുൽമുഖദ്ദസ് മുസ്ലിം സേനയാൽ വ്യൂഹം ചെയ്യപ്പെട്ടിരിക്കയാണ്. സമരമാവട്ടെ ദൈനംദിനമെന്നപോലെ നടക്കുകയാണ്. എങ്കിലും യാതൊരു തീരുമാനവും ഉണ്ടാവുന്നില്ല. അല്പസംഖ്യയായ മുസ്ലിംകൾ സഹസ്രക്കണക്കിൽ പരന്നുകിട

ക്കുന്ന റൂമിസേനയെ അമ്പരപ്പിച്ചിരിക്കയാണെന്ന കാൎയ്യം തീൎച്ച. എന്നാൽ അതുകൊണ്ടൊന്നും അവർ ഭയപ്പെടുകയോ പരാജയം വരിക്കുകയൊ ചെയ്തിട്ടില്ല.

അവൎക്കിത്രകണ്ടു ധൈൎയ്യമുളവാകുവാൻ കാരണമുണ്ടു്. റൂമിഭടന്മാർ കോട്ടക്കകത്തു സുരക്ഷിതമായ നിലയിലാണുണ്ടായിരുന്നതു്. മുസ്ലിം ഭടന്മാരോ? വെറും മൈതാനത്തിൽ! അതും കിടങ്ങുകളോ, കുന്നുകളോ ഇല്ലാത്ത പരന്ന ഭൂമി. അവൎക്കൊളിച്ചിരുന്നു സമരം ചെയ്യത്തക്ക യാതൊരു സൗകൎയ്യവും ആ മൈതാനത്തിൽ ഉണ്ടായിരുന്നില്ല.

റൂമിഭടന്മാർ കോട്ടമതിലിന്നു മുകളിൽ ഇരുന്നുകൊണ്ടു ശരവൎഷം പൊഴിക്കുമ്പോൾ മുസ്ലിം ഭടന്മാർ പിന്നോക്കം നീങ്ങുകയല്ല ചെയ്തിരുന്നതു്. അവർ തങ്ങളുടെ കൈവശമുണ്ടായിരുന്ന പരിചകൾകൊണ്ടു ആ അസ്ത്രങ്ങളെ തടുക്കുകയും വെടിയുടെ ശബ്ദംകേട്ടു അരിശംകൊണ്ടു നരി നായാട്ടുകാരന്റെനേരെ ചാടുന്നതുപോലെ കുതിച്ചുകയറുകയാണ് ചെയ്തിരുന്നതു്.

ഏതാനും ദിവസം തുടച്ചയായി യുദ്ധം നടത്തുന്നതായാൽ മുസ്ലിംകൾ ഓടി ഒളിക്കുമെന്നാണ് റൂമികൾ ധരിച്ചിരുന്നതു്. യുദ്ധം തുടങ്ങീട്ടാണെങ്കിൽ പത്തുദിവസം കഴിഞ്ഞു. എന്നിട്ടും അവരുടെ സ്ഥിതിക്കു യാതൊരു വ്യത്യാസവും ഉണ്ടായിട്ടില്ല. ദിവസവും പ്രഭാതത്തിൽ ആകാശം പൊട്ടുമാറു തക്ബീർ മുഴക്കിക്കൊണ്ടു അവർ രണാങ്കണത്തിലിറങ്ങും. ഒട്ടനവധി റൂമിഭടന്മാരെ യമപുരിക്കയച്ചിട്ടാണവർ മടങ്ങിപ്പോവുക. മുസ്ലിം ഭടന്മാരിൽ ചിലർ കോട്ടമതിലിനോടു ചേൎന്നുനില്ക്കും. എന്തെങ്കിലും ഒരു റൂമി എത്തിനോക്കേണ്ട താമസം, അവരുടെ അമ്പ് മിന്നൽവേഗത്തിൽ പാഞ്ഞുവരികയും ആ റൂമിഭടന്റെ കണ്ഠനാളം അറുത്തു വീഴ്ത്തുകയും ചെയ്യുകയായി! അതു അവൎക്കൊരു തമാശയായി തീൎന്നിരിക്കയാണു്.

ഇതിനിടയിൽ പല പ്രാവശ്യം മുസ്ലിംഭടന്മാർ കോട്ടവാതൽവരെ എത്തുകയുണ്ടായി. അതിലുള്ള കിളിവാതൽ പൊളിച്ചു അകത്തു കടക്കുവാൻ ശ്രമിച്ചു എങ്കിലും എതിരാളിസേനയുടെ അത്യദ്ധ്വാനം അതിന്നസംഗതിയാക്കിയില്ല. പിന്നെ ഒരു കൂട്ടം മുസ്ലിംഭടന്മാർ കയറേണി മാൎഗ്ഗം കോട്ടയുടെ മുകളിൽ കയറുവാൻ ശ്രമിച്ചു. റൂമിഭടന്മാർ കയറു അറുത്തുവിട്ടതുകൊണ്ടു അതും സാധിക്കാതെ പോയി.

മുസ്ലിംകൾ വിജയികളായിട്ടില്ല. കോട്ടയിൽ പ്രവേശിക്കുവാൻ അവൎക്ക കഴിഞ്ഞിട്ടില്ല. അതൊക്കെ വാസ്തവംതന്നെ, എന്നാൽ മുസ്ലിംകളുടെ ധീരതയെ ഭയന്നു കോട്ടയിൽനിന്നു പുറത്തുവന്നു സമരംചെയ്യുവാനുള്ള തന്റേടം റൂമികൾക്കും ഉണ്ടായിട്ടില്ല. സംഖ്യാബലംകൊണ്ടു അവർ മുസ്ലിംകളുടെ പതിന്മടങ്ങുണ്ടായിരുന്നു മുസ്ലിംഭടന്മാരോടു യുദ്ധംചെയ്തു തോല്ക്കുകയാണെങ്കിൽ ഓടി രക്ഷപ്പെടുവാൻ ബലവത്തായ കോട്ടയുണ്ട്. ഇതൊക്കെ ഉണ്ടായിട്ടെന്തു ഫലം, പുറത്തിറങ്ങി യുദ്ധംചെയ്യുവാനുള്ള ധൈൎയ്യമില്ലാതെ പോയാൽ പിന്നെ എന്തുചെയ്യും

എന്നാൽ യുദ്ധം നീണ്ടുനില്ക്കുന്നതാണുത്തമം എന്നായിരുന്നു റൂമികളുടെ അഭിപ്രായം അതായതു ശൈത്യകാലം വരുന്നതുവരെ. ഉഷ്ണഭൂമിയിൽ ജനിച്ചുവന്നവരാണ് അറബികൾ അവൎക്ക ജറൂസലമിലെ ശൈത്യം സഹിക്കുവാനുള്ള ശക്തി പോരാ! അതിൽനിന്നു രക്ഷപ്പെടുവാൻ വേണ്ടത്ര കംബളിവസ്ത്രങ്ങളൊന്നും അവരുടെ പക്കലില്ലതാനും അതുകൊണ്ടു ആ തണുപ്പിൽ അവർ തണുത്തുമരവിച്ചുപോവുകയല്ലാതെ തരമില്ല ശീതം അസഹ്യമായിക്കഴിഞ്ഞാൽ മുസ്ലിംകൾ സ്ഥലംവിടുകയല്ലാതെ തരമില്ല. ഒരുപക്ഷെ പോകുവാൻ തയ്യാറില്ലെന്നു കാണുമ്പോൾ ഭീകരമായ ഒരു സമരം നടത്തണം. അതിനെത്തുടൎന്നു മുസ്ലിംകൾ പരാജയം വരിച്ചു പലായനം ചെയ്യുകയല്ലാതെ ഗത്യന്തരമില്ല എന്നിങ്ങനെ പലതും മനോരാജ്യം കാണുകയായിരുന്നു റൂമികൾ.

യുദ്ധം തുടങ്ങീട്ട് പത്താംദിവസമാണിന്നു. പകൽ മുഴുവനും യുദ്ധംചെയ്തു ക്ഷീണിച്ച അറബിഭടന്മാർ താവളത്തിൽ മടങ്ങിയെത്തിയതേയുള്ളു. ചിലർ അടുപ്പിൽ തീകൂട്ടുകയാണ്. മററു ചിലർ ആഹാരസാധനം പാകംചെയ്യുന്നതിൽ ബദ്ധശ്രദ്ധരായിരിക്കയാണ്. അധികം ക്ഷീണിച്ച ചിലർ തളർന്നുകിടക്കുകയാണ്. ഭൂരിപക്ഷംപേരും നമസ്കാരത്തിൽ നിമഗ്നരായിരിക്കയാണ്. ചിലർ നമസ്കാരത്തിനുശേഷമുള്ള പ്രാർത്ഥനയിൽ ലയിച്ചിരിക്കയാണ്: "സർവ്വശക്തനായ ജഗന്നിയന്താവേ! ഇന്നു പത്തുദിവസമായി യുദ്ധം തുടങ്ങീട്ടു, എങ്കിലും പൗരാണികഖിബല അധീനമാകുവാൻ സാധിച്ചിട്ടില്ല. അതിനുള്ളിൽ കടന്നു നമസ്കരിക്കുവാൻ വെമ്പൽകൊള്ളുകയാണ് ഞങ്ങൾ നിൻെറ ഭവനമായ ബൈത്തുൽമുഖദ്ദസിനെ വിഗ്രഹാരാധനയിൽനിന്നു ഒഴിവാക്കുവാൻ ആഗ്രഹിക്കയാണ്. വിഗ്രഹാരാധകന്മാരെ ആട്ടിപ്പായിച്ചു ആ വിശുദ്ധ മന്ദിരം കൈവശപ്പെടുത്തുവാനുള്ള ശേഷിയും ശേമുഷിയും ഞങ്ങൾക്കു പ്രദാനം ചെയ്യേണമേ."

ഏവംവിധമായ പ്രാർത്ഥനകൾക്കുശേഷം മുസ്‌ലിംഭടന്മാർ വിശ്രമിച്ചു പ്രഭാതനമസ്കാരത്തിനുശേഷം അവർ കൂട്ടംകൂട്ടമായി അടക്കളത്തിലിറങ്ങി. അന്നത്തെ യുദ്ധത്തിനു അനല്പമായി തീവ്രതയുണ്ടായിരുന്നു. ഘോരഘോരമായ രണം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ അന്താക്കിയയിൽനിന്നു ബൈത്തുൽമുഖദ്ദസിലേക്കു വരുന്ന ആ പാതയിൽ പൊടിപടലം ഉയരുന്നതായി കാണപ്പെട്ടു. കോട്ടയുടെ മുകളിൽ നിന്നുകൊണ്ടു അടരാടുന്ന റോമികളാണതു് ആദ്യംകണ്ടതു. ആ കാഴ്ച, അവരെ പുളകിതഗാത്രരാക്കിച്ചമച്ചു കൈസർ രാജധാനിയിൽനിന്നു വരുന്ന സഹായസേനയായിരിക്കും അതെന്നു അവരനുമാനിച്ചു. കോട്ടമുകളിൽനിന്നു തങ്ങൾ യുദ്ധംചെയ്തുകൊണ്ടിരിക്കുന്നതിനോടൊപ്പം പിന്നിൽനിന്നു ആ വരുന്ന സഹായസേന മുസ്‌ലിംകളെ ആക്രമിക്കുകയുംചെയ്യുന്നതായാൽ പിന്നെ പരാജയം വരിക്കുവാൻ മുസ്‌ലിംകൾ സന്നദ്ധരാവാതെ തരമില്ലെന്നവർ കരുതി. അങ്ങനെ തിരുവാക്കല്ലി

ന്റെ നടുവിൽപ്പെട്ട ധാന്യംപോലെ മുസ്ലിംകളെ തവിട്ടുപൊടിയാക്കുവാൻ സാദ്ധ്യതയുണ്ടെന്നു സ്വപ്നം കാണുകയാണാ റൂമികൾ.

അവർ ആഹ്ലാദഭരിതരായി പരസ്പരം സംഭാഷണം ചെയ്യുകയാണ്: "ദൈവകാരുണ്യത്താൽ മുസ്ലിം ഭടന്മാരെ പാടെ നശിപ്പിക്കുവാനുള്ള സേന എത്തിക്കഴിഞ്ഞു" എന്നു്. പ്രസ്തുത സേന അടുത്തുവന്നതിനുശേഷം മാത്രമാണ് അതിൽ പാറിക്കളിക്കുന്നതു മുസ്ലിംപതാകയാണെന്നു ആ സാധുക്കൾക്കു മനസ്സിലായതു്. അവർ ഏതാണ്ടടുത്തുവന്ന ഉടനെ "അല്ലാഹു അക്ബർ" എന്ന മുദ്രാവാക്യം മുഴക്കി. ആ ശബ്ദം റൂമികളിൽ ഇടിവാൾ വെട്ടിയതുപോലെ ഒരു ഞെട്ടലുണ്ടാക്കി. അന്തോക്കിയ പ്രദേശങ്ങളിൽ അവശേഷിച്ചിരുന്ന മുസ്ലിം ഭടന്മാരോടുകൂടി മുസ്ലിം സേനാപതി അബൂഉബൈദ (റ) ബൈത്തുൽമുഖദ്ദസിലേക്കു് വന്നുകഴിഞ്ഞു!

# പോപ്പിന്റെ സന്നിധിയിൽ.

മുസ്ലിം സൈന്യത്തിന്റെ മുമ്പിൽതന്നെ അബൂഉബൈദ (റ) യുണ്ട്: ഇടതുഭാഗത്തു് ഖാലിദ് (റ) വലതുവശത്തു് അബ്ദുറഹ്മാൻബിൻ അബൂബക്കർ (റ) യുമാണുള്ളതു്. അവരുടെ മുഖം ഇസ്ലാമിക പ്രഭയുടെ നൃത്തരംഗമായി പ്രശോഭിക്കുന്നുണ്ട്. ദൈവീകഭക്തിയുടെ വിളനിലമായ മൂന്നു ധീരന്മാരുടെ പിന്നിൽ തന്നെ മുസ്ലിംഭടന്മാരും അവരുടെ പിന്നിൽ മുസ്ലിം വനിതകളുമായിട്ടാണ് ആ സംഘം ബൈത്തുൽമുഖദ്ദസ്താവളത്തിലേക്കു വരുന്നതു്. യുദ്ധത്തിൽ പിടിച്ചെടുക്കപ്പെട്ട സാധനങ്ങൾ വഹിച്ചുകൊണ്ടുവരുന്ന ഒട്ടകങ്ങളും കുതിരകളും ഏറ്റവും പിന്നിലായി വരുന്നുണ്ട്. ആ സംഘം സമീപത്തെത്തിയതിനെ തുടർന്നു രണ്ടു ഭാഗങ്ങളിൽനിന്നും തക്ബീർ മുഴക്കിത്തുടങ്ങി. ആകാശഭൂമികൾ നടുങ്ങുമാറുള്ള ആ ശബ്ദം ജറൂസലം കോട്ടകളിൽ ഒരു ഭൂകമ്പം ഉളവാക്കി. ഭീകരതക്കു വശംവദരായ റൂമിനേതാക്കന്മാർ സ്ഥല

ത്തെ മുഖ്യ ദേവാലയത്തിലേക്കോടി അവിടെയാണ് സ്വാമികളുടെ പുരോഹിത നേതാവായ പോപ്പ് താമസിക്കുന്നതു്. അവരുടെ ഒരു സംഘം അവിടെയെത്തി സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ടു അഭിവാദ്യം ചെയ്തു അതിനുശേഷം ഭക്ത്യാദരവുകളോടുകൂടി കൈ കെട്ടിനിന്നു അദ്ദേഹത്തിന്റെ മുമ്പിൽ. അദ്ദേഹം അവരുടെ ആഗമനോദ്ദേശം ആരാഞ്ഞു.

ആഗതർ (ആദരവോടെ) അറിയിച്ചു: "വന്ദ്യ പിതാവേ! അന്താക്കിയ പ്രദേശങ്ങൾ കീഴടക്കിയ ആ മുസ്ലിം സേനാനായകൻ വിപുലമായ ഒരു സേനയോടുകൂടി വന്നുചേർന്നിരിക്കുന്നു! അവരുടെ മുദ്രാവാക്യങ്ങൾ നമ്മുടെ ജനതയെ വിഭ്രാന്തചിത്തരായി ചമച്ചിരിക്കുന്ന വിവരം അറിയിക്കുവാനാണ് അടിയങ്ങൾ ഇവിടെ വന്നതു്."

ആ വാചകം പോപ്പിന്റെ മുഖത്തെ വിവർണ്ണമാക്കി! അപാരമായ വ്യസനത്തോടെ അദ്ദേഹം പറഞ്ഞു: "കഷ്ടം! മഹാ കഷ്ടം!!"

ആഗതർ:— "വന്ദ്യ പിതാവേ! അങ്ങയുടെ ഭാവപ്പകർച്ചക്കു കാരണമെന്താണു്?"

പോപ്പ്:— "ബൈബിൾ സാക്ഷിയായിട്ടു് ഞാൻ പറയുന്നു: മുസ്ലിം താവളത്തിൽ എത്തിയിരിക്കുന്ന ആ നേതാവ് മുസ്ലിം ജനതയുടെ നേതാക്കന്മാരിൽ അഗ്രേസരനാണെങ്കിൽ പിന്നെ നിങ്ങളുടെ നാശകാലം ആസന്നമായി എന്നതു നിശ്ചയം! അതോർത്തിട്ടാണ് ഞാൻ ദുഃഖിക്കുന്നതു്."

ആഗതർ:— (അസ്വാസ്ഥ്യത്തോടെ) "അതു അങ്ങറിഞ്ഞതു ഏതു വിധമാണു്?"

പോപ്പ്:— "നമ്മുടെ പുണ്യവാളന്മാരിൽ ചിലർ രേഖപ്പെടുത്തിയിട്ടുണ്ടു്. ലോകത്തെ അടക്കിഭരിക്കുന്ന ഒരു വ്യക്തി ജനിക്കുന്നതാണ്. വെളുത്തുചുവന്ന ദേഹം, കറുത്ത കൃഷ്ണമണികളോടുകൂടിയ ഉമർ, സത്യവിശ്വാസപ്രബോധകനായ മുഹമ്മദ് (സ)

യുടെ പ്രധാന സഖാവാണ്. അദ്ദേഹത്തിനെ പരാജയപ്പെടുത്തുവാനുള്ള ശക്തി നമുക്കില്ല. അതുകൊണ്ടാണ് ഞാൻ പറയുന്നതു. ആഗതൻ അദ്ദേഹമാണെങ്കിൽപിന്നെ ഈ സ്ഥലം അദ്ദേഹത്തിനു വിട്ടുകൊടുത്തിട്ടു സന്ധിയിൽ ഏർപ്പെടുകയാണുത്തമം.”

ആഗതർ:— “ഇപ്പോൾ വന്നിരിക്കുന്ന നേതാവ് അദ്ദേഹംതന്നെയാണെന്നു എങ്ങനെ തീർച്ചയാക്കാം”

പോപ്പ്:— “പൊന്നുമക്കളെ! നിങ്ങളോടുകൂടി ഞാനും വരാം! ആ മനുഷ്യനെ ഒന്നു കാണട്ടെ, എന്നിട്ടു തീർച്ചയാക്കാം.”

പോപ്പിൻെറ അഭിപ്രായമനുസരിച്ചു ആ ജനത അദ്ദേഹത്തോടുകൂടി പുറപ്പെടുവാൻ സന്നദ്ധരായി. അങ്ങിനെ പോപ്പ് തിരുമേനിയുടെ അരമനയിൽനിന്നു ഒരു ഘോഷയാത്ര പുറപ്പെട്ടു. പോപ്പ് തിരുമേനിയുടെ മുമ്പിൽതന്നെ വലിയ ഒരു പൊൻകുരിശു വഹിച്ചുംകൊണ്ടു ഒരാൾ നടന്നുതുടങ്ങി. പോപ്പ്തിരുമേനി ഒരു വടിയുംപിടിച്ചു നടക്കുകയാണ്. വേദഗ്രന്ഥം വായിച്ചുകൊണ്ടു ഒരുകൂട്ടം പാതിരിമാർ കൂടെത്തന്നെയുണ്ടു്.

ആ ഘോഷയാത്ര കോട്ടവാതിലിൽ എത്തിയപ്പോഴും യുദ്ധം നടക്കുന്നുണ്ടായിരുന്നു. പോപ്പിനെ അനുഗമിക്കുന്ന ആ ഘോഷയാത്ര അബൂഉബൈദ (റ) നില്ക്കുന്ന സ്ഥലത്തെ ലക്ഷ്യമാക്കി നടന്നുതുടങ്ങി. അദ്ദേഹം നില്ക്കുന്ന ആ സ്ഥലത്തു മുസ്ലിം ഭടന്മാർ തിക്കിക്കൂടിയിരിക്കയാണ് അവർ അദ്ദേഹത്തിൻെറ അനുമതി വാങ്ങിക്കൊണ്ടു് രണാങ്കണത്തിലിറങ്ങുവാൻ വെമ്പൽകൊള്ളുകയാണ്.

പോപ്പിൻെറ കല്പനപ്രകാരം യുദ്ധം നിറുത്തുവാനുള്ള കൊടി ഉയർത്തപ്പെട്ടു. അതിനുശേഷം മുസ്ലിംകളെ അഭിമുഖീകരിച്ചുകൊണ്ടു ഒരു പാതിരി വിളിച്ചുപറഞ്ഞു: “ഞങ്ങളുടെ പിതാവ് പോപ്പ്തിരുമേനി ആദ്ധ്യാത്മികജ്ഞാനത്തിൻെറ ഉത്തുംഗസ്ഥാനത്തു എത്തിയ ആളാണ് ബൈത്തുൽമുഖദ്ദസ് ഭരിക്കുന്ന ആ മുസ്ലിം നേതാവിൻെറ അടയാളങ്ങളും ആ വന്ദ്യപുരോഹിതനറി

യാം. ആ ദേഹം നിങ്ങളിൽ ഉണ്ടെങ്കിൽ യുദ്ധം കൂടാതെതന്നെ ഈ പ്രദേശം അദ്ദേഹത്തിന്നടിയറവെക്കുവാനാണ് ഞങ്ങൾ ഉദ്ദേശിക്കുന്നത്', ആ മനുഷ്യൻ നിങ്ങളിൽ ഇല്ലെങ്കിൽപിന്നെ അന്ത്യദിനംവരെ സമരം ചെയ്താലും യുദ്ധത്തിനൊരു തീരുമാനം ഉണ്ടാവുന്നതല്ല. അതുകൊണ്ട നിങ്ങളിൽനിന്നുള്ള ആ നേതാവിനെ മുമ്പോട്ടു കൊണ്ടുവരിക. ഞങ്ങളുടെ പിതാവ് അദ്ദേഹത്തെ കാണുവാനും, അദ്ദേഹം പറയുന്ന ആ അടയാളങ്ങളുള്ള ആളാണോ നിങ്ങളുടെ നേതാവെന്നു തീച്ചയാക്കുകയും ചെയ്യട്ടെ"

ഈ വിവരം അബൂഉബൈദ (റ)യെ അറിയിക്കപ്പെട്ടു. തൽക്ഷണംതന്നെ അദ്ദേഹം പോപ്പിൻെറ മുൻപിൽ വന്നുനിന്നു. ആ ക്രൈസ്തവ പുരോഹിതൻ അബൂഉബൈദ (റ)യെ അടിമുടി സൂക്ഷിച്ചുനോക്കി എന്നിട്ടു റമികളോടു പറഞ്ഞു: "ഇതദ്ദേഹമല്ല. ഇനി നിങ്ങൾ ഘോരഘോരമായി സമരംചെയ്തുകൊള്ളുക. ബൈത്തുൽമുഖദ്ദസിൻെറ കവാടം തോന്നുന്നവക്കൊക്കെ പ്രവേശിക്കുവാനുള്ളതല്ല"

പോപ്പിൻെറ കല്പന റമികളുടെ അന്തഃകരണത്തിൽ കടന്നുകൂടിയിരുന്ന നിരാശയെ പ്രത്യാശയായി പരിവത്തനംചെയ്യിച്ചു. അവക്കു ദൃഢമായി ബൈത്തുൽമുഖദ്ദസ് കീഴടക്കുവാൻ അറബികൾക്കു സാധിക്കയില്ലെന്നു.

## ഭീകരസമരവും പ്രധാന സംഭവങ്ങളും.

പോപ്പ് മടങ്ങിവന്നതിനുശേഷം യുദ്ധത്തിന്നു തീവ്രതകൂടി അറബികൾക്കു വിജയം ഉണ്ടാവുകയില്ലെന്നു അവർ ദൃഢമായി വിശ്വസിക്കയാണ്. പിന്നെ അവരിവിടെ വന്നതിൻെറ രഹസ്യം എന്താണെന്നല്ലേ! ബൈത്തുൽമുഖദ്ദസിന് ചുറവപാടുമുള്ള സ്ഥലങ്ങളിൽവെച്ചു മരണം വരിക്കുവാനാണ് ദൈവവിധി, അതുകൊണ്ടു മാത്രമാണ്. ആ വിചാരം ഹൃദയത്തിലുദിച്ചതോടെ റ

മികളുടെ സമരം അറബികളെ തുരത്തിപ്പൊടിയാക്കണമെന്ന ഏകോദ്ദേശത്തോടെയായി. എന്നാൽ അവരുടെ ആഗ്രഹം സാദ്ധ്യമാകുവാനും ദൈവകല്പന വേണമല്ലോ: അവരുടെ ആ കയററം കണ്ട അറബികൾ അടിയുറപ്പിച്ചുനിന്നുകൊണ്ടു പൊരുതിത്തുടങ്ങി. അങ്ങനെ റൂമികൾ കോട്ടകളിലേക്കു മടങ്ങി. അതോടെ സൂര്യൻ അസ്തമിച്ചു.

ഹസ്രത്തു അബൂഉബൈദ തന്റെ കൂടാരത്തിൽ മടങ്ങിയെത്തിയ ഉടനെ ഹസ്രത്തു് ഖാലിദുമായി ഒരു കൂടിക്കാഴ്ച നടത്തി. ഖാലിദ് അന്വേഷിച്ചു: "പോപ്പ് വന്നിരുന്നതെന്തിനാണെന്നു്?"

"പോപ്പ് എന്നെ കാണണമെന്നു ആവശ്യപ്പെടുകയുണ്ടായി. ഞാൻ അദ്ദേഹത്തിന്റെ അഭിലാഷത്തിന്നു മുൻഗണന നൽകിക്കൊണ്ടു അദ്ദേഹത്തിന്റെ മുമ്പിൽ ഹാജരാവുകയും ചെയ്തു. പിന്നീടു എന്നെ അടിമുടി പലവുരു സൂക്ഷിച്ചുനോക്കുകയുണ്ടായി പോപ്പെന്നല്ലാതെ യാതൊരു സംഭവവും ഉണ്ടായതായി എനിക്കറിഞ്ഞുകൂടാ. അങ്ങനെ സൂക്ഷിച്ചുനോക്കിയതിന്റെ ഉദ്ദേശമെന്താണെന്നുപോലും വിശദമാക്കുകയുണ്ടായില്ല." അബൂഉബൈദ വിശദമാക്കി.

"അതിൽ എന്തെങ്കിലും രഹസ്യം ഉണ്ടായിരിക്കണം. അതു് പിന്നീടറിയാൻ കഴിഞ്ഞു എന്നുവരാം" ഖാലിദ് അഭിപ്രായപ്പെട്ടു

അങ്ങനെ നടന്നുകൊണ്ടിരുന്ന സംഭാഷണത്തിനിടയിൽ ഭാവി സമരപരിപാടികളെക്കുറിച്ചവർ ചർച്ചചെയ്യുകയുണ്ടായി. മുമ്പുനടന്ന സമരത്തേക്കാൾ തീവ്രമായി പോരാടണമെന്നു മുസ്ലിംഭടന്മാർക്കു ഉപദേശം നൽകി.

ഏതുഭാഗത്തും ക്രൈസ്തവഭടന്മാരെ ഇളക്കിവിടുകയാണ് പോപ്പ് മുതലായവർ. അങ്ങനെ രണ്ടുഭാഗത്തും യുദ്ധത്തിനു മുച്ചുടി എന്നാൽ രണ്ടുഭാഗത്തുനിന്നുമുള്ള സൈന്യങ്ങൾ വധി

കപ്പെട്ടുകയുണ്ടായി എന്നല്ലാതെ പറയത്തക്ക പ്രയോജനമൊന്നും ഉണ്ടായില്ല

എത്രതന്നെ സമരംചെയ്തിട്ടും വിജയം കൈവരുന്നില്ലെന്നു കണ്ടു ക്രൈസ്തവനേതാക്കന്മാർ ഒരു യോഗം വിളിച്ചുകൂട്ടുകയുണ്ടായി. അതിൻെറ ഉദ്ദേശം അമാനുഷികമായി പോരാടുന്ന മുസ്‌ലിംകളെ കീഴടക്കുവാൻ ഉപായം കണ്ടെത്തുകയായിരുന്നു.

ബൈത്തുൽമുഖദ്ദസിൻെറ പ്രധാന കവാടത്തിന്നടുത്തുതന്നെയുള്ള ആ വലിയ കെട്ടിടത്തിൽ റൂമിനേതാക്കന്മാരിൽ പലരും സമ്മേളിച്ചിട്ടുണ്ട്. അറബിമുസ്‌ലിംകളുമായി നടക്കുന്ന സമരത്തിൻെറ വിവിധവശങ്ങളെ സംബന്ധിച്ച് ആലോചിക്കയാണ് അവർ. അവരിൽ ഒരാൾ എഴുന്നേററുനിന്നുകൊണ്ടു പറഞ്ഞു: "മരംകോച്ചുന്ന മഞ്ഞുകാലം കഴിഞ്ഞിട്ടും അറബികൾ ഇവിടം വിട്ടു പോയിട്ടില്ലല്ലോ"

രണ്ടാമൻ:— "അവർ നമ്മുടെ കോട്ടയെ വളഞ്ഞുകിടക്കുന്നതിന്നും പുറമെ യുദ്ധത്തിന്നു തീവ്രത കൂട്ടിക്കൊണ്ടിരിക്കുകകൂടിയാണ് നമ്മുടെ സൈന്യം അമ്പരന്നുപോവുകയാണ്, അവരോട് യുദ്ധം ചെയ്തിട്ട്"

മൂന്നാമൻ:— "കൈസറിൽനിന്നു സഹായസൈന്യം വരികയുണ്ടാകാത്തതുകൊണ്ടു ഈ പ്രദേശത്തെ വിസ്മരിച്ചിരിക്കയാണ് അദ്ദേഹമെന്നനുമാനിക്കാം"

അവരിൽനിന്നു അഹങ്കാരിയായ ഒരു റൂമിനേതാവ് എഴുന്നേററുനിന്നുകൊണ്ടു തുടർന്നു: "ഈ യുദ്ധത്തിൽ ഞാനാണ് സേനാധിപത്യം വഹിച്ചിരുന്നതെങ്കിൽ പണ്ടേക്കുപണ്ടേ യുദ്ധം അവസാനിക്കുമായിരുന്നു. അതിന്നുംപുറമെ നമ്മുടെ സ്വദേശം ഈ അറബികളുടെ ശല്യത്തിൽനിന്നു രക്ഷപ്പെട്ടുകഴിഞ്ഞിരുന്നേനെ."

മററൊരാൾ:— "അതെങ്ങിനെ?"

അഹങ്കാരിയായ നേതാവ്:— "ധീരന്മാർ സംസാരം ദീർഘിപ്പിക്കാറില്ല, അവർ പ്രവൃത്തിച്ചു കാണിക്കയാണ് ചെയ്യുക."

മറ്റൊരാൾ:— "എന്നാലതല്ലേ പ്രദർശിപ്പിക്കേണ്ടതു്"

അഹങ്കാരി:— "എന്റെ സൈന്യങ്ങൾ പല യുദ്ധങ്ങളിൽ പങ്കുകൊണ്ടിട്ടുണ്ടെങ്കിലും പരാജയമെന്നതു് അവരെ തീണ്ടുകപോലും ഇതുവരെ ചെയ്തിട്ടില്ല. അറബികൾ പട്ടണത്തിൽ പ്രവേശിക്കാതെ ഇതുവരെ ചെറുത്തുനിന്നതും എന്റെ സൈന്യംതന്നെയാണ്"

മറ്റൊരാൾ:— "ഭൂമിസൈന്യത്തിന്റെ ധീരത മുഴുവനും കേന്ദ്രീകരിച്ചതാണ് നിങ്ങളുടെ സൈന്യമെന്നു തോന്നുമല്ലോ, ഈ വാക്കുകൾ കേട്ടാൽ."

അഹങ്കാരിയായ നേതാവ്:— "എന്റെ സൈന്യങ്ങൾ ധീരധീരംപോരാടുന്നുണ്ടെങ്കിൽ അതു സൈന്യത്തിന്റെ സാമർത്ഥ്യം കൊണ്ടും മററുമല്ല, എന്റെ നിയന്ത്രണപാടവം ഒന്നുകൊണ്ടുമാത്രമാണ്. അതുപോലെ മററു സൈന്യങ്ങളുടേയും നേതൃത്വം എനിക്കായിരുന്നാൽ അതും ഇതുപോലെ സുശക്തമാവുന്നതും, പരാജയം അവരെ ഭയപ്പെടുന്നതുമാണ്."

മറ്റൊരാൾ:— "നേരുപറഞ്ഞാൽ ഗൗരവം തോന്നുകയില്ലെങ്കിൽ പറയാം, നിങ്ങൾ പരാജിതനായി പലായനംചെയ്യുന്നതു ഞാൻ കണ്ടിട്ടുണ്ടല്ലോ!"

അഹങ്കാരിയായ നേതാവ്:— "മശീഹായും, കുമാരി മറിയവും സത്യമായിട്ട് നിങ്ങൾ എന്നെ അപഹസിക്കയാണിച്ചെയ്യുന്നതു്. എന്റെ ഈ പ്രായത്തിന്നിടക്കു പരാജയം വരിക്കുക എന്നൊന്നുണ്ടായിട്ടു ഇല്ല. ഞാൻ കുമാരി മറിയത്തിന്റെ ആരാധകനാണ്. സ്വപ്നത്തിൽ എന്നോടു വാഗ്ദത്തം ചെയ്തിട്ടുണ്ടാമഹതി: "നിനക്കു പരാജയമുണ്ടാവാതെ രക്ഷിക്കുന്ന ഭാരം ഞാൻ ഏറ്റേറ്റിരിക്കുന്നു നീ പോകുന്നിടത്തെല്ലാം നിന്റെ നിഴൽപോലെ ഞാൻ നിന്നോടുകൂടി ഉണ്ടായിരിക്കുന്നതാണ്" എന്നൊക്കെ. അതുകാരണം ലോകത്തൊരു ശക്തിയും എന്നെ പരാജിതനാക്കുവാൻ സാധിക്കയില്ലെന്നു എനിക്കുറപ്പുണ്ടു്"

അയാളുടെ ആ സംസാരം കേട്ടുകൊണ്ടിരുന്ന നേതാക്കന്മാരെല്ലാം അൽഭുതപ്പെട്ടുപോയി. എന്നാൽ അവിടെവെച്ചുതന്നെ ആഭ്യന്തരകലഹം പൊട്ടിപ്പുറപ്പെട്ടേക്കുമെന്നുകരുതി അവർ അയാളോടധികം സംസാരിക്കുവാൻ തുനിഞ്ഞില്ല. അതിനുശേഷം അവർ ഒരന്ത്യതീരുമാനത്തിലെത്തുകയും എല്ലാവരുംകൂടി വലിയ കത്തനാരെ കാണുകയും അദ്ദേഹവുമായി ആലോചിച്ചു വേണ്ടതു ചെയ്യുവാൻ തീരുമാനിക്കയും ചെയ്തു.

അങ്ങനെ അവരെല്ലാവരുംകൂടി വലിയ പാതിരിയുടെ സന്നിധിയിലെത്തി സാഷ്ടാംഗപ്രണാമത്തിനുശേഷം തുടന്നു: "വന്ദ്യ പിതാവേ! വളരെക്കാലമായി ഈ അറബികൾ നമ്മെ വളഞ്ഞു കിടക്കയാണ്. അവരെക്കൊണ്ടുള്ള ഉപദ്രവം തലക്കുമുകളിലുള്ള ആകാശംകണക്കെ നിലകൊള്ളുകയാണ്. കൈസറിൽനിന്നു സഹായമുണ്ടാകുമെന്നാണ് ഞങ്ങളിതുവരെ പ്രതീക്ഷിച്ചിരുന്നതു് എന്നാൽ അദ്ദേഹത്തിൽനിന്നുള്ള സഹായസേന ഇതുവരെ എത്തിക്കണ്ടില്ല. അതിനുംപുറമെ കൈസറിൻെറ ഏകപുത്രിയായ ജൂസിഫയിൻ മുസ്ലിംയോദ്ധാക്കളിൽനിന്നു ഒരാളെ പ്രേമിച്ചതുമൂലം സാമ്രാജ്യവും മതവും ത്യജിച്ചു ഇറങ്ങിപ്പുറപ്പെട്ടിരിക്കയാണെന്നു കേട്ടു. അവൾ നമുക്കെതിരായി പടക്കളത്തിലിറങ്ങുവാൻ പോലും സന്നദ്ധയാണത്രെ! അതിനെല്ലാംപുറമെ അവളുടെ പിതാവിൻെറ സേനയോടു് പൊരുതുവാൻവേണ്ടി നാളെ അവൾ ഈ രണാങ്കണത്തിൽ വരികയില്ലെന്നു എങ്ങനെ വിശ്വസിക്കാം."

അവരുടെ സംസാരം ഇനിയും അവസാനിച്ചിരുന്നില്ല. ബഹുമാനപ്പെട്ട പാതിരി, അവരുടെ വിശദീകരണം നിർത്തണമെന്നു വിരലുകൊണ്ടാഗ്യം കാണിച്ചു. അതിനുശേഷം തണുത്ത ഒരു ദീർഘശ്വാസംവിട്ടുകൊണ്ടദ്ദേഹം പറഞ്ഞു: "സൌന്ദര്യനിധിയായ അവൾ മുസ്ലിംകളുടെ രാജധാനിയിൽ പോയിരിക്കയാണെന്നു ഞാനും കേട്ടു."

"ശരിയാണ് തിരുമേനി" ആഗതൻ ഒരുവൻ വിശദമാക്കി. "നേരാണ് തിരുമേനി! ജൂസിഫയിൻ മദീനായിലേക്കു പോയിരിക്കയാണെന്നു ഞാനും കേട്ടു."

"അവൾ മുസ്‌ലിംയുവാക്കളിൽ നിന്നൊരാളെ പ്രേമിച്ചുതുടങ്ങീട്ടു വളരെക്കാലമായി" മററൊരാൾ വിവരിച്ചു: "ഇപ്പോൾ ക്രിസ്തുമതത്തെ ബലിയർപ്പിക്കുവാൻവേണ്ടി പോയിരിക്കയാണ്"

മാറിൽ ആഞ്ഞടിച്ചുകൊണ്ടു ആ പാതിരി തുടൎന്നു: "നമ്മുടെ സമ്പത്ത്, നമ്മുടെ വൈരികൾക്കധീനമായിപ്പോയല്ലോ. കുമാരി മറിയം അവളെ നശിപ്പിക്കട്ടെ."

"വന്ദ്യപിതാവനുവദിക്കയാണെങ്കിൽ അവളെ ബന്ധനസ്ഥയാക്കിക്കൊണ്ടുവരുവാൻ ഞാൻ സന്നദ്ധനാണ്." അഹങ്കാരമൂൎത്തിയായ ആ നേതാവ് അറിയിച്ചു: "എന്റെ ഓമനമകനെ!" ആ പാതിരി തുടൎന്നു: "അവൾ മുസ്‌ലിംരാജധാനിയിൽ എത്തിക്കഴിഞ്ഞുവെങ്കിൽപിന്നെ എങ്ങനെ ബന്ധനസ്ഥയാക്കും? അവളെ പിടികിട്ടിയാൽ കന്യകാമറിയത്തിന്റെ കന്നീസയിൽ താമസിപ്പിക്കാമെന്നാണ് ഞാനുദ്ദേശിക്കുന്നതു്. അതിനുവേണ്ടി പ്രാൎത്ഥിക്കയും ചെയ്യുന്നുണ്ട്. എന്നിട്ടെന്തു ഫലം! അവളെ ഒരു നോക്കുകാണുവാനുംകൂടി എനിക്കു ഇതുവരെ സാധിച്ചിട്ടില്ല."

വാൾ ഊരിപ്പിടിച്ചുകൊണ്ടൊരു നേതാവ് തുടൎന്നു: "ബഹുവന്ദ്യപിതാവേ! ഈ വാൾ സാക്ഷിയായിട്ട് ഞാൻ പറയുന്നു: ഏതു വിധേനയെങ്കിലും ജൂസിഫയിനെ ബന്ധനസ്ഥയാക്കിക്കൊണ്ടുവരുവാൻ എനിക്കു സാധിക്കുമെന്ന്! എന്നാൽ അവൾ ഇവിടെ എത്തിക്കഴിഞ്ഞാൽ കുറച്ചുകാലത്തേക്കെങ്കിലും എന്നോടുകൂടി താമസിപ്പിക്കുവാൻ അനുവദിക്കുന്നതാണെന്നു വാഗ്ദത്തം ചെയ്യണം. എങ്കിലേ ഈ സാഹസത്തിനു പുറപ്പെടുവാൻ ഞാൻ ഒരുങ്ങുകയുള്ളൂ."

"അതിനെന്താ വിരോധം" വിശുദ്ധ പുരോഹിതൻ ചോദിച്ചു: "അവളെ ബന്ധനസ്ഥയാക്കിക്കൊണ്ടുവരുവാൻ എന്തുപായമാണ് നിങ്ങൾ കണ്ടിരിക്കുന്നതെന്നു വിശദമാക്കു!"

'ബഹുവന്ദ്യപിതാവേ!' അഹങ്കാരിയായ ആ നേതാവു് അഭിമാനപൂർവ്വം വിശദമാക്കി: "ലോകസുന്ദരിയായ അവളെ ഏതുവിധമാണ് ബന്ധനസ്ഥയാക്കുക എന്നു പറഞ്ഞറിയിക്കുവാൻ ഈ അവസരത്തിൽ സാദ്ധ്യമല്ല. എന്നാൽ ഞാനവളെ ബന്ധനസ്ഥയാക്കുകയൊ, അതിന് സാദ്ധ്യമാകാത്തപക്ഷം ദേഹത്തെ ബലിയർപ്പിക്കുകയൊ ചെയ്യുവാൻ ഇയ്യുള്ളവൻ സന്നദ്ധനാണ്'."

ഈ സംഭാഷണം പുരോഹിതനേയും, ആ നേതാവിനേയും വളരെ രസംപിടിപ്പിക്കുന്നുണ്ടായിരുന്നെന്നു മാത്രമല്ല, ജൂസിഫയിൻ എന്ന പേരുകേൾക്കുമ്പോൾ അവരുടെ വായിൽനിന്നു വെള്ളം ഊറുകകൂടി ചെയ്യുന്നുണ്ടായിരുന്നു. എന്നാൽ ബൈത്തുൽമുഖദ്ദസിലെ ജനങ്ങളനുഭവിക്കുന്ന യാതനകളെ സംബന്ധിച്ചു സംസാരിക്കുന്നതിനുള്ള ഈ സമയം പുരോഹിതനും മററും അവരുടെ വികാരമൂർത്തിക്കു വഴിതേടുന്നതുകണ്ടു സദസ്യർ അക്ഷമമനസ്കരായിത്തീർന്നു. അങ്ങനെ അവരിൽനിന്നു ഒരു നേതാവ് എഴുന്നേററു നിന്നുകൊണ്ടു പറഞ്ഞു: "നമ്മുടെ സൈന്യങ്ങൾ ഓരോ ഭാഗമായി നഷ്ടപ്പെടുവാൻ തുടങ്ങീട്ടു ദിവസം കുറച്ചായി. അതുപോലെ അറബികളുടേതും! എന്നാൽ നമ്മെ അപേക്ഷിച്ചു തുലോം കുറവായിട്ടാണവൎക്കു നഷ്ടമുണ്ടാവുന്നതു്. അതിനുംപുറമെ യുദ്ധപരമായ സംഗതികളിൽ നമ്മെക്കാൾ മുന്നണിയിലാണവർ നില്ക്കുന്നതു്. എന്നാൽ അവരുടെ സൈന്യബലം നന്നേ കുറവാണെന്നുള്ള ഒരു സംഗതിവെച്ചുകൊണ്ടു അവർ ഏററവും എളിയവരാണെന്നു ഗണിച്ചു നാം അവരോടൊന്നുംതന്നെ സംസാരിക്കാതെ കഴിഞ്ഞുകൂടുകയാണിതുവരെ ചെയ്തതു്. എന്നാൽ നമ്മുടെ കാലക്കേടുകൊണ്ടു അവരുടെ മുമ്പിൽ തലകുനിക്കേണ്ട സന്ദർഭം ഇതാ ആസന്നമായിരിക്കുന്നു! അതിനോടുകൂടി ആവാരിവിടടാന്നു

നമ്മെ അലട്ടുന്നതിന്റെ ഉദ്ദേശമെന്താണ്? എന്നറിയുകയും നമ്മെക്കൊണ്ടാവാത്ത സംഗതികളാണവർ ആവശ്യപ്പെടുന്നതെങ്കിൽ ഉടനെ കോട്ടയിൽനിന്നു പുറത്തിറങ്ങി ഉള്ള ശക്തികളെല്ലാം വിനിയോഗിച്ചു അവരെ അടിപ്പെടുത്തുകയൊ അവർക്കടിപ്പെടുകയൊ ചെയ്യുവാൻ ഇനി താമസിച്ചുകൂടാ.''

പ്രസ്തുത അഭിപ്രായത്തോട് യോജിക്കുന്നവരാണാ സദസ്സിലുണ്ടായിരുന്നവരിൽ ഭൂരിഭാഗവും. അതിനാലവരുടെ പുരോഹിതനേതാവും അതിനോടു യോജിക്കുവാൻ നിർബ്ബന്ധിതനായി. അങ്ങനെ ആ സംഘത്തിന്റെ നേതാവായി ആ പുരോഹിത പ്രമുഖനെ തിരഞ്ഞെടുക്കുകയും അദ്ദേഹം കോട്ടക്കു വെളിയിൽപോയി മുസ്ലിംനേതാവുമായി കൂടിക്കാഴ്ച നടത്തുവാൻ തീരുമാനിക്കുകയും ചെയ്തു. അതിനുശേഷം ആ യോഗം പിരിഞ്ഞു

പ്രഭാതസമയമായിരുന്നു. ബൈത്തുൽമുഖദ്ദസ് പുണ്യഭൂമിയെ തലോടികൊണ്ടു വരുന്ന മന്ദമാരുതൻ മുസ്ലിംതാവളത്തിൽ പാറിക്കളിക്കയാണ്. മുസ്ലിംകളുടെ കൂടാരങ്ങളിൽ പ്രാർത്ഥനാഗീതികളും, വിശുദ്ധ ഗ്രന്ഥപാരായണവും കേട്ടുതുടങ്ങി. ചിലർ പ്രഭാത നമസ്കാരത്തിൽ പങ്കുകൊള്ളുവാൻവേണ്ടി ധൃതിയിൽ പോവുകയാണ്. അല്പസമയത്തിനുശേഷം മുസ്ലിംകൾ സംഘടിതമായി നമസ്കരിച്ചു അബൂഉബൈദയാണെങ്കിൽ നേതൃത്വംവഹിച്ചിരുന്നത് നമസ്കാരാനന്തരം പ്രാർത്ഥന തുടങ്ങി വളരെ ദീർഘമായ ഒരു പ്രാർത്ഥനയാണ് അന്നു നടത്തിയതു്. ''സർവ്വശക്തനായ ജഗന്നിയന്താവേ! സർവ്വവിധ പ്രകീർത്തനങ്ങളും നിനക്കു വേണ്ടിയാണ്. നിന്റെ പ്രവാചകന്മാരുടെ ജന്മഭൂമിയായ ഈ സ്ഥലം, ത്രിദേവാരാധകന്മാരായ ക്രൈസ്തവർക്കധീനമാണ്. നിന്റെ ഏകത്വത്തിൽ വിശ്വസിക്കുന്ന ഒരൊററ വ്യക്തിയെങ്കിലും ഇവിടെയുണ്ടോ എന്നു സംശയമാണ്. പരിശുദ്ധ വനിതാരത്നമായ കന്യകാമറിയം നിന്റെ പുത്രനാണെന്നു വിശ്വസിക്കുന്ന ഒരു കൂട്ടരാണിവർ അഹോ, പോകട്ടെ! വിശുദ്ധ നബിയായ

ഹസ്രത്ത് ഈസ(അ)യെ നിന്റെ പുത്രനായിട്ടും ഇവർ കരുതുന്നു. അങ്ങനെയുള്ള അനാചാരങ്ങളിൽനിന്നു ഈ സ്ഥലത്തെ രക്ഷപ്പെടുത്തുവാനാണ് സാധുക്കളായ ഈ അടിമകൾ ഇവിടെ വന്നിരിക്കുന്നതു്. പതിനാലു മാസങ്ങളായി തുടർച്ചയായ യുദ്ധം തുടങ്ങീട്ടെങ്കിലും യാതൊരു പ്രയോജനവും ഇതുവരെ ഉണ്ടായിട്ടില്ല. ഈ പട്ടണം മുസ്‌ലിംകരങ്ങളുടത്തിൽ ലയിപ്പിക്കുവാനുള്ള ശേഷിയും ശുഷ്കിയും ഞങ്ങൾക്കു പ്രദാനം ചെയ്യേണമേ! ജഗന്നിയന്താവേ!" എന്നിങ്ങനെ പ്രാർത്ഥിച്ചതിനുശേഷം അബൂഉബൈദ ഉടൻ: "സർവ്വേശ്വരാ! ലോകത്തിനു സമാധാനം അരുളുവാൻ വേണ്ടി അവതീർണ്ണരായിട്ടുള്ള അനവധി പ്രവാചകന്മാർ ഇവിടെ സമാധിയടഞ്ഞിട്ടുണ്ട്. ആത്മനാശത്തിനോ, രക്തപ്രവാഹത്തിനോ ഇടയാക്കരുതെന്നാണ് ഞങ്ങളുടെ അഭിലാഷം. ഞങ്ങളുടെ ആത്മാഭിലാഷം സുസാദ്ധ്യമാകുവാൻ കടാക്ഷിക്കേണമേ! സർവ്വശക്താ!"

ആ പ്രാർത്ഥനയെ തുടർന്നു "ആമീൻ" എന്നു എല്ലാവരും പറഞ്ഞു. അതിനുശേഷം മുസ്‌ലിംഭടന്മാർ ആയുധധാരികളായി രണാങ്കണത്തിലേക്കു കുതിച്ചു. എന്നാൽ ഇന്നു ആ മുസ്‌ലിംകളുടെ സ്ഥിതി അസാധാരണമായി കാണപ്പെട്ടു! എന്തോ ചില അസാധാരണസംഭവങ്ങൾ ഉണ്ടാകാനിരിക്കുന്നതുപോലെ.

ക്രൈസ്തവസൈന്യം അണിനിരന്നു കഴിഞ്ഞിരുന്നെങ്കിലും നിരുന്മേഷരായിട്ടാണ് കാണപ്പെട്ടിരുന്നതു്. എന്നാൽ അവരിൽ ഒരു വിഭാഗം ഒരു പ്രത്യേകസ്ഥലത്തു് തടിച്ചുകൂടി നിന്നുകൊണ്ടു എന്തൊക്കെയോ ആലോചിക്കുന്നുണ്ടായിരുന്നു. അവരുടെ ഇടയിൽ അവിടത്തെ പുരോഹിതനേതാവായ പോപ്പും, പതിനാലു നേതാക്കളും നില്ക്കുന്നുണ്ടു്. അവർ മന്ദമന്ദം മുന്നോട്ടു നടക്കുന്നുണ്ടു്. പോപ്പിന്റെ മുമ്പിലായി കുരിശുധാരികളായ പതിനാലു മതസന്യാസിമാർ നടക്കുന്നുണ്ടു്. അവരുടെ എല്ലാം മുൻപിൽ

നടക്കുന്ന ഒരാൾ ബൈബിൾ താങ്ങിപ്പിടിച്ചുകൊണ്ടു അതിലെ വാചകങ്ങളെ ഉരുവിടുകയും ചെയ്യുന്നുണ്ട്.

അങ്ങനെ ആ സംഘം മുന്നോട്ടു നീങ്ങിനീങ്ങി മുസ്ലിം ഭടന്മാരോടുകൂടി അബൂഉബൈദ നില്ക്കുന്ന സ്ഥലത്തിനടുത്തെത്തിച്ചേർന്നു. അതിനുശേഷം അവരിൽനിന്നൊരു ദ്വിഭാഷി മുന്നോട്ടു വരികയും അബൂഉബൈദയെ അഭിമുഖീകരിച്ചുംകൊണ്ടിങ്ങനെ പറയുകയും ചെയ്തു.

"അല്ലയോ അറബികളെ! ക്രൈസ്തവ മതപുരോഹിതന്മാരിൽ അഗ്രേസരനായ പോപ്പ് തിരുമേനി നിങ്ങളുമായി ഒരഭിമുഖസംഭാഷണം നടത്തുവാൻവേണ്ടി ഇതാ എഴുന്നള്ളിയിരിക്കുന്നു. നിങ്ങളിൽ നേതാവായ വ്യക്തി മുന്നോട്ടുവരികയും അദ്ദേഹവുമായി സംസാരിക്കുകയും ചെയ്യുന്നതു നന്നായിരിക്കും"

അതുകേട്ടു അബൂഉബൈദ മുമ്പോട്ടുവരികയും മുസ്ലിം സൈന്യാധിപന്മാരിൽ ഏതാനും പേരോടുകൂടി പോപ്പിനെ സമീപിക്കയും ചെയ്തു. ഉടനെ ആ ദ്വിഭാഷി അബൂഉബൈദയെ ചൂണ്ടിക്കാണിച്ചുംകൊണ്ടു തുടർന്നു: "ഇദ്ദേഹമാണ് ഈ മുസ്ലിം സേനയുടെ നായകത്വം വഹിക്കുന്ന വ്യക്തി അങ്ങെന്തൊക്കെയാണ് സംസാരിക്കുവാൻ പോകുന്നതെന്നറിയുവാൻ സന്നദ്ധനായി വന്നിരിക്കയാണിദ്ദേഹം ഇവിടെ"

അതുകേട്ടു ഉടനെ പോപ്പ് തിരുമേനി തുടർന്നു:— "മുസ്ലിം നേതാവേ! നിങ്ങൾ എന്തുദ്ദേശിച്ചാണിവിടെ വന്നിരിക്കുന്നതു? ഈ പട്ടണം വിശുദ്ധ പൂർവ്വീകന്മാരുടെ ജന്മഭൂമിയാണ. നിന്ദ്യമായ രീതിയിൽ ഈ പട്ടണത്തിൽ കാലെടുത്തുവെക്കുന്നതു പൗരാണികന്മാരെ അവഹേളിക്കുന്നതിനു തുല്യമാണ്.

അബൂഉബൈദ:— "ഈ പട്ടണം ഒരു പുണ്യസ്ഥലമാണെന്നു ഞങ്ങൾക്കറിയാം. ഞങ്ങളുടെ പ്രവാചകശ്രേഷ്ഠനായ മുഹമ്മദുനബി (സ) മിഅ്റാജിനു (ആകാശാരോഹണം) പോയതു് ഇവിടെ

നിന്നാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതിനുംപുറമെ അംബിയാക്കന്മാരിൽ പലരും ജനിച്ചതും—പലരും സമാധിയടഞ്ഞതുമായ സ്ഥലമാണിതു്. ആ കാരണം ഈ പട്ടണം കൈവശം വെക്കാനുള്ള അവകാശികളിൽ മുൻഗണനക്കർഹരാണ് ഞങ്ങളെന്നു ഞങ്ങൾ അഭിമാനിക്കുന്നു. അതുകൊണ്ടു ഈ പട്ടണം കൈവശമാകുന്നതുവരെ പൊരുതണമെന്ന ഏക ഉദ്ദേശത്തോടുകൂടിയാണു് ഞങ്ങളിവിടെ എത്തിയിരിക്കുന്നതു്."

പോപ്പ്:— "നിങ്ങളിവിടുത്തെ ജനങ്ങളിൽനിന്നെന്താണ് ആഗ്രഹിക്കുന്നതു്? അതായതു് യുദ്ധംകൂടാതെ കഴിക്കുവാൻ"

"മൂന്നു സംഗതികളാണെനിക്കു പറയുവാനുള്ളതു്. അതിൽനിന്നു ഏതെങ്കിലും ഒന്നു സ്വീകരിക്കുന്നതായാൽ ഉപദ്രവം കൂടാതെ കഴിക്കാം" അബൂഉബൈദ വിശദമാക്കി. "ഒന്നു നിങ്ങളൊക്കെ ഇസ്‌ലാംമതം സ്വീകരിക്കുക. അതിനുശേഷം നാം ഏകോദരസഹോദരന്മാരെപ്പോലെ ആയിത്തീരുന്നതാണ്."

"ഇതു അസാദ്ധ്യമാണ്" പോപ്പ് പ്രതിവചിച്ചു. "ഏകദൈവത്തിൽ വിശ്വസിക്കുന്നവരാണ. ഞങ്ങളെങ്കിലും നിങ്ങളുടെ പ്രവാചകനായ മുഹമ്മദുനബി (സ)യിൽ വിശ്വസിക്കുവാൻ സാദ്ധ്യമല്ല."

"ഏകദൈവ വിശ്വാസികളാണ് നിങ്ങളെന്നു അഭിമാനിക്കുന്നതിൽ യാതൊരത്ഥവും കാണുന്നില്ല" അബൂഉബൈദ വ്യാഖ്യാനിച്ചു. ഹസ്രത്തു് ഈസാനബിയെ ദൈവപുത്രനാണെന്നു വാദിക്കുന്ന നിങ്ങൾ ഏകത്വാരാധകന്മാരല്ലെന്ന കാര്യം തീച്ച്'

"അതിരിക്കട്ടെ രണ്ടാമത്തെ നിബന്ധന എന്താണെന്നു പറയു" പോപ്പ് ആവശ്യപ്പെട്ടു.

"മതക്കരമായ "ജസിയ" തന്നുകൊണ്ടു ഞങ്ങളുടെ കോയ്മ സ്വീകരിക്കുക" അബൂഉബൈദ പ്രസ്താവിച്ചു.

"ആദ്യം പറഞ്ഞതിനെക്കാറം വിഷമമാണിതു്" പോപ്പ് തുറന്നു പറഞ്ഞു: "ലോകാന്ത്യം—അതെ, ആക്രമെടിമപ്പെടാതെ ജീവിക്കണമെന്നാണ് ഞങ്ങളുടെ ഉദ്ദേശം"

എന്നാലിനി മൂന്നാമത്തെ സംഗതി കേട്ടോളൂ! അബൂഉബൈദ ധൈര്യസമേതം വിശദമാക്കി: "ഇനിയത്തെ തീരുമാനം ഉറയിൽനിന്നു പുറത്തിറങ്ങിയ ഖഡ്ഗങ്ങളാണുണ്ടാക്കുക. ഒരു പക്ഷെ നിങ്ങളുടെ സന്താനങ്ങറം അടിമത്വം വരിക്കേണ്ടതായിവന്നു എന്നും വരാം."

അരിശംകൊണ്ടു പോപ്പ് ഒരട്ടഹാസത്തോടെ പറഞ്ഞു: "ഈ പട്ടണത്തിൽ ഒരൊററ വ്യക്തിയെങ്കിലും ബാക്കിയാകുന്നതു വരെ നിങ്ങറംക്കടിമപ്പെടുകയൊ, ഈ പട്ടണം നിങ്ങറംക്കധീനമാവുകയൊ ഉണ്ടാവില്ല. എന്നാൽ ചില പ്രത്യേക ലക്ഷണങ്ങളോടുകൂടിയ ഒരു മുസ്‌ലിംനേതാവുണ്ട്. അദ്ദേഹത്തിന്നു ഈ പട്ടണം അടിയറവു പറയാതെ നിവൃത്തിയില്ല."

അടയാളങ്ങറം എന്ന വാക്കുകേട്ട അബൂഉബൈദ തൻെറ സഹചരന്മാരെ നോക്കിക്കൊണ്ടങ്ങിനെനിന്നു. അല്പസമയമങ്ങനെ നിന്നശേഷം അബൂഉബൈദ ചോദിച്ചു: "ബൈത്തുൽ മുഖദ്ദസ് അധീനമാക്കുന്ന ആ മനുഷ്യൻെറ അടയാളങ്ങറം പറഞ്ഞുകൂടെ" എന്നു്.

പോപ്പ് തുടൎന്നു: "പറയുന്നതുകൊണ്ടെന്താണ് വിരോധം? അദ്ദേഹം മുഹമ്മദുനബി (സ) യുടെ അനുചരന്മാരിലഗ്രഗണ്യനായിരിക്കും. ഉമർ എന്നാണ് പേരെങ്കിലും ഫാറൂക്ക് എന്ന പേരിലാണറിയപ്പെടുക. പിന്നെ അദ്ദേഹത്തിൻെറ പൊക്കം, വണ്ണം മുതലായതു എനിക്കറിയാമെങ്കിലും ഞാനതു ഇവിടെ പറയുവാനുദ്ദേശിക്കുന്നില്ല."

അങ്ങനെ അവരുടെ സംസാരത്തിന്നിടയിൽ അബൂഉബൈദ വ്യക്തമാക്കി. ഉമർ ഞങ്ങളുടെ ഖലീഫയാണെന്നും അദ്ദേഹ

ത്തെ ഇവിടെ വരുത്തി കാൎയ്യങ്ങൾ തീർച്ചപ്പെടുത്തുകയാണ് നല്ല തെന്നും, അതു പോപ്പ് സമ്മതിക്കുകയും, തല്ക്കാലത്തേക്കു യുദ്ധം നിർത്തിവെക്കുവാൻ തീരുമാനിക്കയും ചെയ്തു.

# ഖലീഫക്ക് സന്ദേശം.

അബൂഉബൈദ മടങ്ങിവന്ന ഉടനെ കൂടിയാലോചനായോഗം വിളിച്ചുകൂട്ടി. അതിൽവെച്ചു തീരുമാനിച്ചു ഖലീഫക്കു ഒരു സന്ദേശമെഴുതുവാൻ. അങ്ങനെ അമീറൽമുഅ്മിനിനെ ബൈത്തുൽമുഖദ്ദസിലേക്കു ക്ഷണിക്കയുണ്ടായി. "ബൈത്തുൽമുഖദ്ദസ് പട്ടണം വളഞ്ഞിരിക്കയാണ് ഞങ്ങളെന്നു അവിട്ടത്തേക്കറിയാമല്ലോ! ഇവിടെ യുദ്ധം തുടങ്ങീട്ടു നാലുമാസം കഴിഞ്ഞിരിക്കുന്നു ദിവസംതോറും യുദ്ധം നടക്കുന്നുണ്ട്. ഞങ്ങളെ ചെറുത്തുകൊണ്ടു നില്ക്കുന്ന ക്രൈസ്തവരും ക്ഷീണിച്ചിരിക്കുന്നു. അവർ യുദ്ധംകൂടാതെ കഴിക്കണമെന്നഭിപ്രായപ്പെട്ടുതുടങ്ങിയിരിക്കയാണ്. അവരുടെ മതപുരോഹിതനായ പോപ്പുതിരുമേനി ഇന്നു ഞങ്ങളുടെ താവളത്തിൽ വരികയുണ്ടായി. അദ്ദേഹമവരുടെ വേദപുസ്തകത്തിൽനിന്നു അങ്ങയുടെ രൂപം മുതലായവ മനസ്സിലാക്കീട്ടുണ്ടെന്നാണ് പറയുന്നതു. അതിനുംപുറമെ അയാൾപറയുന്ന പേരു മുതലായതിൽനിന്നുമങ്ങയെ സംബന്ധിച്ചു പരിപൂൎണ്ണജ്ഞാനമുണ്ടവൎക്കെന്നനുമാനിക്കാം. അതിനുംപുറമെ അങ്ങിവിടെ വരുന്നതായാൽ ബൈത്തുൽമുഖദ്ദസ് അങ്ങേക്കു വിട്ടുതരുവാനവർ സന്നദ്ധരാണെന്നും മനസ്സിലാവുന്നു. അതുകൊണ്ടു ഇങ്ങോട്ടുവരുന്ന കാൎയ്യത്തെ സംബന്ധിച്ചു വേണ്ടതു ചെയ്യുമെന്നു വിശ്വസിക്കുന്നു" എന്നിത്യാദി ഇതേ ഉദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന ഒരു കത്തെഴുതി തയ്യാറാക്കിയശേഷമവിടെ ഉണ്ടായിരുന്ന മുസ്ലിംകളോടായിക്കൊണ്ടദ്ദേഹം അന്വേഷിച്ചു: "ഇതുംകൊണ്ടു ഖിലാഫത്തിൽ പോകുന്നതു ആരാണെന്നു"

ആ സദസ്സിൽ ഉണ്ടായിരുന്ന മൈസറ ആ ഭാരം ഏറ്റെടുത്തുകൊണ്ടു പറഞ്ഞു: "ഖലീഫയെ കണ്ടു ഈ സന്ദേശം കൊ

ങ്ങളെയും അദ്ദേഹത്തേയുംകൂട്ടി ഇവിടെ വരികയും ചെയ്യുന്ന ഭാരം ഞാൻ ഏറെറടുത്തിരിക്കുന്നു.''

അതിനനുമതി നല്കുന്നതിനോടൊപ്പം മൈസറയുടെ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി ആ ജനത പ്രാർത്ഥിക്കയുംചെയ്തു. അതിനുശേഷം വേഗതകൂടിയ ഒരു പെൺ ഒട്ടകപ്പുറത്തുകയറി മൈസറ പുറപ്പെട്ടു. അതിവ വേഗതകൂടിയ ആ ഒട്ടകം രണ്ടു ദിവസത്തെ വഴി ഒരു ദിവസംകൊണ്ടു തരണംചെയ്തുകൊണ്ടങ്ങനെ സഞ്ചരിച്ചു. താമസംവിനാ മദീനയിലെത്തി. അദ്ദേഹം അവിടെ എത്തിയതു രാത്രി അസമയത്താണ്. അതുകാരണം മസ്ജിദുന്നബവിയിൽ കയറി നമസ്കരിച്ചിട്ടു അവിടെ കിടന്നുറങ്ങി. സഞ്ചാരക്ഷീണംകൊണ്ടു തളർന്നുറങ്ങുകയാണദ്ദേഹം.

## പോപ്പിൻെറ രഹസ്യാലോചന.

പോപ്പ്തിരുമേനി തൻെറ അരമനയിൽ മടങ്ങിയെത്തിയെങ്കിലും പതിവുപോലെ ഉല്ലസിക്കുവാൻ തുനിഞ്ഞില്ല. കന്യകകളായി അവിടെ താമസിക്കുന്ന യുവതികളുമായി സംസാരിക്കുവാനും തുടങ്ങിയില്ല. മദ്യം മുതലായവകൊണ്ടുവരുവാൻ ആജ്ഞാപിച്ചില്ല. അതിനൊന്നും തുനിയാതെ അദ്ദേഹത്തിനെ കാണുവാൻവേണ്ടി അവിടെ എത്തി കാത്തിരിക്കുന്നുണ്ടായിരുന്ന ഒരു ഗനതാവിനെ അരികിൽവിളിച്ചു. അയാളുടെ പേരാണ് അർമിയാ. വീരവാദം പറയുന്നതിൽ അഗ്രഗണ്യനാണയാൾ. പോപ്പിൻെറ മുമ്പിൽ എത്തിയ ഉടനെ സാഷ്ടാംഗപ്രണാമം ചെയ്തശേഷം സംസാരം തുടന്നു: പോപ്പ് ചോദിച്ചു: "ആ സൌന്ദര്യദേവിയെ അന്വേഷിച്ചു എപ്പോഴാണ് പുറപ്പെടുവാനുദ്ദേശിക്കുന്നതു്''

അർമിയ:— "അങ്ങയുടെ കല്പന കിട്ടേണ്ട താമസമേയുള്ളു."

പോപ്പ്:— "ഇന്നുതന്നെ പുറപ്പെടണമെന്നാണ് എൻെറ അഭിപ്രായം. കഴിയുന്നതുംവേഗം അവളെ പിടിച്ചുകൊണ്ടുവന്നെൻെറ മുമ്പ കെ ഹാജരാക്കിയാൽ നന്നായിരിക്കും."

അർമിയാ:— "എന്റെ ഒട്ടകപ്പുറത്തു കയറിപ്പോകാനാണ് ഉദ്ദേശിച്ചിരിക്കുന്നത്. വേഗത കൂടുതലുള്ള അതിന്റെ പുറത്തു കയറിപ്പോയിട്ടുള്ള ഒരു കാര്യവും ഇതുവരെ പരാജയപ്പെട്ടിട്ടില്ല. അവളെയും, അവളുടെ കാമുകനേയുംകൂടി ബന്ധനസ്ഥരാക്കികൊണ്ടുവരുവാൻ ഞാൻ ശ്രമിക്കുന്നതാണ്."

പോപ്പ്:— "ആ യുവ അറബി ചെറുപ്പക്കാരനാണെങ്കിലുംകൂടി അതീവധീരനും, രണപടുവുംകൂടിയാണെന്നു ഞാൻ കേട്ടിട്ടുണ്ട്. അയാളോടു പൊരുതി ജയിക്കുവാൻ നിങ്ങൾ തനിച്ചായാൽ മതിയാകുമോ എന്നാണ് ഞാൻ സംശയിക്കുന്നത്."

അർമിയാ:— "എന്നേക്കാൾ വലിയ യുദ്ധപാടവമുണ്ടോ?"

പോപ്പ്:— "ഒരു സൈന്യമുണ്ടെങ്കിൽകൂടി അയാളെ ബന്ധനസ്ഥനാക്കുവാൻ സാദ്ധ്യമല്ലെന്നാണ് കേൾവി."

അർമിയാ:— "റൂമിസൈന്യങ്ങൾ ഒട്ടാകെ ഒരു ഭാഗത്തും, ഞാൻ മാത്രം മറുഭാഗത്തുമായിരുന്നാൽപോലും പരാജയം എന്നെ തീണ്ടുകയില്ലെന്നു എനിക്കു വിശ്വാസമുണ്ട്."

പോപ്പ്:— "അയാളെ ബന്ധനസ്ഥനാക്കുവാൻ അസാദ്ധ്യമായിത്തീർന്നാലോ?"

അർമിയാ:— "ബന്ധനസ്ഥനാവുന്ന കാര്യം വിഷമമായി വരുന്നിടത്തു അയാളെ വധിക്കുകതന്നെ! എങ്ങിനെയെങ്കിലും ആ കാമുകൻ നശിക്കയെല്ലേ വേണ്ടു!"

പോപ്പ്:— "അതുമതി!"

അർമിയാ:— "അയാൾ മരണപ്പെട്ടുകഴിഞ്ഞാൽ പിന്നെ ജൂസീഫയിൻ നിരാശാഭരിതയാവുകയും തിരുമേനിയെ അഭയംപ്രാപിക്കയും ചെയ്യുകയല്ലാതെ ഗത്യന്തരമില്ലല്ലോ!"

ജൂസീഫയിന്റെ നാമശ്രവണത്തോടെ പോപ്പിന്റെ നയനങ്ങൾ മിന്നിത്തിളങ്ങിത്തുടങ്ങി. അതിനിടയിൽ അദ്ദേഹം തുടർന്നു: "കൊള്ളരുതാത്ത ആ പെണ്ണ് യുവയോദ്ധാവിനുവേണ്ടി ഇ

ങ്ങനെയൊക്കെ ചെയ്യുമെന്നു ഞാൻ ഉദ്ദേശിച്ചില്ല. കാട്ടുജാതിക്കാരനായ ഒരറബിയുവാവിൽ അവൾ പ്രേമബദ്ധയാകുവാൻ കാരണമെന്താണെന്നു എനിക്കു മനസ്സിലാവുന്നില്ല.''

അർമിയാ:— ''ഇങ്ങനെ ഒരപഹാസ്യസംഭവം കൈസർവംശത്തിലുണ്ടാവുന്നതു ഇദംപ്രഥമമായിട്ടാണ്. റൂമിന്റെ രാജകുമാരി സൌന്ദര്യത്തിന്റെ മണിമകുടം, കൈസറിന്റെ ഏകപുത്രി എന്നിങ്ങനെ പലവിധ സ്ഥാനമാനങ്ങളുള്ള അവൾ ഒരറബിയെ സ്നേഹിക്കുന്നതിൽപരം അപമാനം മറെറന്താണുള്ളതു്?''

പോപ്പ്:— ''കഴിഞ്ഞതൊക്കെ കഴിഞ്ഞു! ഇനി ആ ഭാഗം ചിന്തിച്ചിട്ടാവശ്യമില്ല. ഏതുവിധവുമവളെ ഇവിടെ കൊണ്ടുവരികയാണാവശ്യം. ഇവിടെ വന്നുകഴിഞ്ഞാൽ അവളുടെ കാമഭ്രാന്തൊക്കെ ഒരൊററ ദിവസംകൊണ്ടു മാറും. ആകട്ടെ, ഇനി എപ്പോഴാണ് പുറപ്പാടു്?''

അർമിയാ:— ''രണ്ടുദിവസംകഴിഞ്ഞു പുറപ്പെടാം. യാത്രക്കാവശ്യമായ സാമാനങ്ങളൊക്കെ ഒരുക്കണമല്ലോ?''

പോപ്പ്:— ''കൂടെ എത്രപേർ വേണം?''

അർമിയാ:— ''ഒരു പത്തുപേർ മതി. അതിൽ കൂടുതലായാൽ ചിലവു കൂടുമല്ലോ!''

അതു സാരമില്ല എന്നു പറഞ്ഞുകൊണ്ടു പോപ്പ് അകത്തു പോയി. ഭീമമായ ഒരു തുക എടുത്തുകൊണ്ടുവന്നു അർമിയായെ ഏല്പിച്ചു. അതിനുശേഷം പോപ്പ് പ്രാർത്ഥിച്ചു അർമിയായുടെ ഉദ്ദേശം സഫലമാകുന്നതിന്നുവേണ്ടി.

## മസ്ജിദുന്നബവിയിൽ യുദ്ധവിവരണം.

പ്രഭാതമായിട്ടില്ല; പൂർവ്വചക്രവാളം വെള്ളവീശിയിട്ടേയുള്ളു. അന്ധകാരം വിട്ടുമാറിയിട്ടില്ല. മററുള്ളവരേക്കാൾ ആദ്യം എ

ത്തിയത്ത് അമീറുൽമുഅ്മിനീനാണ്. മസ്ജിദിൽ പ്രവേശിച്ച ഉടനെ ചില കർമ്മങ്ങൾ നിർവ്വഹിച്ചശേഷം അദ്ദേഹം കണ്ടു ഒരാളവിടെ ഉറങ്ങുന്നതായിട്ട്. അതുകണ്ട ഖലീഫ പറഞ്ഞു: "അസ്സലാത്തുഖൈറൻമിനന്നൌം" (നമസ്കാരം നിദ്രയേക്കാൾ നല്ലതാണ്)

പ്രസ്തുത ശബ്ദം മൈസറയുടെ കർണ്ണരന്ധ്രങ്ങളിൽ വന്നലയടിച്ചു. ഒട്ടും താമസിയാതെ അദ്ദേഹം എഴുന്നേററിരുന്നു. അംഗസ്നാനം മുതലായവ കഴിഞ്ഞു പ്രഭാതനമസ്കാരത്തിൽ പങ്കുകൊണ്ടു നമസ്കാരാനന്തരം ഫാറൂക്ക് (റ) പുറത്തേക്കുവരുന്ന അവസരത്തിൽ മൈസറ അടുത്തുചെല്ലുകയും സലാം ചൊല്ലുകയും ചെയ്തു. സലാം മടക്കിക്കൊണ്ടാഭരണാധിപൻ ചോദിച്ചു: "ബൈത്തുൽ മുഖദ്ദസിൽ എന്തൊക്കെയാണ് വിശേഷം?"

മൈസറ വിശേഷിച്ചൊന്നുമില്ല എന്നു പറഞ്ഞുകൊണ്ടു തന്റെ കൈവശമുണ്ടായിരുന്ന ആ കത്തെടുത്ത് അമീറുൽമുഅ്മിനീനെ ഏല്പിച്ചു എന്നിട്ടു വിശദമാക്കി: "ബൈത്തുൽമുഖദ്ദസിൽ നടക്കുന്ന സംഭവങ്ങളുടെ ഏതാണ്ടൊരു രൂപം ഈ സന്ദേശത്തിൽ നിന്നു വിശദമാവുന്നതാണ്."

ആ സന്ദേശം കയ്യിൽവാങ്ങി വായിച്ചതിനുശേഷം സദസ്യരോടാരാഞ്ഞു: "അബൂഉബൈദ എഴുതി അയച്ചിരിക്കുന്ന ഈ കത്തിനെസംബന്ധിച്ചു നിങ്ങളുടെ അഭിപ്രായം എന്താണ്?"

ആ ചോദ്യംകേട്ടു അവർ മുഖത്തോടുമുഖം നോക്കിയല്ലാതെ യാതൊരു മറുപടിയും പറയുകയുണ്ടായില്ല. അതുകണ്ടു ഹസ്രത്തു ഉസ്മാൻബിൻ അഫാൻ പറഞ്ഞു: "അല്ലാഹുവിനാണ് സർവ്വസ്തുതികളും; ഷാമിന്റെ ഭൂരിഭാഗവും മുസ്ലിംകൾക്കധീനമായി കഴിഞ്ഞു. ഇപ്പോളവർ വിശുദ്ധ പുണ്യസ്ഥലമായ ബൈത്തുൽ മുഖദ്ദസിനെ വളഞ്ഞിരിക്കയാണ്. ഇത്രയും ആയസ്ഥിതിക്കു അമീറുൽമുഅ്മിനീൻ അവിടംവരെ ബുദ്ധിമുട്ടേണ്ട ആവശ്യമില്ലെന്നാണ് എന്റെ അഭിപ്രായം."

ആ അഭിപ്രായം കേട്ടുകഴിഞ്ഞ അമീറൽമുഅ്മിനിൻ സദസ്യരോടന്വേഷിച്ചു: "മററാക്കെങ്കിലും അഭിപ്രായം പറയുവാനുണ്ടോ" എന്നു്.

ഹസ്രത് അലി (റ) ഒരഭിപ്രായം പുറപ്പെടുവിച്ചു: "ബൈത്തുൽമുഖദ്ദസുജനത സന്ധിക്കപേക്ഷിച്ചിരിക്കയാണങ്ങയോടു. അതിനുംപുറമെ അവരുടെ വേദപുസ്തകങ്ങളിൽ കാണുന്ന അടയാളങ്ങളുള്ള മനുഷ്യൻ, അതങ്ങാണ്. അവിടെ എത്തിയാൽ പട്ടണം വിട്ടുകൊടുക്കുവാൻ സന്നദ്ധരാണെന്നുംകൂടി അവർ പറയുന്നുണ്ടു്. എന്നിരിക്കെ, അങ്ങവിടെ പോകുന്നതാണുത്തമം. അതോടുകൂടി പല യുദ്ധങ്ങളിൽ പങ്കുകൊള്ളേണ്ടിവന്നതുകൊണ്ടു ക്ഷീണിച്ചിരിക്കുന്ന നമ്മുടെ സേനക്കു ഒരു പ്രോത്സാഹനം കൂടിയായിരിക്കുമതു്."

ആ അഭിപ്രായത്തിന്നു മറുപടിയെന്നോണം ഉമർ ഫാറൂഖ് തുടന്നു: "ഉസ്മാൻ ബിൻഅഫ്ഫാൻ വൈരികളുടെ പ്രതിപ്രയോഗങ്ങളെ പരിഗണിച്ചുകൊണ്ടാണഭിപ്രായം പറഞ്ഞതു്. അലിയ് വട്ടെ മുസ്ലിംകളുടെ ഉണർവ്വിനെ പരിഗണിച്ചുകൊണ്ടും രണ്ടുപേരുടേയും അഭിപ്രായങ്ങൾ പ്രായോഗികങ്ങളാണ്. എന്നാൽ അലിയുടെ അഭിപ്രായത്തിന്നാണ് ഞാൻ പ്രാധാന്യത നൽകുന്നതു്."

അതിനുശേഷം മൈസറയോടുകൂടി ഫാറൂഖ് അഅ്സം തന്റെ വസതിയിലേക്കുപോയി. അവിടെവെച്ചു യുവയോദ്ധാവുമായി കൂടിക്കാഴ്ച നടന്നു. യുവയോദ്ധാവിന്നു മൈസറയുടെ ആഗമനം സന്തോഷത്തിന്നിടയാക്കി. ബൈത്തുൽമുഖദ്ദസ് സമരത്തെ സംബന്ധിച്ചു പലതും മൈസറയിൽനിന്നു ചോദിച്ചറിഞ്ഞു. അതിനുശേഷം അവർ ജുസ്സിഫയിൻ മുതലായവരെ ചെന്നുകാണുകയും സംസാരിക്കുകയും ചെയ്തു.

## നയാവഹമായ സംസാരം.

ഷാം രാജധാനിയിലെ ഏകസന്താനം അറബികളുടെ കുചേലജീവിതത്തിൽ പങ്കുകൊണ്ടു ജീവിക്കാൻ തുടങ്ങിട്ടു കുറച്ചു ദിവസ

ങ്ങളായി. വലിയ സുഖമൊന്നും ഇല്ലാത്ത ജീവിതമാണെങ്കിൽ കൂടി അവിടംവിട്ടു പോകുവാൻ അവൾക്കു മനസ്സുവരുന്നില്ലായിരുന്നു ഒന്നാമതു അവളുടെ ആത്മമിത്രമായ യുവയോദ്ധാവിൻെറ കോമളഗാത്രം കണ്ടാനന്ദിക്കുവാനുണ്ടായ അഭിലാഷം, അതിനും പുറമെ, സംസ്കാരസമ്പന്നരായ മുസ്‌ലിംകളോടുകൂടിയുള്ള ജീവിതം രണ്ടുംകൂടി അവളെ അവിടെ ഉറപ്പിച്ചുനിർത്തി. അങ്ങിനെ അവളവിടെ താമസിക്കുന്നതിനിടയിലാണ് യുവയോദ്ധാവ് മൈസറയോടുകൂടി അവളുടെ വസതിയിൽ എത്തിയത്. യുവയോദ്ധാവ് തൻെറ കൂടെ വന്നിരിക്കുന്ന അതിഥിയെ ജൂസിഫയിനു പരിചയപ്പെടുത്തിക്കൊടുത്തുകൊണ്ടു പറഞ്ഞു: “ഇദ്ദേഹം ഷാം സാമ്രാജ്യാതിർത്തിക്കുള്ളിലുള്ള പലസ്തീനിൽനിന്നാണ് വന്നിരിക്കുന്നതു്. മുസ്‌ലിംസേനയുടെ അവിടുത്തെ ജീവിതരീതികളെ സംബന്ധിച്ചും മററും ഞാൻ ചോദിച്ചറിഞ്ഞുകഴിഞ്ഞു! ഇനി ക്രൈസ്തവഭടന്മാരെ സംബന്ധിച്ച നിങ്ങൾക്കറിയുവാനുള്ളതു അന്വേഷിക്കാൻവേണ്ടിയാണ് ഇദ്ദേഹത്തോടുകൂടി ഇവിടെ വന്നതു്. ആ ഭാഗം നിങ്ങൾക്കു വിട്ടുതന്നിരിക്കുന്നു.”

ആ വാചകം കേട്ട ജൂസിഫയിൻ യുവയോദ്ധാവിനെ നോക്കിക്കൊണ്ടു പറഞ്ഞു: ക്രൈസ്തവസേനയുടെ വിശദവിവരം അന്വേഷിക്കേണ്ട ആവശ്യം എനിക്കുണ്ടോ? ക്രൈസ്തവഹൃദയത്തെ കവർന്നെടുത്ത അങ്ങു്, തന്നെ ആ കാര്യം ഓർമ്മപ്പെടുത്തേണ്ട ആവശ്യം എന്തായിരുന്നു?”

യുവയോദ്ധാവ്:— “ക്രൈസ്തവസേനയെ സംബന്ധിച്ച അന്വേഷിക്കേണ്ട ആവശ്യം നിങ്ങൾക്കില്ലെന്നോ?”

ജൂസിഫയിൻ:— “അതെ, ഒരറബിയുവാവിൻെറ പ്രീതിക്കു മുൻഗണന നൽകിക്കൊണ്ടു സർവ്വസ്വവും ബലിയർപ്പിച്ച ഞാൻ അതൊക്കെ വിസ്മരിച്ചുകഴിഞ്ഞു.”

യുവയോദ്ധാവ്:— “നിങ്ങളുടെ ജന്മദേശത്തെയും അതിൽ വസിക്കുന്ന ജനങ്ങളേയും വിസ്മരിച്ചെന്നോ?”

ജൂസിഫയിൻ:— "അതെ, വിദേശീയായ ആ യുവാവിൻെറ സ്മരണ അതൊക്കെ വിസ്മരിക്കുവാൻ പ്രചോദനമേകി!"

യുവ:— "സ്വദേശത്തേയും, സ്വജനങ്ങളേയും വിസ്മരിച്ച നിങ്ങാം പരദേശിയായ അറബിയുവാവിനെ വിസ്മരിക്കയില്ലെന്നു എങ്ങിനെ വിശ്വസിക്കാം?"

ജൂസി:— (പുഞ്ചിരി തൂകിക്കൊണ്ടു്) "സർവ്വസ്വവും വിസ്മരിച്ചെങ്കിൽ മാത്രമെ ദൈവപ്രീതിയുണ്ടാവുകയുള്ളു എന്നു നിങ്ങാംക്കറിഞ്ഞുകൂടെ?"

യുവ:— "എന്നു പറഞ്ഞതിൻെറ ഉദ്ദേശം?"

ജൂസി:— "ഒരു യോഗി അവൻെറ ഐഹികചിന്തകളെ പരിത്യജിച്ചു ദൈവസാന്നിദ്ധ്യം കൈവരുത്തുന്നു. അതുപോലെ ഞാൻ എൻെറ കഴിവുകളെ എല്ലാം ത്യജിച്ചു ഒരു ദൈവദാസനെ കൈവരുത്തുവാൻ പാടുപെടുകയാണ്."

യുവ:— "ആ ദൈവദാസൻ എവിടെ?"

ജൂസി:— "ആ ദൈവദാസൻ എവിടെയെന്നോ? എൻെറ മുമ്പിൽ ഇരുന്നുകൊണ്ടു സംസാരിക്കുന്നുണ്ടു്."

യുവയോദ്ധാവ് പുഞ്ചിരിതൂകിക്കൊണ്ടിരിക്കയാണ് അങ്ങനെ അല്പസമയം എന്തോ ആലോചിച്ചിരുന്നതിനുശേഷം യുവയോദ്ധാവ് തുടൎന്നു: "ബൈത്തുൽമുഖദ്ദസിൽനിന്നു വന്ന മൈസറയോടു കുശലപ്രശ്നങ്ങാം ചോദിക്കാതിരിക്കുന്നതു ശരിയല്ലെന്നും, അദ്ദേഹം പുറത്തുനില്ക്കുന്നുണ്ടെന്നും."

"ഓ! അതു ശരിയാണ്!" ജൂസിഫയിൻ പ്രതിവചിച്ചുകൊണ്ടു അതിഥിയെ അകത്തേക്കു വിളിച്ചു.

മൈസറ അകത്തേക്കുവന്ന ഉടനെ ജൂസിഫയിനോടു് ചോദിച്ചു: "രാജകുമാരി! സുഖംതന്നെയല്ലേ? ഞങ്ങളുടെ ഇവിടുത്തെ അത്ഭുതം മൌതിക പിടിക്കുന്നില്ലായിരിക്കാം!"

ജൂസിഫയിൻ:— (നബി (സ) തിരുമേനിയുടെ മഖ്ബറയെ ചൂണ്ടിക്കാണിച്ചുംകൊണ്ടു്) "ഇത്ര വിശുദ്ധനായ തിരുമേനിയു

ടെ ജീവിതസ്ഥലവും സമാധിസ്ഥലവുമായ മദീനാപട്ടണത്തേക്കാാം സുഖദായകമായ മറെറാരു സ്ഥലം ഈലോകത്തുണ്ടാകുമെന്നു തോന്നുന്നില്ല. എന്നിരിക്കെ, ഇവിടെ താമസിക്കുന്നതുപോലെ സുഖം മറെറവിടെ കിട്ടുവാനാണു്?"

മൈസറ:— "ഈ മഖ്ബറയിൽ സമാധികൊള്ളുന്ന വിശുദ്ധപുരുഷൻെറ ആദർശങ്ങളിൽ നിങ്ങാംക്കും അഭിരുചി ജനിച്ചിരിക്കുന്നതുപോലെ തോന്നുന്നല്ലോ? അൽഹംദുലില്ല."

ജൂസിഫയിൻ:— (ലജ്ജാനമ്രമുഖിയായി പതിഞ്ഞ സ്വരത്തിൽ) "താങ്കളുടെ അഭിപ്രായം പരമാർത്ഥമാകുവാൻ ദൈവം അനുഗ്രഹിക്കട്ടെ!"

യുവയോദ്ധാവ്:— "മൈസറ! നിങ്ങാം ഇവിടെ വരുന്നതിനു മുമ്പുതന്നെ നിങ്ങളുടെ അഭിപ്രായം വാസ്തവമായിക്കഴിഞ്ഞു. രാജകുമാരി ജൂസിഫയിൻ നബിതിരുമേനി (സ)യുടെ റൌസയിൽപോയിവരിക പതിവാക്കിയിരിക്കയാണു്."

മൈസറ:— "രാജകുമാരിയുടെ ഇസ്ലാംമതസ്വീകരണം പ്രഖ്യാപിച്ചു കഴിഞ്ഞിട്ടില്ലല്ലോ?"

യുവയോദ്ധാവ്:— "രാജകുമാരി ഇസ്ലാംമതം വരിച്ചിരിക്കുന്നതായി പ്രഖ്യാപിക്കപ്പെട്ടിട്ടില്ലെങ്കിലും, ആന്തരീകമായി മുസ്ലീമായിക്കഴിഞ്ഞിട്ടു കുറച്ചു കാലമായി."

മൈസറ:— (പുളകിതഗാത്രനായിട്ടു) "ഇസ്ലാമിൻെറ ബദ്ധവൈരിയായ കൈസറിൻെറ മകാം ജൂസിഫയിൻ ഇസ്ലാം മതം ആശ്ലേഷിക്കുക. അൽഹംദുലില്ലാ!"

ജൂസിഫയിൻ:— "ദൈവാനുഗ്രഹംകൊണ്ടു ഇത്രയുമൊക്കെ സാധിച്ചതിൽ ഞാനഭിമാനംകൊള്ളുന്നു. അതിനുംപുറമെ ഇസ്ലാമിൻെറ ദാസ്യം കൈവരുത്തുവാൻവേണ്ടി എത്ര വലിയ രാജസ്ഥാനമായിരുന്നാലുമതു് ബലിയപ്പിക്കുന്നതു മഹാഭാഗ്യമായി ഞാൻ കരുതുന്നതു്."

മൈസറ:— "രാജകുമാരിയുടെ ഈ മാനസാന്തരത്തിൻെറ അനന്തരഫലമായി ഷാംപ്രദേശങ്ങളിൽ ഇസ്‌ലാംപ്രചരിക്കുവാൻ കാലതാമസം വേണ്ടിവരികയില്ലെന്നു ഞാനനുമാനിക്കുന്നു."

ജൂസിഫയിൻ:— അതൊക്കെ ദൈവവിധിപോലെ നടക്കും, അതിരിക്കട്ടെ, ഇപ്പോഠം യുദ്ധസ്ഥിതി എങ്ങനെയിരിക്കുന്നു. ക്രൈസ്തവസേനയുടെ സ്ഥിതി എന്താണ്?"

മൈസറ:— "യുദ്ധസ്ഥിതി അഭിവൃദ്ധിയിൽതന്നെയാണ്. ഷാമി സൈന്യങ്ങളെ പല പ്രാവശ്യം ഞങ്ങഠം പരാജയപ്പെടുത്തി കഴിഞ്ഞിരിക്കയാണ്."

ജൂസിഫയിൻ:— "ചലസ്തിൻ കോട്ട മുസ്‌ലിംകഠംക്കധീനമായിക്കഴിഞ്ഞോ?"

മൈസറ:— "ഇല്ല! എന്നാൽ പോപ്പുതിരുമേനി പറയുന്നു: മുസ്ലിംകളുടെ ഖലീഫയെ അവിടെ വരുത്തണമെന്നും, അദ്ദേഹത്തിൻെറ ആകൃതിയും പ്രകൃതിയുംഒക്കെ പോപ്പിൻെറ വേദഗ്രന്ഥങ്ങഠം പ്രതിപാദിക്കുന്നതുപോലെയാണെങ്കിൽ യുദ്ധംകൂടാതെതന്നെ പട്ടണം അദ്ദേഹത്തെ ഏല്പിക്കുന്നതാണെന്നും, പ്രസ്തുത വിവരം അമീറൽമുഅമിനീനെ ധരിപ്പിക്കുവാൻവേണ്ടിയാണ് ഞാൻ ഇവിടെ വന്നിരിക്കുന്നതു്."

ജൂസിഫയിൻ:— "അമീറൽമുഅ്മിനീൻ ബൈത്തുൽമുഖദ്ദസിലേക്ക എഴുന്നെള്ളാമെന്നു സമ്മതിച്ചുകഴിഞ്ഞോ?"

മൈസറ:— "അങ്ങനെ വിശ്വസിക്കാം."

ജൂസിഫയിൻ:— "അങ്ങനെയാണെങ്കിൽ അദ്ദേഹത്തോടുകൂടി ഞങ്ങളും വരുന്നുണ്ട്."

മൈസറ:— "അതിനെന്താ വിരോധം, ഇടക്കൊരു കാര്യംകൂടി പറയുവാനുണ്ട്. അതു ഭവതിയെ ആവരണംചെയ്യാൻ പോകുന്ന ഒരു വിപത്തിനെസംബന്ധിച്ചാണതാനും."

ജുസിഫയിൻ:— "എന്താണാ ആപത്തു്?"

മൈസറ:— "ഭവതി കൃസ്തീയസാമ്രാജ്യത്തിൽനിന്നു ഇവിടെവന്നു താമസിക്കുന്നതറിഞ്ഞ പോപ്പു തിരുമേനി ചില ഗൂഢാലോചനകളൊക്കെ നടത്തിവരുന്നതായി കേട്ടു. അതിനുവേണ്ടി ഒരു സേനാനായകനും, ഏതാനും ഭടന്മാരും പുറപ്പെട്ടിട്ടുണ്ടു്. അവരുടെ ഉദ്ദേശം യുവരാജാവിനെ വധിക്കയും ഭവതിയെ തട്ടിക്കൊണ്ടു പോവുകയുമാണു്."

ജുസിഫയിൻ:— (ഏറ്റവും ശാന്തസ്വരത്തിൽ) "ദൈവകല്പനയില്ലാതെ ഒന്നും നടക്കുകയില്ല."

# അർമിയായുടെ പുറപ്പാടു്.

ബൈത്തുൽമുഖദ്ദസിൽനിന്നു പുറപ്പെട്ട സമയംമുതൽ അർമിയാ ചിന്താകുലനായി ചമഞ്ഞിരിക്കയാണു്. എന്നാൽ അദ്ദേഹത്തോടുകൂടിയുള്ളവർ സന്തോഷഭരിതരായിട്ടാണു് കാണപ്പെടുന്നതു്. എന്നാൽ അർമിയായുടെ പാരവശ്യം താല്ക്കാലികമാണെന്നാണു് അവർ കരുതിയതു്. എന്നാൽ ആ പാരവശ്യം അതേപടി നില്ക്കുന്നതിനോടൊപ്പം സുദൃഢമാവുകകൂടി ചെയ്യുന്നതു കണ്ടപ്പോൾ ആ അനുചരന്മാരിൽ അനിതരസഹജമായ അമ്പരപ്പുളവായി. അവരിൽ അബ്രഹാം എന്ന പേരിനാലറിയപ്പെടുന്ന ഒരു വ്യക്തി ചോദിച്ചു: "ഞങ്ങളുടെ നേതാവായ അങ്ങു ഇത്രകണ്ടു പരവശനായി കാണപ്പെടുവാൻ കാരണമെന്താണാവോ?"

അർമിയാ:— "ഞാൻ പരവശനായിട്ടില്ലല്ലോ!"

അബ്രഹാം:— "പിന്നെ അങ്ങു് മൗനമവലംബിച്ചിരിക്കുന്നതിന്റെ കാരണം?"

അർമിയാ:— "ചില പ്രത്യേക സംഗതികളെ സംബന്ധിച്ചാലോചിക്കയാണു്."

അബ്രഹാം:— "അതുതന്നെയാണു് ഞങ്ങൾക്കറിയേണ്ടതു്."

അർമിയാ:— (ഒരു ദീർഘശ്വാസത്തോടെ) "ഞാൻ എന്തൊ

ക്കെയാണാലോചിക്കുന്നതെന്നു എങ്ങനെ പറയുവാനാണ്?''

അബ്രഹാം:— ''അങ്ങു ചിന്താകുലനായിത്തീർന്നിരിക്കുന്നതിൻെറ രഹസ്യം എന്നോടു പറയുകയാണെങ്കിൽ ആ സംഗതി കഴിയുന്നത്ര വേഗതയിൽ സാധിക്കത്തക്ക മാർഗ്ഗം കണ്ടുപിടിക്കുവാൻ ഞാൻ സന്നദ്ധനാണ്.''

അർമിയാ:— ''ആ സംഗതി സാദ്ധ്യതയിൽ കൊണ്ടുവരുവാൻ എന്നെക്കൊണ്ടല്ലാതെ സാദ്ധ്യമല്ല.''

അബ്രഹാം:— ''സംഗതി എന്താണെന്നു പറഞ്ഞുകൂടേ?''

അർമിയാ:— ''ആഹ്! അതു എൻെറ മനസ്സിനെ അലട്ടിക്കൊണ്ടിരിക്കുന്ന ഒരു സംഗതിയാണ്. ഇന്നതാണാ സംഗതിയെന്നു പറഞ്ഞറിയിക്കുവാനുള്ള ശക്തി എനിക്കൊട്ടില്ലതാനും!''

അബ്രഹാം:— ''ഞങ്ങളുടെ ദാസന്മാരിൽ എളിയ ഒരു വ്യക്തിയാണ് ഞാൻ. ദാസനെന്നനിലക്കു അങ്ങയുടെ മനോവ്യഥയിൽ ഭാഗഭാക്കാകേണ്ട കടമ എനിക്കുണ്ട്''

അർമിയാ:— ''എന്നെ അലട്ടിക്കൊണ്ടിരിക്കുന്ന ആ രഹസ്യം അറിഞ്ഞേ തീരു എന്നു നിർബ്ബന്ധമാണെങ്കിൽ പറയാം. മരിച്ചാലും ആരോടും പറയുകയില്ലെന്നു സത്യംചെയ്യണം''

അബ്രഹാം സത്യംചെയ്തു. അർമിയാ അയാളുടെ കാതിൽ എന്തോ മന്ത്രിച്ചുകൊണ്ടിരുന്നു. അയാളതു ശ്രദ്ധിച്ചുശ്രവിച്ചുകൊണ്ടിരുന്നു. അതിനു പകരമായി ഒന്നും പറയാതിരിക്കുന്നതുകണ്ടു അർമിയാ ചോദിച്ചു: ''അബ്രഹാം ഒന്നും പറയാത്തതെന്താണ്.''

അബ്രഹാം:— (അലക്ഷ്യമായ സ്വരത്തിൽ) ''യുവയോദ്ധാവിൻെറ തല കൊണ്ടുവരുന്ന കാര്യവും, അറബികളുടെ മുഷ്ടിയിൽനിന്നു ജുസിഫയിനെ വിട്ടുവിച്ചുകൊണ്ടുവരുന്ന കാര്യവും ഞാൻ ഏറ്റെടുത്തിരിക്കുന്നു. പക്ഷേ......''

"പക്ഷെ എന്നു പറഞ്ഞവസാനിപ്പിച്ചതെന്താണ്?" ആവേശഭരിതനായി ശ്രവിച്ചുകൊണ്ടിരുന്ന അർമിയാ ചോദിച്ചു.

അബ്രഹാം:— "വിശേഷിച്ചു ഒന്നുമുണ്ടായിട്ടല്ല ജൂസിഫേയിനെ യുവയോദ്ധാവിന്റെ പിടിയിൽനിന്നു വിട്ടുവിച്ചശേഷം അങ്ങയെ ഏല്പിക്കുന്നതു ഉചിതമല്ല. പിന്നീടവളുടെ അവകാശി നിങ്ങളുടേയും എന്റേയും മതപുരോഹിതനായ പോപ്പ് തിരുമേനിയാണ്. അതിനാൽ അവളെ ബന്ധനസ്ഥയാക്കിക്കൊണ്ടു വന്നശേഷം പോപ്പ് തിരുമേനിയെ ഏല്പിക്കേണ്ടതും, അദ്ദേഹത്തിന്റെ ആവശ്യം കഴിഞ്ഞിട്ടു അദ്ദേഹത്തിന്റെ കല്പനപ്രകാരം അടുത്തവകാശിക്കു ലഭിക്കേണ്ടതുമാണ്. എന്നാണ് എന്റെ അഭിപ്രായം."

അർമിയാ:— "പോപ്പ് തിരുമേനിയുടെ അവകാശമോ.........! എന്തൊക്കെയാണീ പറയുന്നതു്?"

അബ്രഹാം:— "പോപ്പ് തിരുമേനി, നമുക്ക് കാണപ്പെടുന്ന ദൈവമാണ്. അദ്ദേഹത്തിന്റെ അടിമകളാണ് നാമെല്ലാം!"

അർമിയാ:— "അദ്ദേഹം ഒരു പുരോഹിതനാണെന്നു ഞാനും വിശ്വസിക്കുന്നു. എന്നാൽ അദ്ദേഹത്തിനു നമ്മുടെ ഉടമസ്ഥാവകാശമുണ്ടെന്നോ, അദ്ദേഹത്തിന്റെ അടിമകളാണ് നാമെന്നോ ഞാൻ വിശ്വസിക്കുന്നില്ല."

അബ്രഹാം:— "നരകസ്വർഗ്ഗങ്ങളുടെ ഉടമക്കാരനായ പോപ്പുതിരുമേനിക്കു നമ്മുടെ ഉടമസ്ഥാവകാശം ഇല്ലെന്നു പറയുന്നതിൽ പരം അബദ്ധം മറെറന്താണുള്ളതു്."

അർമിയാ:— "നരകസ്വർഗ്ഗങ്ങളുടെ ഉടമസ്ഥനാണ് പോപ്പെന്നു ഞാൻ വിശ്വസിക്കുന്നില്ല."

അബ്രഹാം:— "അങ്ങനെ ഒരു വിശ്വാസമില്ലാത്ത നിങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽവെച്ചു പാപങ്ങളെ ഏററുപറയുകയും പശ്ചാത്തപിക്കയും ചെയ്യുന്നതിന്റെ ഉദ്ദേശം എന്താണ്?"

അർമിയാ:— "അതൊരു ആചാരമായിട്ടു മാത്രമേ ഞാൻ കരുതുന്നുള്ളു."

അബ്രഹാം:— "നിങ്ങൾ ആധാരമായി കരുതുന്ന ആ സംഗതയാണ് ക്രിസ്തുമതത്തിന്റെ അടിത്തറയായി ഞങ്ങൾ കരുതുന്നത്."

സംസാരം ഇത്രത്തോളം ദീർഘിച്ചുകഴിഞ്ഞപ്പോൾ അർമയാക്ക മനസ്സിലായി ഇതു കലഹത്തിന്നിടയാക്കുന്ന സംഗതിയാണെന്നു്. അതിനാലയാൾ വിഷയംമാറി സംസാരിച്ചുതുടങ്ങി: "അബ്രഹാം! നമ്മൾ ഇതുവരെ പറഞ്ഞുവന്നതു മതത്തെ സ്പർശിക്കുന്ന സംഗതിയാണ്. അതവിടെ നില്ക്കട്ടെ! ഇനി നമ്മുടെ ലക്ഷ്യത്തിലേക്കതിരിയാം. ആദ്യംതന്നെ യുവയോദ്ധാവിനെ വധിക്കുവാൻ എന്താണുപായം. അതിനുശേഷം മുസ്ലിംകളുടെ കയ്യിൽനിന്നു ജൂസിഫയിനെ പിടിച്ചെടുക്കുന്നതെങ്ങിനെ എന്നൊക്കെയാണാലോചിക്കേണ്ടതു്."

അബ്രഹാം:— "പ്രസ്തുത സംഗതിക്കുവേണ്ടി എന്തു ത്യാഗം ചെയ്യുവാനും ഞാൻ സന്നദ്ധനാണ്."

അർമിയാ:— "അങ്ങനെയാണെങ്കിൽ ദുസ്സാദ്ധ്യമായ ഈ സംഗതിക്ക സാദ്ധ്യതയുണ്ടാക്കുവാൻ എളുപ്പമായ ഒരു വഴി കണ്ടുപിടിക്കണം."

അബ്രഹാം:— "ആ കാര്യം ഞാനേററിരിക്കുന്നു എന്നല്ലേ പറഞ്ഞതു്. യുവയോദ്ധാവിന്റെ ശിരസ്സറുത്തുകൊണ്ടുവരുവാൻ സാധിക്കാതെ പോയാൽ എന്റെ ശിരച്ഛേദംചെയ്തു ഞാൻ പോപ്പിന്റെ മുമ്പിൽ സമർപ്പിക്കുന്നതാണ്."

അർമിയാ:— "അബ്രഹാം! നിന്റെ ഒരു ശിരസ്സ് മുറിച്ചുവെമെന്നു സത്യംചെയ്തതുകൊണ്ടൊന്നും കാര്യമായില്ല."

അബ്രഹാം:— "എന്റെ ശിരസ്സ് എന്നു മാത്രം പറഞ്ഞതുകൊണ്ടുപോരെങ്കിൽ, എന്റെ കുടുംബം മുഴുവനും ബലിയർപ്പിച്ചും വാഗ്ദത്തം പൂർത്തിയാക്കുവാൻ മടിക്കുന്നവനല്ല ഈ അബ്രഹാം!"

അതുകേട്ടു അർമിയ സന്തുഷ്ടനായി. അബ്രഹാമിന്റെ പുറത്തു തലോടിക്കൊണ്ടു പറഞ്ഞു: "ഇപ്പോൾ എനിക്ക വിശ്വാസ

മായി, യുവയോദ്ധാവിൻെറ ശിരഛേദം ചെയ്യുകതന്നെ ചെയ്യും നീയെന്നു്.''

ഇത്രയുംഒക്കെ പറയേണ്ട ആവശ്യമില്ല. മദീനയിൽ എത്തിയതിൻെറ പിറേറ ദിവസം യുവയോദ്ധാവിൻെറ ശിരസ്സ് നിങ്ങളുടെ കൂടാരത്തിനുമുമ്പിൽ കണ്ടാൽ മതിയല്ലോ.

# ഫാറൂക്കിൻെറ യാത്രാസന്നാഹങ്ങൾ.

ബൈത്തുൽമുഖദ്ദസിലേക്കു് പുറപ്പെടുവാൻവേണ്ട ഒരുക്കങ്ങളിൽ ബദ്ധശ്രദ്ധനായിരിക്കയാണ് അമീറുൽമുഅ്മിനീൻ. എന്തൊക്കെയാണു് ഒരുക്കങ്ങൾ? സഞ്ചാരത്തിനു ഒരു ഒട്ടകം, പിന്നെ ഒരു പുതപ്പ്, ആഹാരം കഴിക്കുന്നതിന്നു ഒരു പാത്രം, വെള്ളം നിറച്ചുവെക്കുന്ന ഒരു തോൽസഞ്ചി—ഇത്രമാത്രമാണ്. കൈസർ, കിസ്രാരാജാക്കന്മാരുടെ വമ്പിച്ച സേനാശക്തിയെ നാശക്കുപത്തിലേക്ക ആനയിച്ച മുസ്ലിംകളുടെ ഭരണാധിപൻ— ഉമർ ഖത്താബ് (റ)യുടെ — സഞ്ചാരവേളയിൽ കൊണ്ടുപോകുന്ന ആഭാടങ്ങളുടെ പട്ടികയാണു് മേലെഴുതിയതു്.

പുറപ്പെടുന്നതിനുമുമ്പു മസ്ജിദുന്നബവിയിൽ പോയി നാലു റകഅത്തുസുന്നത്തു നമസ്കരിച്ചു. അതിനുശേഷം റൌസത്തുന്നബിയ്യിലും അബൂബക്കർ സിദ്ദീഖ് (റ)യുടെ മുഖ്ബിറയിലും സിറായത്തു നടത്തി. അവിടെനിന്നു മടങ്ങിവന്ന ഉടനെ ഹസ്രത്തു അലി (റ)യെ തൻെറ പ്രതിനിധിയായി നിശ്ചയിച്ചു. ഖിലാഫത്തു് സംബന്ധമായധികാരങ്ങൾ അദ്ദേഹത്തിനെ ഏല്പിച്ചിട്ടു ബൈത്തുൽമുഖദ്ദസിലേക്കു പുറപ്പെട്ടു. തന്നോടുകൂടി സുബൈർ ബിൻഅവ്വാം (റ), ഉസാമത്തുബിൻസൈദ് (റ) എന്നീ രണ്ടു പേരുണ്ടായിരുന്നു എന്നും, മററൊരു രിവായത്തിൽ ഖലീഫയോടുകൂടി ഒരടിമമാത്രമേ ഉണ്ടായിരുന്നുള്ളവെന്നും കാണുന്നുണ്ടു്. പ്രസ്തുത അടിമയോടുകൂടി പുറപ്പെടുന്നവസരത്തിൽ ഖലീഫ പ്രതി

ജ്ഞചെയ്തിരുന്നുവത്രെ! കുറച്ചുദൂരം ആ ഒട്ടകപ്പുറത്തു താൻ സഞ്ചരിക്കുകയും, അടിമ ഒട്ടകത്തിന്റെ മൂക്കുകയർ പിടിച്ചുകൊണ്ടു മുൻപേ നടക്കുകയും വേണമെന്നു്. പിന്നീടു ഒട്ടകപ്പുറത്തുനിന്നു ഖലീഫ ഇറങ്ങുകയും, അടിമ കയറിയിരിക്കയും മൂക്കുകയർ പിടിച്ചുംകൊണ്ടു നടക്കുന്ന കൃത്യം ഖലീഫ നിർവ്വഹിക്കയും ചെയ്യുന്നതു അടിമക്കു സമ്മതമാണെന്നായിരുന്നു പ്രതിജ്ഞ

മുസ്ലിം ഭരണകൂടത്തിന്റെ ഖലീഫയായ ഉമർ (റ) യുടെ സമത്വചിന്തയാണീ പറഞ്ഞതു്. ഇത്രകണ്ടു സംസ്കാരസമ്പന്നതയും സമഭാവനയുംനിറഞ്ഞ മറ്റൊരു ഭരണാധിപൻ ലോകമുഖത്തുണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. അങ്ങനെ ഖലീഫ മദീനാപട്ടണത്തിൽനിന്നു പുറപ്പെട്ടു കുറച്ചുദൂരം സഞ്ചരിച്ചതിനുശേഷം അവിടെ ഇറങ്ങുകയും, ആഹാരസാധനങ്ങൾ നിറച്ച ആ സഞ്ചി ഒട്ടകപ്പുറത്തുനിന്നു ഇറക്കിക്കൊണ്ടുവരികയും, അതിൽ ശേഖരിച്ചിരുന്ന ആഹാരങ്ങളെടുത്തു അനുയായികൾക്കു വീതിച്ചുകൊടുത്തിട്ടു താനും ഭക്ഷിക്കുകയുംചെയ്തു. അതിനുശേഷം അവിടംവിട്ടു. പകൽ മുഴുവൻ സഞ്ചരിച്ച സായാഹ്നത്തിൽ എവിടെയെങ്കിലും താവളമടിക്കയാണാ കാഫീലയുടെ പതിവു്.

അങ്ങനെ ആ കാഫില ബൈത്തുൽമുഖദ്ദസിനെ ലക്ഷ്യമാക്കി സഞ്ചരിച്ചുകൊണ്ടിരിക്കയാണ്.

## രാജ്ഞിയുടെ ഭീകരസ്വപ്നം.

അമീറുൽമുഅ്മിനീന്റെ കാഫിലയെ തുടൎന്നു മറ്റൊരു കാഫിലകൂടി മദീനയിൽനിന്നു പുറപ്പെട്ടിട്ടുണ്ടു്. യുവരാജാബ്ദാവു്, ളിറാർ, രാജ്ഞി, ജുസീഫയിൻ എന്നിവൎക്കുപുറമെ ഏതാനും ഭടന്മാരടങ്ങിയ ഒരംഗരക്ഷകസൈന്യവുമവരോടുകൂടി സഞ്ചരിക്കുന്നുണ്ടു്. അവർ കുറേ സഞ്ചരിച്ച് ഒരു സ്ഥലത്തെത്തി അപ്പോഴേക്കുമവിടം അന്ധകാരനിബിഢമായിക്കഴിഞ്ഞിരുന്നു. ഒരോരു

ത്തരും അവരുവരുടെ ഒട്ടകപ്പുറത്തുതന്നെ ഇരുന്നുകൊണ്ടു സഞ്ചരിക്കയാണ്. മങ്ങിയ നിലാവുള്ള ഒരു രാത്രിയായിരുന്നു്. ജൂസിഫയിൻ യുവയോദ്ധാവിനോടു പറഞ്ഞു: "വരൂ! നമുക്ക് ഈ തടാകംവരെ ഒന്നു പോയിവരാം."

ഈ അസമയത്തു് കാഫില വിട്ടകലുന്നതു ശരിയല്ലെന്നു രാജ്ഞി ഉപദേശിക്കയുണ്ടായെങ്കിലും ജൂസിഫയിനതു കൂട്ടാക്കുകയുണ്ടായില്ല. "ഇവിടെ അടുത്തുതന്നെയാണാ തടാകമെന്നു പറഞ്ഞിട്ടു അവർ രണ്ടുപേരും അങ്ങോട്ടു പുറപ്പെട്ടു."

ജൂസിഫയിനും യുവയോദ്ധാവും തടാകതീരത്തേക്കു പുറപ്പെട്ടിരിക്കുന്നതുകണ്ടു ആ കാഫില അവിടെ ഇറങ്ങി താവളമടിച്ചു.

യുവയോദ്ധാവും ജൂസിഫയിനും തടാകതീരത്തെത്തി. ജൂസിഫയിൻ ആ തടാകത്തിലേക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു് ചോദിച്ചു "ഈ തടാകത്തിലെ ജലം നിശ്ചലമായിക്കിടക്കാതെ ചലിച്ചുകൊണ്ടിരിക്കുന്നതും, ചന്ദ്രിക അവയുടെമേൽ ആക്രമിക്കുന്നതും കാണുന്നുണ്ടോ?"

യുവയോദ്ധാവ്:— "അതിനുംപുറമെ വേറേയും ചിലതൊക്കെ ഞാൻ കാണുന്നുണ്ടു്."

ജൂസിഫയിൻ:— "അതെന്താണു്?"

യുവയോദ്ധാവ്:— "ഈ തടാകത്തിലെ ഓളങ്ങൾ ആകാശത്തിൽ കാണുന്ന ചന്ദ്രനുവേണ്ടി മാത്രമല്ല അസ്വാസ്ഥമായിരിക്കുന്നതു്. എന്റെ തൊട്ടടുത്തുനില്ക്കുന്ന താങ്കളിൽ അഭിലാഷം ജനിച്ചിരിക്കുന്നതുകൊണ്ടു അസ്വാസ്ഥത പ്രകടിപ്പിക്കയാണെന്ന പരമാർത്ഥം കൂടി ഞാൻ കാണുന്നുണ്ടു്."

ജൂസിഫയിൻ:— "അങ്ങയുടെ തൊട്ടടുത്തു നില്ക്കുന്ന ചന്ദ്രനെ ഞാൻ കാണുന്നില്ലല്ലോ? അതെവിടെ?"

യുവയോദ്ധാവ്:— "ഞാൻ ഉപദേശിക്കുന്നതുപോലെ ചെയ്യുകയാണെങ്കിൽ നിങ്ങൾക്കതു കാണുവാൻ കഴിയും."

ജൂസിഫയിൻ:— "ഞാൻ ചെയ്യേണ്ട ആ സംഗതി എന്താണ്?"

യുവയോദ്ധാവ്:— "എന്റെ കണ്ണുകൊണ്ടു നോക്കുക!"

"അതാണോ ഞാൻ ചെയ്യേണ്ടതു്" അവൾക്കെന്തോ മനസ്സിലായതുപോലെ അവൾ തുടൎന്നു: "ഇതു വെറും സംസാരമല്ലാതെ ഹൃദയപൂൎവ്വമായിരുന്നു അങ്ങിനെ പറഞ്ഞതെങ്കിൽ ഞാൻ ധന്യയായിരുന്നു!

യുവയോദ്ധാവ്:— "പ്രിയപ്പെട്ട ജൂസിഫയിൻ! ഭവതി ഇങ്ങിനെയൊക്കെ സംശയിക്കുന്നതാണ് സങ്കടം. ഹൃദയപൂൎവ്വകമല്ലാത്ത ഒരു വാക്കുപോലും ഞാൻ പറയാറില്ല."

ജൂസി:— "അങ്ങു് കാണുന്നതുപോലെ ഞാനൊരു തിങ്കളായിരുന്നെങ്കിൽ സൂൎയ്യോദയത്തോടെ അസ്തമിക്കുമായിരുന്നല്ലോ! എന്നാലങ്ങിനെ അസ്തമനമെന്നൊന്നില്ലാത്ത ഈ ചന്ദ്രൻ തിങ്കളാവുന്നതെങ്ങിനെ?"

യുവയോദ്ധാവ്:— "ഇതു നിശാകാലമാണ്. നിശാകാലങ്ങളിൽ ആദിത്യനുണ്ടാവുകയില്ലല്ലോ?"

ജൂസി:— "ഈ നിശയിലും സൂൎയ്യനെ കാണുന്നുണ്ടു ഞാൻ"

യുവയോദ്ധാവ്:— "നിങ്ങൾ കാണുന്ന ആ ദിവാകരൻ എന്റെ ദൃഷ്ടിക്കദൃശ്യനായിരിക്കാം!"

ജൂസി:— (യുവയോദ്ധാവിനെ ചൂണ്ടിക്കാണിച്ചുംകൊണ്ടു) "എന്റെ കണ്ണ് താങ്കളുടെ മുഖത്തായിരിക്കുന്നെങ്കിൽ അങ്ങേക്കും കാണാമായിരുന്നു, ഇതാണ് എന്റെ ലോകത്തിന്റെ ആദിത്യൻ എന്നു്"

അവരുടെ സംസാരം നടക്കുന്നതിനിടയിൽ കാഫിലയിൽ ആരോ അട്ടഹസിക്കുന്നതുപോലെ ഒരു ശബ്ദംകേട്ടു. രാജ്ഞിയുടെ ശബ്ദത്തോടു സാമ്യമുള്ള ശബ്ദമായിരുന്നതിനാൽ ജൂസിഫയിനും യുവയോദ്ധാവും ഉടനെ മടങ്ങി. അവിടെ എത്തിനോക്കിയപ്പോൾ പരവശയായ രാജ്ഞി വിലപിച്ചുകൊണ്ടിരിക്കുന്നതാ

യി കാണപ്പെട്ടു. അവരങ്ങോട്ടു ചെന്നു. രാജ്ഞിയുടെ സമീപ ത്തു നിന്നുകൊണ്ടു യുവയോദ്ധാവു ചോദിച്ചു: "വിലപിക്കാൻ കാരണമെന്താണെന്നു്."

രാജ്ഞി:— "ഞാൻ വിലപിക്കുവാനുണ്ടായ കാരണമെന്താണെ ന്നു ചോദിച്ചാൽ, വെറും ഒരു സ്വപ്നംകണ്ടു ഭയന്നതാണെന്നു മാ ത്രമേ പറയുവാനുള്ളു. എന്നാൽ അതിന്റെ വിശദവിവരണം നൽകുവാൻ ഞാൻ ശക്തയല്ലതാനും."

യുവയോദ്ധാവ്:— "ഭീകരമായ സ്വപ്നമായിരുന്നിരിക്കാം!"

രാജ്ഞി:— "ഭീകരമായ സ്വപ്നംതന്നെ!"

ജൂസിഫയിൻ:— "സ്വപ്നത്തെ ചിന്തിച്ചു പരിഭ്രമിക്കുവാനില്ല. ഭീകരമായ സപ്നം സുഖലക്ഷണമാണെന്നു കരുതിവരുന്നു."

രാജ്ഞി:— "അതുനേരാണു്. എങ്കിലും ഞാൻ കണ്ടതായ സ്വ പ്നം അവാസ്തവമാവാൻ ന്യായമില്ല."

ജൂസിഫയിൻ:— "ഇത്രകണ്ടു ഉറപ്പ് പറയുന്ന ആ സ്വപ്നം എ ന്താണാവോ?"

ഗദ്ഗദ് സമ്മിശ്രമായ സ്വരത്തിൽ രാജ്ഞി ആ സ്വപ്ന ത്തെ വിവരിച്ചു: "നമ്മുടെ സഞ്ചാരവേളയിൽ വഴി കൊള്ള ക്കാരായ ഒരു കൂട്ടം വരികയുണ്ടായി. അവരുമായി ഉണ്ടായ ഏ റ്റുമുട്ടലിൽ യുവയോദ്ധാവ് മരണപ്പെടുകയുണ്ടായി. പിന്നീട് എന്റെ ഓമനജൂസിഫയിന്റെ കൈകാലുകൾ ബന്ധിച്ചുകൊണ്ടു പോവുകയുംചെയ്തു. നീ മുറവിളി കൂട്ടുന്നുണ്ടായിരുന്നെങ്കിലും ആ ദുഷ്ടന്മാർ അതൊന്നും വകവെച്ചില്ല."

എന്നു പറഞ്ഞിട്ടു ആ രാജ്ഞി തേങ്ങിത്തേങ്ങി കരഞ്ഞുതുട ങ്ങി. യുവയോദ്ധാവും ജൂസിഫയിനും രാജ്ഞിയേ സാന്ത്വനപ്പെടുത്തുവാൻവേണ്ടി പാടുപെടുന്നുണ്ടായിരുന്നു എങ്കിലും പ്രയോ ജനമുണ്ടായില്ല. ആ ബഹളങ്ങൾകേട്ടു കാഫിലയിലെ ജനങ്ങ ളാകെ ഉണരുകയും അവർ രാജ്ഞിയുടെ ചുററംകൂടിനിന്നുകൊണ്ടു

സാന്ത്വനവാക്കുകൾ പറഞ്ഞു സമാശ്വസിപ്പിക്കുവാൻ ശ്രമിക്കയും ചെയ്യുകയാണ്.

## വലയം ചെയ്യപ്പെട്ടു.

രാത്രിയുടെ ഭൂരിഭാഗവും രാജ്ഞിയെ സാന്ത്വനപ്പെടുത്തുന്നതിനുവേണ്ടി വിനിയോഗിച്ചു. അങ്ങനെ പ്രഭാതമായതോടെ ആ കാഫില അവിടെനിന്നു പുറപ്പെട്ടു. രാജ്ഞി ചിന്താകുലയായി മൌനമവലംബിച്ചിരിക്കയായിരുന്നു. ജുസിഫയിൻ മാതാവിനെ സാന്ത്വനപ്പെടുത്തുന്നതിൽ നിമഗ്നയായിരിക്കയാണ്. എത്രതന്നെ ശ്രമിച്ചിട്ടും യാതൊരു പ്രയോജനവും ഉണ്ടായില്ല. എന്നു മാത്രമല്ല, എൻെറ ഹൃദയം വല്ലാതെ മിടിക്കുന്നുണ്ട്. അതിനെ തടയുവാൻവേണ്ടി വളരെയൊക്കെ യത്നിക്കുന്നുണ്ട ഞാനെങ്കിലും അതു സാദ്ധ്യമാവുന്നില്ല എന്നൊക്കെ അവരുടെ അന്തഃരംഗത്തിൻെറ സ്ഥിതിയെ വിവരിക്കയാണൊരു ഭ്രാന്തിയെപ്പോലെ.

ജുസിഫയിൻ:— "അമ്മ! അപ്രകാരമുള്ള മനോവിചാരങ്ങളെ ആട്ടിപ്പായിക്കുവാൻ ശ്രമിക്കുകയാണാവശ്യം. എന്നിട്ടു ദൈവത്തിൽ വിശ്വസിക്കുക അവനാണ് നമ്മെ രക്ഷിക്കുന്നവൻ!"

രാജ്ഞി:— "അതു ശരിയാണ് മകളെ! അവൻെറ കല്പനകൂടാതെ ഒന്നുംതന്നെ സംഭവിക്കുന്നതല്ല. എൻെറ സ്ഥിതിയെന്തായിരുന്നു? ഞാൻ സുഖവാസംചെയ്തിരുന്ന രാജകൊട്ടാരം എവിടെ? വെറും മരുഭൂമിയിൽ അറബികളോടുകൂടി ജീവിക്കുവാൻ സംഗതിയാക്കിയതു സർവ്വശക്തനായ ജഗദീശരനല്ലാതെ മററാരുമല്ല."

ജുസിഫയിൻ:— "ഇതൊക്കെ ബുദ്ധിമുട്ടാണെന്നു കരുതുന്നതു്, അഥവാ അല്പം ബുദ്ധിമുട്ടുതോന്നുന്നുണ്ടെങ്കിൽതന്നെ അതവസാനിക്കുവാനായിട്ടുണ്ട്. അതിനോടുകൂടി നാം ഉദ്ദേശിക്കുന്ന സ്ഥലവും ഇതാ അടുത്തുകഴിഞ്ഞിരിക്കുന്നു. ഇതിൽനിന്നു മനസ്സിലാക്കാം നമ്മുടെ യാതനകളവസാനിച്ചെന്നു്."

രാജ്ഞി:— "എന്റെ ഓമന പറയുന്നതു ഒരുപക്ഷെ സത്യമായിരിക്കാം. അതുവരെ ഞാൻ ജീവിച്ചിരിക്കുമെന്നു ആരുകണ്ടു."

ജൂസിഫയിൻ:— "എന്റെ അമ്മ! അതുവരെ അങ്ങു ജീവിച്ചിരിക്കതന്നെ ചെയ്യുമെന്നാണെന്റെ വിശ്വാസം. അങ്ങയുടെ തണലിൽ സുഖജീവിതം നയിക്കുവാൻ ദൈവമനുഗ്രഹിക്കട്ടെ! അങ്ങു കണ്ടതായ സ്വപ്നത്തെ ചിന്തിച്ചു പരവശപ്പെടാതിരുന്നാൽ മതി!"

രാജ്ഞി:— "ആ ചിന്തയേ അകററിനിർത്തുന്നതിൽ ഞാൻ പരാജയപ്പെട്ടിരിക്കയാണ്. ഇതിനുമുമ്പ് ഒരിക്കൽ ഞാനൊരു സ്വപ്നം കാണുകയുണ്ടായി. ആ അവസരത്തിലാണ് നീ ആറു മാസത്തെ അത്യന്തരോഗത്തിനു വിധേയയായി ശയിച്ചതു്. അതിനുശേഷം കണ്ട ഭയങ്കരസ്വപ്നമാണിതു്. ഇതു പൂർത്തിയാവാതെ തരമില്ലെന്നാണ് എന്റെ വിശ്വാസം."

ജൂസിഫയിൻ:— "ആ സ്വപ്നത്തെ ചിന്തിച്ചു ദു:ഖിക്കരുതെന്നാണ് എനിക്കിനിയും പറയുവാനുള്ളതു്. നന്മതിന്മകളുടെ നാഥനായ ദൈവം പാപപൂരിതമായ ജീവിതത്തിൽനിന്നു എന്നെ രക്ഷിച്ചു. അവനിൽ ചിന്ത ഉറപ്പിച്ചുകഴിഞ്ഞാൽപിന്നെ ബുദ്ധിമുട്ടൊന്നും ഉണ്ടാവുകയില്ല."

രാജ്ഞി:— "ഇത്രകണ്ടു വേദനാജനകമായ ആ സ്വപ്നത്തെ എങ്ങനെ വിസ്മരിക്കാനാണ്? വിസ്മരിക്കുവാൻ എത്രകണ്ടു ശ്രമിക്കുന്നുവോ, അത്രകണ്ടതിന്നു കാഠിന്യം കൂട്ടുകയാണ് ചെയ്യുന്നതു്."

ജൂസിഫയിൻ:— "അമ്മയുടെ മനോവ്യഥ നീങ്ങിക്കിട്ടുവാൻ ഞാൻ ഒരുപായം പറയാം. അതെന്താണെന്നല്ലേ? ജീവിതമരണങ്ങളാംകും സുഖദു:ഖങ്ങളാംകും കാരണഭൂതൻ സർവ്വശക്തനായ ജഗന്നിയന്താവാണെന്നു ദൃഢമായി വിശ്വസിച്ചാൽ മതി. ഇനിയെന്തെങ്കിലും വിപത്തുവരുവാനാണവന്റെ വിധിയെങ്കിൽ അതുവരികയല്ലാതെ നിവൃത്തിയില്ല. അവന്റെ കല്പനക്കു വിരുദ്ധമായി യാതൊന്നും സംഭവിക്കുന്നതല്ല.

രാജ്ഞി:— "ഓമനേ! ജുസിഫയിൻ!! നിന്റെ വാക്കുകൾ ഓരോന്നും ഒരു പരിശുദ്ധ മുസ ലിമിന്റെ ഉപദേശംപോലെ എനിക്കു തോന്നുന്നു. നിന്റെ ഈ വാചകങ്ങൾ ഏതു മനോവ്യഥയേയും ദൂരീകരിക്കുവാൻ പര്യാപ്തമാണ്. എന്നാൽ ഭാഗ്യഹീനയായ എന്റെ ഹൃദയത്തിൽ ഏവംവിധമായ വിശ്വാസദാർഢ്യത്തിന്നുസ്ഥാനം ലഭിക്കാതെപോയതിൽ ഞാൻ അത്യന്തം പരിതപിക്കുന്നു."

അവർ അങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ യുവയോദ്ധാവ് അവിടെ വന്നുചേർന്നു അദ്ദേഹം പറഞ്ഞു: "ഭവതിയുടെ ഹൃദയത്തിൽ വിശ്വാസദാർഢ്യത്തിന്നു സ്ഥാനം ലഭിച്ചിട്ടില്ലെങ്കിൽ താമസംവിനാ അതിന്നു ഇടംകിട്ടുമെന്നു സമാധാനപ്പെടുക."

ജുസിഫയിൻ:— (ആകാശത്തേക്കു നോക്കിക്കൊണ്ടു കൈകളെ ഉയർത്തിയിട്ടു) "ആമീൻ........ആമീൻ!"

യുവയോദ്ധാവ്:— (ജുസിഫയിൻ പറഞ്ഞതുപോലെ ആമീൻ തുടൎന്നുകൊണ്ട്) "മഹാറാണി! സമാധാനചിത്തയായി ഇരുന്നാലും!"

രാജ്ഞി:— "ഞാനെങ്ങനെ സമാധാനചിത്തയായിരിക്കാനാണ്? രാജസ്ഥാനം കൈവിട്ടുകഴിഞ്ഞു. കിരീടം നഷ്ടപ്പെട്ടുപോയി! കൈസറിനെ ഏകനായിവിട്ടിട്ടുപോന്നു! എന്റെ അരുമസന്താനം ജുസിഫയിനുവേണ്ടിയാണീ ത്യാഗമൊക്കെവരിച്ചത്. ഇവളുംകൂടി നഷ്ടപ്പെട്ടുകഴിഞ്ഞാൽപിന്നെ എന്റെ ജീവിതംകൊണ്ട് എന്താണ് ഫലം? വെറും അന്ധകാരനിബിഢമായ ജീവിതമാണ് അവശേഷിക്കുക!"

മാതാവിൽനിന്നു പുറപ്പെട്ട ആ വാചകങ്ങൾക്കു എന്തോ മറുപടി പറയുവാൻ ഭാവിക്കയായിരുന്നു ജുസിഫയിൻ! അതിനിടയിൽ പൎവ്വതത്തിന്റെ ഒരുഭാഗത്തു ചില ഒച്ചപ്പാടുകൾ കേട്ടു

തുടങ്ങി. അതിനെത്തുടൎന്നു ഏതാനും അമ്പുകൾ അവരുടെനേക്കു വരികയുണ്ടായി. അതു ആ കാഫിലയിൽ ഒരസ്വാസ്ഥ്യത ഉളവാക്കി. എന്നാൽ യുവയോദ്ധാവാകട്ടെ ധൈൎയ്യമവലംബിച്ചങ്ങനെ നിന്നുകൊണ്ടു ചോദിച്ചു: "ആരാണതു്?" അതിന്നു മറുപടി ഒന്നും കിട്ടിയില്ല. വീണ്ടും ആ ശബ്ദം തുടൎന്നുകൊണ്ടിരുന്നതിനോടൊപ്പം അസ്ത്രങ്ങൾവരുന്നുണ്ടായിരുന്നു. അല്പസമയത്തിനുശേഷം ആരോ വിളിച്ചുപറഞ്ഞു: "ഞങ്ങൾ: ഈ വനത്തിലെ രാജാവും സൈന്യങ്ങളുമാണു്. ഞംരാജാവിന്റെ ഭാൎയ്യയേയും മകൾ ജൂസിഫയിനേയും അന്വേഷിച്ചു പുറപ്പെട്ടിരിക്കയാണു്."

അതുകേട്ടു രാജ്ഞി ഏതാണ്ടു നിശ്ചലയായി. ആ സ്ത്രീക്കു തോന്നുന്നുണ്ടായിരുന്നു അവൾ കണ്ടതായ സ്വപ്നം മൂൎത്തീകരിച്ചു വന്നിരിക്കുന്നതുപോലേ. മാതാവിന്റെ പാരവശ്യവും തസ്കരസംഘത്തിന്റെ ആഗമനവുംകൂടി ജൂസിഫയിനെ പരവശപ്പെടുത്തി. എങ്കിലും അവളതിനെ പ്രകടിപ്പിക്കാതെ തുടൎന്നു: 'ഏയു് വനരാജാവേ! സൈന്യങ്ങളെ, നിങ്ങൾ അന്വേഷിച്ചിറങ്ങിയിരിക്കുന്ന രാജ്ഞിയും ജൂസിഫയിനും ഇവിടെതന്നെയുണ്ടെങ്കിലും, ഷാം രാജ്ഞിയായിട്ടോ, ജൂസിഫയിൻ രാജകുമാരിയായിട്ടോ അല്ല ഇവിടെയുള്ളതു്. അവർ ഈ വനദേവതയും പുത്രിയുമായി രൂപാന്തരപ്പെട്ടിരിക്കയാണിപ്പോൾ' എന്നുപറഞ്ഞുകൊണ്ടു ഖഡ്ഗവുമായി മുമ്പോട്ടുകുതിച്ചു. അതിനൽപ്പം മുമ്പുതന്നെ യുവയോദ്ധാവു് ആ തസ്കരസംഘത്തിന്റെ നേരെ പാഞ്ഞടുത്തുകഴിഞ്ഞിരുന്നു. അതു കണ്ടുകൊണ്ടുനിന്നിരുന്ന ളിറാർ മുതൽപേരേ ആയുധം ഊരിപ്പിടിച്ചുംകൊണ്ടു് മുമ്പോട്ടടുത്തു ആ വനപ്രദേശം നിശ്ചലമായി. അവിടെ ഒരു രണാങ്കണമായി രൂപാന്തരപ്പെട്ടു. തസ്കരസംഘത്തിൽനിന്നു ഒരു വിഭാഗം പടക്കളത്തിലിറങ്ങി രണമാടുന്നുണ്ടായിരുന്നു. മറെറാരു വിഭാഗം മണൽകുന്നിന്റെ മറുപുറത്തു പതുങ്ങിയിരുന്നുംകൊണ്ടു് ശരവൎഷം പൊഴിക്കയാണു്. അറബികളെ അപേക്ഷിച്ചു സംഖ്യാബലംകൊണ്ടു മുന്തി

നില്ലയാണ് ആ തസ്കരസംഘം. താമസംവിനാ മുസ്ലിംസംഘം തസ്കരന്മാരാൽ ആവരണം ചെയ്യപ്പെട്ടു. രാജ്ഞിയാവട്ടെ ഒരു ഒട്ടകപ്പുറത്ത് ഇരിക്കയാണൊരു ജീവച്ഛവംപോലെ ഇടക്കിടെ അവർ വിളിച്ചുചോദിക്കുന്നുണ്ട്: "മകളെ! ജുസിഫയിൻ നീ എവിടെയാണ്?"

## ഫാറൂക്ക് സഞ്ചരിക്കുന്നു.

അമീറൽമുഉമിനീൻ സഞ്ചരിക്കുന്നതിനിടയിൽ ഖൂട്ടാമിലെ ഒരു തടാകത്തിന്നരുകിൽ എത്തി. ആ തടാകത്തിനരുകിൽതന്നെ ഖൂട്ടാമികളുടെ ഒരു കാഫില തമ്പടിച്ചിട്ടുണ്ടായിരുന്നു. പ്രസ്തുത തടാകം "അൽമനാർ" എന്ന പേരിനാലറിയപ്പെടുന്നു. ആ തടാകം ശുദ്ധജലമുള്ളതായിരുന്നതിനാൽ മുസ്ലിംകളുടെ ഒരു സംഘം അവിടെ തമ്പടിച്ചു താമസിക്കുന്നുണ്ടായിരുന്നു. ഖലീഫയും അൽമനാർ തീരത്തിൽതന്നെ താവളമടിച്ചു.

അദ്ദേഹത്തിൻെറ താമസവേളയിൽ അവിടെ താമസിക്കുന്ന മുസ്ലിംകളിൽ ചിലർ ഖലീഫയെ സമീപിച്ചറിയിച്ചു: "ബഹു വന്ദ്യനേതാവേ! ഞങ്ങളുടെ കൂടെയുള്ള ഒരാൾ ഏകോദരസഹോദരികളായ രണ്ടുപേരെ പാണിഗ്രഹണം ചെയ്തു കൂടെ താമസിപ്പിച്ചിട്ടുണ്ട്."

അതു കേട്ടഉടനെ ഖലീഫ കല്പിച്ചു. ആ ഭാര്യാഭർത്താക്കന്മാരെ കൂട്ടിക്കൊണ്ടുവരുവാൻ! കല്പന കിട്ടിയ ഉടനെ അവർ ഹാജരാക്കപ്പെട്ടു. ആ സ്ത്രീകളെ ചൂണ്ടിക്കാണിച്ചുകൊണ്ടു ഖലീഫ ചോദിച്ചു: "ഈ സ്ത്രീകൾക്ക് നിങ്ങളുമായിട്ടുള്ള ബന്ധം എന്താണ്?"

അയാൾ:— "എൻെറ ഭാര്യമാരാണ്."

ഖലീഫ:— "ഇവർക്കു തമ്മിൽ വല്ല ബന്ധവുമുണ്ടോ?"

അയാൾ:— "ഏകോദരസഹോദരികളാണ്."

ഖലീഫ:— "നിങ്ങളുടെ മതം?"

അയാറം:— "ഇസ്ലാം."

ഖലീഫ:— "നീയൊരു മുസൽമാനായിരിക്കുന്നതിനോടൊപ്പം സഹോദരികളായ രണ്ടുപേരെ പാണിഗ്രഹണം ചെയ്യുന്നതു് ഹറാമാ (മതവിരുദ്ധം) ണെന്നറിഞ്ഞുകൂടെ?"

അയാറം:— "അറിഞ്ഞുകൂടാ!"

ഖലീഫ:— (കോപിഷ്ഠനായിട്ട) "സർവ്വശക്തൻ സാക്ഷിയായിട്ട നിൻെറ ഭാൎയ്യമാർ സഹോദരികളായതുകൊണ്ടു് നിനക്ക അവർ ഹറാമാണ്. ആ വിവരം നിനക്കറിവില്ലെന്നു പറയുന്നതു ശുദ്ധമേ കളവാണെന്നു എനിക്ക തോന്നുന്നു. അതുകൊണ്ട അവരിൽ ഒരുത്തിയെ ഉപേക്ഷിച്ചേക്കുക. അല്ലാത്തപക്ഷം നിൻെറ ശിരച്ഛേദനം ചെയ്യിക്കേണ്ടിവരും"

അയാറം:— "അങ്ങു് എന്നെ അധിക്ഷേപിക്കയാണ്. എൻെറ ഭാൎയ്യമാരെ ഉപേക്ഷിക്കണമെന്നു നിർബ്ബന്ധിക്കയും ചെയ്യുന്നു. ഇത്ര ബുദ്ധിമുട്ടുള്ള ഈ മതത്തിൽ ഉറച്ചുനിന്നിട്ട എന്തു ഫലമാണ് ഉ നിയെന്നു ഞാൻ സംശയിക്കുന്നു. വെറും ഈ സ്ത്രീകറക്കുവേണ്ടിയാണ് ഞാനീ മതം സ്വീകരിച്ചതു്."

അയാളുടെ സംസാരത്തിൽനിന്നു വിശദമായി, താനൊരു നവമുസ്ലിമാണ്. ഇസ്ലാമികനിയമങ്ങളൊന്നും അറിയുവാനായിട്ടില്ല. അതാണവനിങ്ങനെ തോന്ന്യാസം പറയുന്നതു്. എന്നൊക്കെ അദ്ദേഹത്തിന്നു അനുമാനിക്കുവാൻ കഴിഞ്ഞെങ്കിലും മതനിയമപരമായി യാതൊരു വിട്ടുവീഴ്ചക്കും ഖലീഫ തയ്യാറായില്ല. അദ്ദേഹം കല്പിച്ചു: "നീമുമ്പോട്ടു കയറിനില്ക്കു."

അവിടെ സന്നിഹിതരായിരുന്ന ജനങ്ങറം അയാളെ പിടിച്ചു് മുമ്പോട്ടു കയററിനിത്തി. അതിനുശേഷം അയാറക്ക് അല്പമായ ഒരു ശിക്ഷ നൽകി. ശിക്ഷയെ തുടൎന്നയാറം ഒരു സ്ത്രീയെ ഉപേക്ഷിക്കാമെന്നു സമ്മതിച്ചു.

# തസ്ക്കരന്മാരുമായി സമരം.

സൂര്യോദയമായി. എന്നിട്ടും യുദ്ധം നടക്കുകയാണ്. എന്നാൽ അതുവരെ നടന്ന യുദ്ധത്തിൽ എതിരാളികളുടെ രൂപം മുതലായവയെ കണ്ടു മനസ്സിലാക്കുവാൻ അറബികൾക്ക് കഴിഞ്ഞില്ല. അന്ധകാരത്തിലാണല്ലോ സമരം നടന്നിരുന്നത്. പ്രകാശമായതിനുശേഷമാണ് അറബികൾക്കവരുടെ എതിരാളികളുടെ ആകൃതി മുതലായവ കണ്ടത്. അവരുടെ വസ്ത്രധാരണരീതി അറബികളുടേതുപോലെയായിരുന്നെങ്കിലും മുഖത്ത് ഈമാനി (സത്യവിശ്വാസത്തി) ൻെറ പ്രകാശം ലവലേശംപോലും ഉണ്ടായിരുന്നില്ല. അതിനുംപുറമേ അവരുടെ രണസമ്പ്രദായം അറബികളുടേതിൽനിന്നു വ്യത്യസ്ഥമായിട്ടാണ് കാണപ്പെട്ടത്.

യുവയോദ്ധാവ്, ളിറാർ മുതലായ യുദ്ധനിപുണന്മാരും, ജുസിഫയിൻ തുടങ്ങിയ വനിതാമണികളും ഉൾക്കൊള്ളുന്ന അറബി കാഫിലയായിരുന്നതുകൊണ്ടാണ് ആ കാഫിലക്ക് തസ്ക്കരസംഘത്തിൻെറ മുമ്പിൽ അടിയുറച്ചുനിന്നുകൊണ്ടു പൊരുതുവാൻ കഴിഞ്ഞത്. അവിചാരിതമായി അന്ധകാരത്തിലുണ്ടായ ആ ആക്രമണത്തെ ചെറുത്തുനില്ക്കുക ഒരു സേനക്കുപോലും അസാദ്ധ്യമായ സംഗതിയാണ്. അങ്ങനെ അല്പസമയത്തെ രണത്തിനുശേഷം ആ രാത്രി സഞ്ചാരസംഘം പിൻവാങ്ങുകയുണ്ടായി. അല്പദൂരം വരെ അവരെ പിൻതുടർന്നുകൊണ്ട് യുവയോദ്ധാവും, ജുസിഫയിനും അനുഗമിക്കയുണ്ടായി. പിന്നീടവർ മടങ്ങിവരികയും രാജ്ഞിയുടെ സ്ഥിതിയന്വേഷിക്കയും ചെയ്തു. ആ സാദ്ധ്വി അവരുടെ വാഹനത്തിൻെറ പുറത്തുനിന്നിറങ്ങി കൂടാരത്തിൽ പോയി ശയിക്കുകയായിരുന്നു.

അവരെ ശുശ്രൂഷിക്കുവാൻ ഭാവിക്കുന്നതിന്നിടയിൽ വീണ്ടും ചില ശബ്ദങ്ങൾ കേട്ടുതുടങ്ങി പലായനംചെയ്ത തസ്ക്കരസംഘം മടങ്ങിവന്നിരിക്കയാണ് അറബി കാഫിലയെ ആക്രമിക്കാൻ. അവരിൽനിന്നൊരു വിളിയാളം കേട്ടു: "വഴിയേ പോയിക്കൊ

ണ്ടിരിക്കുന്ന ഒരു സൈന്യത്തെ പരാജയപ്പെടുത്തുവാൻ സാധിക്കാതെ മടങ്ങുന്ന നിങ്ങൾ പുരുഷന്മാരാണോ? റൂമിമാതാക്കളുടെ മുലപ്പാൽ കുടിച്ചു വളൎന്നവരായ നിങ്ങൾ ഇത്രകണ്ടു് ഭീരുത്വം നടിച്ചു പിൻവാങ്ങുന്നതു് ശരിയല്ല!"

യുവയോദ്ധാവു് അതു കേട്ടുകഴിഞ്ഞ ഉടനെ ആലോചിച്ചു, റൂമിമാതാക്കളെ സംബന്ധിച്ചുപറയുന്ന ഇവർ ആരായിരിക്കണം? എന്നോൎത്തുകൊണ്ടു് ജൂസിഫയിൻെറ മുഖത്തേക്കു നോക്കി. അവളും ആ ശബ്ദംകേട്ടു അമ്പരന്നുനില്ക്കുയാണു്. യുവയോദ്ധാവു് ഓൎത്തു: ഈ റൂമികൾ മുസ്ലിംഭരണകൂടാതിൎത്തിയിൽ കടന്നുവരുവാൻ എങ്ങനെ ധൈൎയ്യപ്പെട്ടു? ഇവൎക്കിവിടെ കടന്നുവരുവാൻ അധികാരമെന്തു ? ആരുടെയെങ്കിലും പ്രേരണയുണ്ടായിട്ടായിരിക്കുമോ വന്നതു് ? ഇങ്ങനെ പലതും ആലോചിച്ചുകൊണ്ടു നില്ക്കുന്നതിനിടയിൽ വീണ്ടും ഒരു വിളിയാളം മുഴങ്ങി: "ഞങ്ങൾക്കു ഇതിൽനിന്നു ഒരു തല മാത്രമേ ആവശ്യമുള്ളു"

"ആരുടേതാണു് ആ തല?"

"യുവയോദ്ധാവിൻേറതു്."

അതുകേട്ടു ജൂസിഫയിനമ്പരന്നു. യുവയോദ്ധാവു് ആ മുഖത്തേക്കു് സൂക്ഷിച്ചുനോക്കി അവർ പരസ്പരം നോക്കിക്കൊണ്ടു് നില്ക്കുന്നതിനിടയിൽ വീണ്ടും ഒരു ശബ്ദം കേട്ടു. "കഴിയുന്നതും ആ സൌന്ദൎയ്യനിധിയായ കാമിനീരത്നത്തിനു് പരുക്കു പററുവാൻ ഇടയാവാതെ നോക്കണം."

"അതാരാണു്?"

"നമ്മുടെ പോപ്പുതിരുമേനിയുടെ ആശാകേന്ദ്രമായ രാജകുമാരിതന്നെ!"

"എനിക്കു മനസ്സിലായില്ലല്ലോ?"

"ഇത്രയുമായിട്ടും മനസ്സിലായില്ലെന്നോ? എന്തിനാണു് നാം ദിംഷ്കിൽനിന്നു ഇവിടംവരെ വന്നതു്? വഴിയിൽവെച്ചു ഏതെ

ല്ലാം വേഷങ്ങളാണെടുത്തതു്? എന്തെല്ലാം യാതനകൾ സഹിച്ചി ട്ടാണിവിടെ എത്തിയതു്? ഇതിൻെറയെല്ലാം ആവശ്യം എന്താ ണു്? ഒരു വനിതക്കുവേണ്ടിയല്ലേ?"

ങ്ഹാ! ഇപ്പോൾ ഓർമ്മവന്നു. ആ കുരുത്തംകെട്ട പെണ്ണു്, അവളിപ്പോൾ യുവയോദ്ധാവിൻെറ അധീനത്തിലാണെങ്കിലും അ ല്പസമയത്തിന്നുശേഷം നമ്മുടെ കൈവശമാവും."

"അവരെ രണ്ടുപേരേയും പിടിച്ചു എൻെറ മുമ്പിൽ കൊണ്ടു വരണം. യുവയോദ്ധാവിൻെറ മുമ്പിൽവെച്ചു ചിലതൊക്കെ ചോ ദിക്കാനുണ്ടവളോടെനിക്കു്. അതിന്നുശേഷം യുവയോദ്ധാവെന്നു പേരെടുത്തിരിക്കുന്ന അറബിച്ചെക്കനോടു ചോദിക്കണം: "നമ്മു ടെ സാമ്രാജ്യത്തിൻെറ അഭിമാനം കെടുത്തുവാൻവേണ്ടി, കൈസ റിൻെറ ഏകസന്താനമായ രാജകുമാരിയെ മാന്ത്രികപ്രയോഗം കൊണ്ടു കബളിപ്പിച്ചുകൊണ്ടു പോന്നതെന്തിനാണെന്നു്"

"ഞാനെന്താണു് പറയുവാനുദ്ദേശിക്കുന്നതെന്നല്ലേ ആ യുവ യോദ്ധാവിനെ ചൂണ്ടിക്കൊണ്ടവളോടു ചോദിക്കും: "നിന്നെ പിടിച്ചുവെച്ചിരുന്ന യുവയോദ്ധാവിപ്പോൾ ഞങ്ങളുടെ ഖഡ്ഗ ത്തിൻെറ തണലിലായിരിക്കുന്നതു് കണ്ടോ എന്നു""

"സഹോദരാ! അവനെ പിടിച്ചുകൊണ്ടുവന്നുകഴിഞ്ഞാൽ പിന്നെ ഇതല്ല, ഇതിൻെറ അപ്പുറവും പലതും ചോദിക്കാൻ ഉണ്ടാവും."

എന്നിങ്ങനെ സംസാരിച്ചുകൊണ്ടിരുന്നതു ആ തസ്കരസം ഘത്തിലെ നേതാവും മറെറാരാളുമായിരുന്നു. സംസാരം ഏതാ ണ്ടവസാനിച്ചശേഷം മുസ്‌ലിംകളെ ആക്രമിക്കേണ്ട പദ്ധതികൾ തയ്യാറാക്കിക്കൊണ്ടവർ മുൻപോട്ടു കുതിച്ചുകയറി.

## ബന്ധനം.

വാളുകളുടെ ഇടിവാൾ മിന്നുകയായിരുന്നു. അസ്ത്രങ്ങളുടെ ഘോരമാരി ചൊരിയുകയാണു്. ന്യൂനപക്ഷമായ ആ കാഫില

ബഹുഭൂരിപക്ഷമായ തസ്കരസംഘത്താൽ വ്യൂഹംചെയ്യപ്പെട്ടിരിക്കുന്നു. നിയമാനുസരണമായ രണമായിരുന്നെങ്കിൽ ധീരോദാത്തതയും യുദ്ധനൈപുണ്യവും പ്രകടിപ്പിക്കുവാൻ സാദ്ധ്യതയുണ്ടായിരുന്നു. വൈരിഭടനായിരുന്നെങ്കിൽ അയാളുടെ മുമ്പിൽ ആയുധവിദ്യാപാടവം പ്രകടമാക്കി ജയാപജയങ്ങളുടെ അന്ത്യതീരുമാനമെടുക്കുവാൻ ന്യായമുണ്ടായിരുന്നു. എന്നാൽ ചതിയന്മാരും വഞ്ചകന്മാരുമായ തസ്കരന്മാരുടെമുമ്പിൽ രണനിയമങ്ങൾകൊണ്ടെന്തു പ്രയോജനമാണുണ്ടാവുക? യുവയോദ്ധാവും, ജുസിഫയിനും പൊരുതിത്തുടങ്ങിയാൽ ആ തസ്കരവൃന്ദം ഓടി ഒളിക്കും. അല്പസമയത്തിനുശേഷം മടങ്ങിവരികയും ആക്രമിക്കുവാൻ മുതിരുകയുംചെയ്യും. ഇങ്ങനെ ആ സമരം ഒരന്ത്യതീരുമാനത്തിൽ എത്താതെ നീണ്ടുപോവുകയാണ്.

പ്രസ്തുത പ്രദേശത്ത് വഴിയരുകിലുണ്ടായിരുന്ന ചെറു കുന്നുകളും പാറക്കൂട്ടങ്ങളും ആ തസ്കരസംഘത്തിനു അഭയംനൽകുവാൻ ഉപകരിച്ചു. നേരിട്ടുനിന്നു സമരംചെയ്യുന്നതായാൽ അറബി കാഫില അടിപ്പെടുകയില്ലെന്നവർക്കറിയാം. എന്നാൽ ഏതെങ്കിലും വിധത്തിൽ യുവയോദ്ധാവിനേയും, ജുസിഫയിനേയും ബന്ധനസ്ഥരാക്കുകയോ, യുവയോദ്ധാവിനെ വധിച്ചിട്ടെങ്കിലും ജുസിഫയിനെ തട്ടിക്കൊണ്ടുപോവുകയോ ചെയ്യണമെന്നേ അവർക്കു ഉദ്ദേശമുള്ളൂ.

ആ തസ്കരസംഘം പുറത്തേക്കുവന്നാൽമതി യുവയോദ്ധാവു ഒരു വ്യാഘ്രത്തെപ്പോലെ അവരുടെമേൽ ചാടിവീഴുവാൻ. എന്നാൽ ആ യുധിഷ്ഠിരനോട് പൊരുതി ജയിക്കുവാൻ ശ്രമിക്കാതെ അവർ ഓടിയൊളിക്കും. അവർ പരാജയംവരിച്ചു ഓടിപ്പോയതായി ഗണിച്ചുകൊണ്ടു യുവയോദ്ധാവുംമററും കാഫിലയിലേക്കു മടങ്ങിപ്പോരേണ്ട താമസം, ആ തസ്കരന്മാർ മൈതാനത്തിലിറങ്ങുകയായി. എന്നാൽ അവർ മടങ്ങിവരുന്നതുവരെ അവിടെ കാത്തുനില്ക്കുന്നതു ആപൽക്കാരണമായിരുന്നു മുസ്ലിംകളെ സംബ

ന്ധിച്ചടത്തോളം. ആ തസ്കരന്മാരാവട്ടെ, യുവയോദ്ധാവിനേയും, ജൂസിഫയിനേയും കാഫിലയിൽനിന്നകററികൊണ്ടുപോയി ബന്ധനസ്ഥരാക്കുവാൻവേണ്ടിയായിരുന്നു ആ ഉപായങ്ങൾ കൈക്കൊണ്ടിരുന്നതു്. അങ്ങനെ ആ സമരം ഏതാണ്ടു മദ്ധ്യാഹ്നംവരെ നടന്നു.

യുവയോദ്ധാവും ജൂസിഫയിനും തസ്കരസംഘത്തിൻെറ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു നില്ക്കുകയാണു്. സൂര്യരശ്മികൾ ജൂസിഫയിൻെറ മുഖത്തുതട്ടി പുഷ്പംപോലെ മൃദുലമായ ആ മുഖം രക്തവർണ്ണമായിരിക്കുകയാണു്. വിയത്തൊലിക്കയായിരുന്നു അവർ മണലാരണ്യത്തിലെ പൊടിപടലം ആ കോമളമുഖത്തെ ആവരണംചെയ്തിട്ടുണ്ടു്. അവരുടെ പ്രതീക്ഷക്കനുസരിച്ചു തസ്കരന്മാർ വരുവാൻ താമസിക്കുന്നതുകണ്ടു് ജൂസിഫയിനെ നോക്കിക്കൊണ്ടു യുവയോദ്ധാവു് ഉപദേശിച്ചു: "ശക്തിയായ ചൂടുള്ളതുകൊണ്ടു ഭവതി കൂടാരത്തിൽപോയി ഇരിക്കയാണുത്തമം. അതിനോടുകൂടി മഹാരാജ്ഞിയെ ശുശ്രൂഷിക്കയുംചെയ്യാം."

ജൂസിഫയിൻ:— "ധീരയോദ്ധാവേ! ഞാനടുത്തുനില്ക്കുന്നതു ബുദ്ധിമുട്ടായി തോന്നുന്നുണ്ടോ അങ്ങേക്കു്?"

യുവയോദ്ധാവു്:— "ബുദ്ധിമുട്ടു തോന്നിയിട്ടു പറഞ്ഞതല്ല; വെയിൽ കൊണ്ടു് ക്ഷീണിക്കേണ്ട ആവശ്യമില്ലാത്തതുകൊണ്ടു പറഞ്ഞതാണു്."

അങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ കൊള്ളക്കാർ പതുങ്ങിപതുങ്ങി വരുന്നതു കാണാൻ സാധിച്ചു ഉടനെ ളിറാറിനെ വിളിച്ചുപദേശിച്ചു: "നിങ്ങൾ കൂടാരത്തിലിരിക്കണം. ഞാനിവരെ മൈതാനത്തിലേക്കാനയിക്കട്ടെ. മൈതാനത്തിൽ വന്നതിനുശേഷം ഞാൻ ഒരു തക്ബീർ മുഴക്കുന്നതാണു്. അപ്പോൾ നിങ്ങൾ വന്നേച്ചാൽ മതി. അങ്ങനെ ചെയ്യുന്നതായാൽ ഈ കള്ളന്മാരെ വധിക്കുവാനും, ശേഷിച്ചവരെ ബന്ധനസ്ഥരാക്കുവാനും അനായാസേന നമുക്കു സാധിക്കും." അതു ശരിയാണെന്നു

അവർക്കൊക്കെ തോന്നി. എന്നാൽ ളിറാറിന്നു അഭിപ്രായവ്യത്യാസമാണുണ്ടായിരുന്നതു്. അദ്ദേഹം വിശദമാക്കി: "തസ്കര സംഘത്തിൽനിന്നു ഒരു വിഭാഗം ഒളിച്ചിരുന്നുകൊണ്ടു മറെറാരു ഭാഗം മൈതാനത്തിൽ വരികയും, മറുഭാഗത്തുകൂടി വന്നു പൊരുതുകയും ചെയ്യുവാനിടയുണ്ടെന്നു്. അഥവാ നമ്മെ വലയംചെയ്യത്തക്ക സംഖ്യാബലം അവരിലുണ്ടെന്നുവരുകിൽ പിന്നെ നാമെല്ലാം ബന്ധനംവരിക്കാൻ നിർബ്ബന്ധിതരാവും."

"സർവ്വശക്തൻ കാത്തുരക്ഷിക്കും" എന്നു മാത്രം പറഞ്ഞിട്ടു് യുവയോദ്ധാവു് തസ്കരസംഘത്തെ ചെറുക്കുവാൻവേണ്ടി പുറപ്പെട്ടു.

ളിറാറാവട്ടെ തൻെറ അനുയായികളൊന്നിച്ചു വളരെ അകലെ കാത്തുനില്ക്കുകയാണു്. തസ്കരസംഘം മുമ്പോട്ടുവന്നു. കാഫിലയെ അവിടെ എങ്ങും കാണാനില്ലാത്തതുകൊണ്ടു അവരനുമാനിച്ചു മുസ്ലിംകൾ പരാജയത്തെ ഭയന്നു പിൻവാങ്ങിയതായിരിക്കണമെന്നു്. അവരുടെ നേതാവായ അർമിയാ ഒരു ഭീരുവായിരുന്നു. അയാൾ ഏററവും പിന്നിലാണുണ്ടാവാറു്. യുവയോദ്ധാവു മാത്രമായിട്ടു വരുന്നതുകണ്ടു് അവൻ തൻെറ സേനയെ യുവയോദ്ധാവിൻെറ നേരെ അയച്ചു. അതു കണ്ടഉടനെ അല്ലാഹു അക്ബർ എന്ന തക്ബീർധ്വനി മുഴക്കപ്പെട്ടു. അതുകേട്ടു തസ്കരസംഘം ഞെട്ടിപ്പോയി. തുടൻകൊണ്ടു പൊടിപടലം ആകാശത്തിലുയൻ. വാളുകൾ മിന്നിത്തുടങ്ങി. അല്പസമയത്തേക്കു് ഘോരസമരംതന്നെ നടന്നു. അതിനിടയിൽ തസ്കരസംഘത്തിൽ വലിയ ഒരു ഭാഗം യമപുരിക്കയക്കപ്പെട്ടു. ശേഷിച്ചവർ ബന്ധനസ്ഥരായി.

## വിമോചനം.

ദിനേശൻ പശ്ചിമചക്രവാളത്തിൽ മറയുവാൻ ഭാവിക്കയാണു്. അന്ധകാരം പ്രകാശത്തെ ആവരണംചെയ്യുവാൻ തുടങ്ങുകയാണു്. മുസ്ലിം കാഫിലയിലെ അംഗങ്ങൾ അംഗസ്നാനം ചെ

സ്തുകഴിഞ്ഞു അതിനുള്ളിൽ പശ്ചിമചക്രവാളം ധരിച്ചിരുന്ന ചെങ്കുപ്പായം നീക്കംചെയ്തു. യുവയോദ്ധാവു്, ളിറാർ മുതലായവർ നമസ്കാരത്തിലേപ്പെട്ടു. നമസ്കാരം അവസാനിച്ചതിനുശേഷം യുവയോദ്ധാവു് സജദയിൽതന്നെ കിടന്നുകൊണ്ടു പ്രാർത്ഥിച്ചുതുടങ്ങി. വലിയ ഒരാപത്തിൽനിന്നു രക്ഷിച്ചതിനെ പ്രകീർത്തനം ചെയ്തുകൊണ്ടു് സ്തുതിക്കയായിരുന്നു. സജദയിൽനിന്നു തല ഉയർത്തിയ ഉടനെ ഒരാൾ പറയുന്നതുപോലെ തോന്നി: "അങ്ങയുടെ ദയ ഈയുള്ളവൻെറ മേലും ഉണ്ടാവണം."

യുവയോദ്ധാവു് പിന്നോട്ടു തിരിഞ്ഞുനോക്കി. അല്പംമുമ്പു് ബന്ധനസ്ഥനാക്കപ്പെട്ട തസ്ക്കരനേതാവണതു പറഞ്ഞതെന്നു മനസ്സിലായി. യുവയോദ്ധാവിനെ വധിച്ചു ജൂസിഫയിനെ തട്ടിക്കൊണ്ടുപോകുവാൻവേണ്ടി വന്നിരുന്ന ആ സംഘനേതാവാണു് ആ പറഞ്ഞതു്.

"നീയാരാണു്? എന്താണാവശ്യപ്പെടുന്നതു്?" യുവയോദ്ധാവു് ഗൌരവം വിടാതെ ചോദിച്ചു.

നേതാവ്:— "അല്പസമയംമുമ്പു ബന്ധനംവരിച്ച തസ്ക്കരസംഘ തലവനാണു് ഞാൻ! അവിടുത്തെ ദയയും കാരുണ്യവും ഉണ്ടാവാൻ അപേക്ഷിക്കയാണിപ്പോൾ."

യുവയോദ്ധാവ്:— "അകാരണമായി ഞങ്ങളെ ആക്രമിക്കുവാനും, ഞങ്ങളിൽ ചിലരെ കൊലപ്പെടുത്തുവാനും തുനിഞ്ഞവരല്ലേ നിങ്ങൾ?"

നേതാവു്:— (ലജ്ജിതനായിട്ടു്) "അതെ, ഞങ്ങൾതന്നെയാണു് അതു്. ഞങ്ങളിൽ വന്നുപോയ അപരാധം ക്ഷമിക്കേണമെന്നിണപേക്ഷ.

യുവയോദ്ധാവു്:— "ഇത്രവലിയ ഒരപരാധം ചെയ്ത നിങ്ങളെ വിട്ടയക്കുന്നതെങ്ങനെയാണു്?"

നേതാവ്:— യുധിഷ്ഠിരരേ! മുസ്ലിംകൾ ദയാലുക്കളാണെന്നും, വലിയവലിയ തെററുകളെ ക്ഷമിക്കുന്നവരാണെന്നും ഞാൻ കേട്ടിട്ടുണ്ടല്ലോ!"

യുവയോദ്ധാവ്:— "അതു ശരിയാണെങ്കിലും, ക്ഷമിക്കുന്നതിനു മില്ലെ ചില അതിരുകളൊക്കെ."

നേതാവ്:— "സവ്വശക്തനായ ജഗദീശ്വരൻെറ ദയാപാരവശ്യത്തിന്നു യാതൊരതിരും ഇല്ലാത്തതുപോലെ അവൻെറ അടിമകളായ മുസ്ലിംകളും ക്ഷമാശീലരും ദയാപരവശരുമായി തീരേണ്ടതല്ലേ ആവശ്യം?"

യുവയോദ്ധാവ്:— "ക്ഷമായാചനം ചെയ്യുന്നതനുസരിച്ച ക്ഷമിക്കുന്നതുകൊണ്ടു ദുഃഖിതകരംകളെ കാഠിന്യമേറുകയാണെങ്കിൽപിന്നെ ക്ഷമിക്കുന്നതു ശരിയല്ലല്ലോ!"

നേതാവ്:— "അങ്ങു് പറയുന്നതു് വാസ്തവമാണ്. അതിൽനിന്നു പിന്മാറുകയൊ, പിന്മാറാതിരിക്കുകയൊ ചെയ്യുന്നതു തല്ലത്താവിൻെറ അഭിപ്രായമാണ്. ക്ഷമായാചനം ചെയ്യുന്നവന് ക്ഷമിച്ചുകൊടുക്കുക എന്നതു് നിങ്ങളെപ്പോലെയുള്ള മഹാമനസ്കന്മാരുടെ കടമയാണ്."

യുവ:— "നിങ്ങരം പറഞ്ഞതിൻെറ ഉദ്ദേശം മനസ്സിലായില്ല."

നേതാവ്:— "കുററവാളിയായ ഒരുത്തൻ ചെയ്യുന്ന അപരാധം ക്ഷമിച്ചുകൊടുക്കുക എന്നതു് ഏററവും വലിയ ഒരു നന്മയാണ്. അയാളിനിയും തെററുചെയ്യേക്കുമെന്നു ഭയന്നിട്ടു അതിനെ ക്ഷമിച്ചുകൊടുക്കാതിരിക്കുന്നതു പാപമാണ്."

യുവ:— "തെററിനെ ക്ഷമിക്കുക എന്നതു് ഏതുപ്രകാരത്തിലും നന്മതന്നെയാണെന്നു എനിക്കു അറിയാം. അങ്ങനെതന്നെയാണ് ഞങ്ങളുടെ മതം ശാസിക്കുന്നതും."

നേതാവ്:— "അങ്ങനെയാണെങ്കിൽപിന്നെ എന്നിൽനിന്നു വന്നുപോയ അപരാധത്തെ ക്ഷമിച്ചുതരുന്നതിൽ എന്താണ് തെററ്?" എന്നിങ്ങനെ ചോദിക്കുന്ന അവസരത്തിൽ ആ നേതാവിൻെറ നയനങ്ങരം അശ്രുപൂർണ്ണങ്ങളായിരുന്നു. അതു കണ്ടപ്പോരം യുവയോദ്ധാവിൻെറ ഹൃദയം ഉരുകിത്തുടങ്ങി.

യുവയോദ്ധാവ്:— "നിന്നെ വിട്ടയക്കുന്നതായാൽ പഴയ തൊഴിലുകൾ വീണ്ടും തുടരുകയില്ലെന്നു എങ്ങനെ വിശ്വസിക്കാം."

നേതാവ്:— "വെറും ഒരു ശിപായി മാത്രമായ എന്നെക്കൊണ്ട് എന്താവാനാണ്? ഇനി അങ്ങനെയൊന്നും ചെയ്യുകയില്ലെന്നു ശപഥം ചെയ്യാമെന്നല്ലാതെ അതിൽ കൂടുതലായി ഒന്നുംതന്നെ ചെയ്യുവാൻ ഈ സാധുവിനേക്കൊണ്ടാവില്ല" എന്നു പറഞ്ഞുകൊണ്ടു യുവയോദ്ധാവിൻെറ കാൽക്കൽ വീണ് കേണുതുടങ്ങി അയാൾ.

അയാളുടെ വ്യസനംകണ്ടു ദയ തോന്നിയ യുവയോദ്ധാവ് പുനരാലോചന കൂടാതെതന്നെ പറഞ്ഞു: "എഴുന്നേല്ക്കൂ! നിനക്കു മാപ്പ്........."

പ്രസ്തുത വാചകം പൂർത്തിയാവുന്നതിനുമുമ്പുതന്നെ ജൂസിഫയിൻ അവിടെ എത്തി." നില്ക്കണം.......നില്ക്കണം! മാപ്പുകൊടുക്കുവാൻ വരട്ടെ" എന്നു പറഞ്ഞുകൊണ്ടാണ് അങ്ങോട്ടു വന്നതുതന്നെ! യുവയോദ്ധാവിൻെറ സമീപത്തെത്തിയതിനുശേഷം ജൂസിഫയിൻ തുടന്നു: "ഇയാൾ വെറും ഒരു ശിപായിയും മററുമല്ല. കൊള്ളക്കാരുടെ നേതാവാണിയാൾ. എന്നെ ബന്ധനസ്ഥയാക്കുവാനും അങ്ങയുടെ ശിരച്ഛേദനം ചെയ്യുവാനും വേണ്ടി തസ്കരസൈന്യത്തെ ഇളക്കിവിട്ടുകൊണ്ടിരുന്ന വ്യക്തി ഇയ്യാൾതന്നെയാണ്. ഇയാളുടെ ശബ്ദം, വേഷവിധാനം മുതലായവ വളരെ ദൂരെനിന്നുതന്നെ ഞാൻ കണ്ടുപഠിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള ഒരു നേതാവിനു മാപ്പു കൊടുക്കുന്നതു വലിയ ഒരു തെററായിരിക്കും." ജൂസിഫയിൻ അടുത്തെത്തിയപ്പോഴേക്കു് അയാളുടെ മുഖഭാവം ആകെ മാറിക്കഴിഞ്ഞു. അയാൾ ആവേശഭരിതനായി ജൂസിഫയിനെതന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടു നിൽക്കുകയാണ്. ജൂസിഫയിൻെറ സാന്നിദ്ധ്യമാണ് അവൻെറ രഹസ്യങ്ങൾ യുവയോദ്ധാവറിഞ്ഞതെന്നും, ഇനി അവനെ വിട്ടയക്കുക സുസാദ്ധ്യമല്ലെന്നും ഊഹിച്ചതുകൊണ്ടായിരിക്കണം അവനങ്ങനെ നോക്കിക്കൊണ്ടു നിന്നതു്.

അവൻ എന്തൊക്കെയോ ആലോചിച്ചുകൊണ്ടു നില്ക്കുന്നതിനിടയിൽ യുവയോദ്ധാവു തുടന്നു: "രാജകുമാരി! മാപ്പ്. എന്ന വാക്ക എന്റെ നാവിൽനിന്നു പുറപ്പെട്ടുകഴിഞ്ഞ സ്ഥിതിക്ക ഇനി അതു മടക്കി എടുക്കുവാൻ നിർവ്വാഹമില്ല"

ജൂസിഫയിൻ:— "ഇയാാം വിമോചിക്കപ്പെടുന്നതുമൂലം നമ്മുടെ ജീവഹാനിക്കിടയാകകതന്നെ ചെയ്യും."

യുവയോദ്ധാവ്:— "എന്തുതന്നെയായാലും ഇയാളുടെ വിമോചനംമൂലം എന്റെ മതത്തിനേ സംബന്ധിച്ചുള്ള തെററിദ്ധാരണ നീക്കുവാൻ കഴിയുമെങ്കിൽ അതാണേററവും മെച്ചമെന്നു ഞാൻ കരുതുന്നു"

ജൂസിഫയിൻ:— "അതെങ്ങിനെ?"

യുവയോദ്ധാവ്:— "മുസ്ലിംകൾ കളവുപറയുവാനും വാഗ്ദത്തം ലംഘിക്കുവാനും തുടങ്ങിയിരിക്കുന്നതായി നമ്മുടെ എതിരാളികൾ പറഞ്ഞുപരത്തുവാൻ ഇടംകൊടുക്കുന്നതു ഒരു മുസൽമാനായ എന്റെ ധർമ്മമല്ല"

ജൂസിഫയിൻ:— "എന്റെ പ്രാണസുഹൃത്തേ! അങ്ങയുടെ അഭിപ്രായത്തിനു വിരുദ്ധമായി യാതൊന്നും പറയുവാൻ ഞാൻ ശക്തയല്ല."

രാജകുമാരി പറഞ്ഞ ആ വാചകം കേട്ടുകഴിഞ്ഞ ഉടനെ യുവയോദ്ധാവെഴുന്നേററ് ആ തസ്കരനേതാവിന്റെ കൈകാലുകൾ ബന്ധിച്ചിരുന്ന കയറഴിച്ചുവിട്ടു എന്നിട്ടു പറഞ്ഞു: "നീ ഇപ്പോൾ സ്വതന്ത്രനായിരിക്കുന്നു!"

അവൻ എഴുന്നേററല്പം മാറിനിന്നുകൊണ്ടു ധൈര്യസമേതം പറഞ്ഞു: "ഞാനിപ്പോൾ സ്വതന്ത്രനായിരിക്കുന്നു. എന്റെ സമുദായത്തിന്റെ നേതൃത്വം എനിക്കിതാ വീണ്ടും കിട്ടിയിരിക്കുന്നു. എന്റെ ആഗ്രഹങ്ങളുടെ ഉടമസ്ഥനാണ് ഞാനിനിയും." ഇത്രയും പറഞ്ഞിട്ടവൻ ആ മലയിടുക്കിൽപോയി മറഞ്ഞു. യുവ

യോദ്ധാവും ജൂസിഫയിനും അവൻ പറഞ്ഞ ആ വാചകങ്ങളുടെ ആന്തരീകോദ്ദേശം എന്തായിരിക്കും, അവൻെറ ആഗ്രഹം എന്താണ്', എന്നിങ്ങനെ ആലോചിച്ചുകൊണ്ടു അല്പസമയം നിന്നു. അവരുടെ ആലോചനയുടെ ഫലമായി അവർ തീരുമാനിച്ചു. അവൻ വെറുമൊരുത്തനല്ല, വലിയ ഒരു നേതാവുതന്നെയാണെന്നു്.

# എൻെറ ജൂസിഫയിൻ!

വളരെ ദിവസത്തെ അസ്വാസ്ഥതക്കുശേഷം യുവയോദ്ധാവിൻെറ കാഫിലക്കല്പം സമാധാനമുണ്ടായതിന്നാണ് "അവിചാരിതമായി ഉണ്ടായ അക്രമണത്തെ തടയുവാൻവേണ്ടി നാലഞ്ചുദിവസം ഇവിടെ താമസിക്കേണ്ടി വന്നതുകൊണ്ടു ഉദ്ദിഷ്ടസ്ഥാനത്തെത്തുവാനല്പം താമസിച്ചുപോയി. ഇപ്പോളതെല്ലാം അവസാനിച്ചസ്ഥിതിക്കു ഇനി ഇവിടെ താമസിക്കേണ്ട ആവശ്യമില്ല. അതുകൊണ്ടു നാളെ പ്രഭാതത്തിനു് മുമ്പുതന്നെ ഇവിടെനിന്നു യാത്രതുടങ്ങേണ്ടതാണ്" യുവയോദ്ധാവ് അഭിപ്രായപ്പെട്ടു. അതിനുശേഷം കാഫിലയിലെ അംഗങ്ങളെല്ലാം സുഖനിദ്രയിൽ ലയിച്ചു. ജൂസിഫയിനാവട്ടെ ഉറക്കം വരികയുണ്ടായില്ല. അവൾ തിരിഞ്ഞും മറിഞ്ഞും കിടന്നുകൊണ്ടു കഴിച്ചുകൂട്ടുകയാണ്. അങ്ങിനെ ശയിക്കുന്നതിന്നിടയിൽ രാജ്ഞി ഉണൎന്നു ചോദിച്ചു:— "ഓമനെ ജൂസിഫയിൻ! ഇത്രകണ്ടു ക്ഷീണിച്ചിട്ടും നിനക്കു ഉറക്കം വരാത്തതെന്താണു്?"

ജൂസി:— "അമ്മ! അല്പം ഉറങ്ങിയാൽ വേണ്ടില്ലെന്നു കരുതി ഞാൻ കിടന്നതാണ്. എന്നാൽ നിദ്രാദേവി എന്നെ വിട്ടകന്നതുപ്പോലെ തീരെ ഉറക്കം കിട്ടുന്നില്ല."

രാജ്ഞി:— "അങ്ങനെ വരുവാൻ കാരണം?"

ജൂസിഫയിൻ:— "എനിക്കു ഒന്നുംതന്നെ മനസ്സിലാവുന്നില്ല. ഇനിയും എന്തൊക്കെയോവിപത്തു വരാനിരിക്കുന്നതുപോലെ ചില ദുഷ്ചിന്തകൾ ഹൃദയത്തിൽകൂടി പാഞ്ഞുപോയിക്കൊണ്ടിരിക്കുന്നു."

രാജ്ഞി:— "അങ്ങനെ പറയരുതെ; മകളെ! ഈ കണ്ട ബുദ്ധിമുട്ടുകളെല്ലാം സഹിച്ചതിനും പുറമെ, വിപത്തുകൾ നമ്മെ കാത്തിരിക്കുന്നുണ്ടെങ്കിൽ പിന്നെ നാം വിപത്തുകളോടു പൊരുതുവാൻവേണ്ടി സൃഷ്ടിക്കപ്പെട്ടവരായിരിക്കണമല്ലോ!"

ജൂസിഫയിൻ:— "മനുഷ്യരായ നാം അങ്ങനെ കരുതിക്കൂടാ! വരുന്നതൊക്കെ വിധിവൈചിത്ര്യമാണെന്നു സമാധാനപ്പെടുകയാണ് നമ്മുടെ കടമ."

രാജ്ഞി:— "നിൻെറ ഹൃദയത്തെ അലട്ടിക്കൊണ്ടിരിക്കുന്ന ആ സംഗതിയെന്താണെന്നു പറഞ്ഞാട്ടെ"

ജൂസിഫയിൻ:— "തസ്കരസംഘത്തിൽപ്പെട്ട ആ നേതാവിനെ വിട്ടയക്കുകയുണ്ടായല്ലോ? അയാൾ പറഞ്ഞിട്ടു പോയതായ വാക്കുകളാണെന്നെ അലട്ടിക്കൊണ്ടിരിക്കുന്നത്. "ഇനിയും ഞാൻ എൻെറ സമുദായത്തിൻെറ നേതാവാണെന്നും, ആഗ്രഹങ്ങളുടെ ഉടമസ്ഥനാണെന്നുമല്ലേ പറഞ്ഞിട്ടുപോയതു?"

രാജ്ഞി:— "അതത്ര ഗണ്യമാക്കാനില്ല, ബന്ധനവിമുക്തനായതുകൊണ്ടുള്ള സന്തോഷംകൊണ്ടു അങ്ങനെ എന്തെങ്കിലുമൊക്കെ പറഞ്ഞിരിക്കാമെന്നല്ലാതെ മറെറാന്നും കരുതുവാനില്ല."

ജൂസിഫയിൻ:— "അമ്മ പറയുന്നതു നേരാണെങ്കിലും, അയാൾ പറഞ്ഞതായ വാക്കുകൾ എൻെറ മനസ്സിനെ ഇങ്ങനെ അലട്ടുന്നതിൻെറ കാരണമെന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. ആ ചിന്തയെ മനസ്സിൽനിന്നു ആട്ടിപ്പായിക്കുവാൻവേണ്ടി വളരെ പാടുപെടുന്നുണ്ടെങ്കിലും അതു സാദ്ധ്യമാവുന്നില്ലെങ്കിൽ പിന്നെ എന്തുചെയ്യും?"

ആ മാതാപുത്രിമാരുടെ സംഭാഷണത്തിന്നിടയിൽ കാഫിലയിലെ അംഗങ്ങളൊക്കെ ഉണർന്നു. അവർ പുറപ്പെട്ടുവാനുള്ള ഒരുക്കങ്ങളിൽ ശ്രദ്ധാലുരായി. യുവയോദ്ധാവ്, രാജ്ഞി, ജൂസിഫയിൻ എല്ലാവരും അവിടം വിട്ടു. അങ്ങനെ കുറെ ദൂരം സഞ്ചരിച്ചശേഷം രണ്ടു മലകളുടെ അടുത്തെത്തി ആ കാഫില

മലയെ ചുററിപ്പോകുന്ന വിശാലമായ പാതകഠ പുറമെ, മല കയറി കടന്നുപോകുന്ന ഒരു ഇടുക്കവഴി കൂടിയുണ്ടായിരുന്നു. വഴിദൂരത്തിൽനിന്നു രക്ഷപ്പെടുവാൻ വേണ്ടി അവർ ആ ഊടുവഴിയിൽകൂടി സഞ്ചാരം തുടങ്ങി. അങ്ങനെ അല്പം ദൂരം ചെന്നപ്പോഠം ആ പാത ഒരു മൂലയിടുക്കിൽകൂടി പോയിത്തുടങ്ങി. ഇരുഭാഗവും ഉയൎന്ന മലകളും നടുവിൽകൂടി പാതയുമാണ്. അവിടെ എത്തിയപ്പോഠം കുറെ അകലെനിന്നു ഒരു കൂട്ടം ജനത ആ പാതയെ ലക്ഷ്യമാക്കിക്കൊണ്ടുവരുന്നതുപോലെയുള്ള പാദവിന്യാസം കേട്ടുതുടങ്ങി. രാത്രിയുടെ അന്ത്യയാമത്തിലെ അന്ധകാരം. നക്ഷത്രങ്ങളുടെ പ്രകാശംപോലും പൎവ്വതത്തിന്റെ നിഴലിലുണ്ടായിരുന്ന ആ പാതയിൽ തട്ടിയിരുന്നില്ല. പാദവിന്യാസം കേഠക്കുന്നുണ്ടായിരുന്നു എങ്കിലും ആരാണു വരുന്നതു്, ഏതുഭാഗത്തുനിന്നു വരുന്നു എന്നൊന്നും മനസ്സിലാക്കുവാൻ സാധിക്കുന്നില്ലായിരുന്നു. അങ്ങനെ ആ ജനാവലി അടുത്തെത്തുകയും കാഫിലയുടെമേൽ ചാടിവീഴുകയും ചെയ്തു. അപ്രതീക്ഷിതമായ ആ സംഭവം കാഫിലയേ അമ്പരപ്പിക്കുകയുണ്ടായി എങ്കിലും യുവയോദ്ധാവ് വാഠം ഊരിപ്പിടിച്ചുകൊണ്ടു എതിർകക്ഷിയുടെ ആക്രമണത്തെ ചെറുത്തുതുടങ്ങി. അതിനെ തുടൎന്നു കാഫിലയിൽനിന്നുള്ള തക്ബീർധ്വനി ആ പൎവ്വതപ്രദേശത്തിൽ മാറെറാലികൊണ്ടു. അതിനെ തുടൎന്നു് ഒരു സംഘട്ടനം നടന്നു അവിടെ. അന്ധകാരസമരം! എന്നാൽ ആ സംഘട്ടനം ആരു് ആരുടെ മേലാണു് നടത്തുന്നതെന്നു യാതൊരു വിവരവും ഉണ്ടായിരുന്നില്ല. എന്നാൽ അതിനിടയിൽ ഒരു ദീനസ്വരം പുറപ്പെട്ടു "യുവയോദ്ധാവേ! നിങ്ങളുടെ ജൂസിഫയിൻ എന്നന്നേക്കുമായി വേർപെട്ടുകഴിഞ്ഞു."

ഇതുമാത്രമല്ലാതെ പിന്നീടൊന്നും കേഠക്കുവാൻ കഴിഞ്ഞില്ല ആ പാവത്തിന്റെ വായ മൂടിക്കെട്ടിയിട്ടോ, അതോ ജീവഹാനി വരുത്തിയിട്ടോ പിന്നീടാശബ്ദം പുറപ്പെടാതിരുന്നതു എന്നു കൊണ്ടാണെന്നു ആൎക്കറിയാം. അതിനുശേഷം അക്രമികളുടെ ശബ്ദം കേഠക്കുവാനില്ലാതായി. അല്പസമയത്തിനുശേഷം സൂ

യ്യുന്ദരിച്ചു. കാഫിലയിലെ അംഗങ്ങളിൽ ജൂസിഫയിൻ മാത്രം ഉണ്ടായിരുന്നില്ല. ആ വിവരംധരിച്ച രാജ്ഞി "എന്റെ ജൂസിഫയിൻ!" എന്നു വിളിച്ചുകൊണ്ടു ബോധരഹിതയായി നിലം പതിച്ചു.

## ഷ്ഠാം രാജ്ഞിയുടെ പാരവശ്യം.

പ്രസ്തുത സ്ഥലം മൃതദേഹങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. അതു കാണുമ്പോഠംതന്നെ അതിയായ വ്യസനം തോന്നുമായിരുന്നു. എങ്കിലും അതിനെ നിസ്സാരമാക്കി തോന്നിക്കുന്ന സ്ഥിതിയിലാണ് രാജ്ഞി ശയിച്ചിരുന്നതു്. ആ സാദ്ധ്വി ബോധരഹിതയായി കിടക്കുകയായിരുന്നു. ഇടക്കു് ബോധംവരാറുണ്ടായിരുന്നു. ബോധംവീണാലുടൻ തല നിലത്തടിച്ചുകൊണ്ടു പറയും: "എന്റെ ജൂസിഫയിൻ! നീ എവിടെയാണു്?"

കൈസർ റൂമിന്റെ സാമ്രാജ്യം ചില്ലറ രാഷ്ട്രമായിരുന്നില്ല. ററവ സ്വാതന്ത്ര്യഭരണകൂടങ്ങളിൽ അഗ്രിമസ്ഥാനമാണ അതിനുണ്ടായിരുന്നതു്. പ്രസ്തുത രാജ്ഞിയാണ് ബോധരഹിതയായി, അനാഡംബരമായ കൂടാരത്തിൽ കിടക്കുന്നതു്. യുവയോദ്ധാവു് മനോവ്യഥയെ അടക്കിപ്പിടിച്ചുകൊണ്ടു ഇരിക്കുന്നുണ്ടു്. യുവയോദ്ധാവു് രാജ്ഞിയെ സാന്ത്വനപ്പെടുത്തുന്നുണ്ടു്. അദ്ദേഹത്തിന്റെ അനുചരന്മാരിൽ ചിലർ ജൂസിഫയിനെ അന്വേഷിച്ചുപോയിരിക്കയാണു്. യുവയോദ്ധാവുപദേശിക്കുകയാണു്: "മഹാരാജ്ഞി! അപാരമായ ദുഃഖം അലട്ടിക്കൊണ്ടിരിക്കയാണ ഭവതിയെയെന്നു് എനിക്കറിയാം. എന്നാൽ സർവ്വശക്തനിൽ വിശ്വസിക്കുക. നന്മതിന്മകളുടേയും, സുഖദുഃഖങ്ങളുടേയും കാരണഭൂതനാണവൻ."

രാജ്ഞി:— "ങ്ഹാ! എന്റെ കൺമണി! എന്നെ ഈ ദുഃഖാണ്ണവത്തിൽ തള്ളിയിട്ടിട്ടെവിടെ പോയി? അവഠം ജീവിച്ചിരിക്കുന്നുണ്ടോ എന്നുതന്നെ ആരുകണ്ടു."

യുവയോദ്ധാവു്:— "ഭയപ്പെടാതിരിക്കണം! ദൈവസഹായംകൊണ്ടവഠം ജീവിച്ചിരിക്കുന്നുണ്ടെന്നുതന്നെ കരുതുക. എന്റെ

അനുയായികളിൽ പലരും ജൂസിഫയിനെ അന്വേഷിച്ചുപോയിട്ടുണ്ടു്''

രാജ്ഞി:— ''എന്റെ ഓമന അങ്ങയുടെ പേരു വിളിച്ചുകൊണ്ടാണല്ലോ പറഞ്ഞതു്. ഞാൻ എന്നന്നേക്കുമായി അങ്ങയിൽനിന്നു വേർപെട്ടിരിക്കുന്നു എന്നു്. ഇത്രയും മാത്രം പറഞ്ഞു മതിയാക്കി. അവളുടെ ശബ്ദംപോലും കേൾക്കുവാൻ സാധിക്കാതിരുന്ന സ്ഥിതിക്കു് അവൾ ജീവിച്ചിരിക്കുന്നുണ്ടെന്നെങ്ങനെ മനസ്സിലാക്കാം''

എന്നിത്രയും പറഞ്ഞിട്ടു തലതല്ലി വിലപിച്ചുകൊണ്ടിരുന്നു. ആ മഹതിയുടെ ദീനസ്വരം കരിങ്കല്ലിനുപോലും അലിവുളവാക്കുവാൻ പര്യാപ്തമായിരുന്നു. അതിനിടയിൽ ആ സാദ്ധ്വി പറയുന്നുണ്ടായിരുന്നു:— ''ഈ കാഫിലയിൽവെച്ചാണല്ലോ ഈ പ്രാണസങ്കടം എന്നെ ആവരണം ചെയ്തതു്. ദൈവമേ! നിന്റെ ഈ പരീക്ഷണത്തിന്നു വിധേയയാകുവാൻ എന്റെ ഏകപുത്രിയെ മാത്രമേ നീ കണ്ടുള്ളുവോ? ഏയ് തസ്ക്കരന്മാരെ! നിങ്ങൾക്കു് മോഷ്ടിച്ചുകൊണ്ടുപോകുവാൻ പരദേശിയും ദുഃഖിതയുമായ എന്റെ മകളല്ലാതെ മററാരും ഉണ്ടായിരുന്നില്ലെന്നോ? അവൾ ആദ്യംമുതലേ ദുഃഖിതയാണ്. ഇന്നു അവളുടെ ആശാപാശം അററു കഴിഞ്ഞു. അവളുടെ അഭിലാഷലോകം അന്ധകാരനിബിഡമായി. അവൾക്കുവേണ്ടി സർവ്വസ്വവും ബലികഴിച്ചിവിടെ എത്തിയ ഞാനിനി എങ്ങനെ ജീവിക്കും.''

യുവഭൂപാലാവിന്റെ സഹനശക്തി നെല്ലിപ്പടിയിലെത്തിയിരിക്കയായിരുന്നു. അതിനുംപുറമേ രാജ്ഞിയിൽനിന്നു കേട്ട വാചകങ്ങൾ ആ യുവാവിന്റെ ഹൃദയത്തെ കണക്കിലേറെ വേദനപ്പെടുത്തി. അതിനെയെല്ലാം അടക്കിപ്പിടിച്ചുകൊണ്ടു് തുടർന്നു: ''മഹാരാജ്ഞി! അല്പം ക്ഷമിക്കണം. ജൂസിഫയിൻ എവിടെയാണുള്ളതെന്നുവെച്ചാൽ കണ്ടുപിടിക്കുവാൻ സർവ്വദാ സന്നദ്ധനാണു ഞാൻ! എവിടെയെങ്കിലും കണ്ടുകിട്ടിയാൽപിന്നെ ഒട്ടും താമസിക്കയില്ല ഇവിടെ കൊണ്ടുവരുവാൻ.''

രാജ്ഞി:— "യുവയോദ്ധാവേ! നിങ്ങളുടെ ധൈര്യത്തെ ഞാൻ അഭിനന്ദിക്കുന്നു. എന്നാൽ എന്റെ ജീവിതമാകുന്ന തോണി മുങ്ങുവാൻ ഭാവിക്കയാണ്. അതിനു ഇനി രക്ഷപ്പെടുവാൻ സാധ്യമല്ല. അന്ധകാരനിബിഡമായ ഈ മലയിടുക്കിൽവെച്ചാണ് എന്റെ കണ്മണി നഷ്ടപ്പെട്ടതു്"

യുവയോദ്ധാവു്:— "മഹാരാജ്ഞി! ഭവതി നിരാശപ്പെടാതിരിക്കണം. സർവ്വശക്തനായ ജഗദീശ്വരന്റെ കാരുണ്യംകൊണ്ടു സാദ്ധ്യമാകാത്തതു് ഒന്നുമില്ല."

രാജ്ഞി:— "അങ്ങു പറയുന്നതു വാസ്തവമായിരിക്കാം. എന്നാൽ ഭാഗ്യദോഷിയായ എന്റെ ഓമനക്കു് അതൊന്നും വിധിച്ചിട്ടില്ല. അങ്ങനെയൊന്നുണ്ടായിരുന്നെങ്കിൽ നിങ്ങൾക്കു് അവളുടെ മേൽ ദയ തോന്നുമായിരുന്നു. യുവയോദ്ധാവേ! എന്റെ ജൂസിഫയിൻ ഇവിടെ വന്നതുതന്നെ നിങ്ങൾക്കു വേണ്ടിയാണ്. അതിന് സാധിക്കുന്നതിനുമുമ്പുതന്നെ അവൾ കൈമോശം വന്നുവെങ്കിൽപിന്നെ അതിൽപരം സങ്കടം മറ്റെന്താണുള്ളതു്" എന്നു പറഞ്ഞിട്ടു രാജ്ഞി വാവിട്ടു വിലപിച്ചുതുടങ്ങി.

യുവയോദ്ധാവ് തന്റെ കൈവശമുണ്ടായിരുന്ന തുവാൽകൊണ്ടു രാജ്ഞിയുടെ കണ്ണുനീർ തുടച്ചുകൊണ്ടു് തുടന്നു: "മഹാരാജ്ഞി! ഭവതിയുടെ കണ്മണി എന്റെ ജീവിതസഖിയാണ്. അവൾ വന്നുചേരുന്നതുവരെ എന്നെ കരുതണം ആ സ്ഥാനത്തു്."

രാജ്ഞി:— "എന്റെ മകളുടെ സ്ഥാനത്തു് നിങ്ങളെ കരുതുകയല്ലാതെ ഇനി നിവൃത്തിയില്ല."

യുവ:— "ഇനിയെങ്കിലും ഭവതി സമാധാനമായി ഇരിക്കുക."

അങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ രാജ്ഞി ജൂസിഫയിനെ ഓർത്തു വിലപിച്ചുതുടങ്ങി. തുടർന്നുകൊണ്ടുണ്ടായ ബോധക്ഷയം യുവയോദ്ധാവു മുതൽപേരെ അമ്പരപ്പിച്ചു.

# പ്രതീക്ഷ.

കൈസർ രാജാവിൻെറ പ്രിയ പത്നി ആ കൂടാരത്തിൽ മോഹാലസ്യംപൂണ്ട് കിടക്കുകയാണിപ്പോഴും. യുവയോദ്ധാവിൻെറ അനുയായികളിൽ പലരും അവരെ ശുശ്രൂഷിക്കുന്നതിൽ ദത്തശ്രദ്ധരായിരിക്കയാണ്. ചിലർ വീശുപിടിക്കുന്നു. മററു ചിലർ അവരുടെ നാഡി പരിശോധിച്ചുകൊണ്ടിരിക്കുന്നു. ഒന്നുരണ്ടുപേർ വളരെ അകലെയുള്ള തടാകത്തിൽനിന്നു വെള്ളം കൊണ്ടുവന്നിരിക്കുന്നു. ളിറാർ അവരുടെ മുഖത്തു വെള്ളംതളിക്കുന്നുണ്ട്. ഏതാനം പ്രാവശ്യം വെള്ളം തളിച്ചതിൻെറ ഫലമായി ആ സാദ്ധ്വി കണ്ണുതുറന്നു. എന്നിട്ടു ചോദിച്ചു: "ഞാനെവിടെയാണ്"

യുവയോദ്ധാവു മുന്നോട്ടുചെന്നു പറഞ്ഞു: "ഭഗവതി! പരിഭ്രമിക്കേണ്ടതില്ല. നിങ്ങൾ മുമ്പുണ്ടായിരുന്ന സ്ഥലത്തുതന്നെയാണ് ഇപ്പോഴും ഉള്ളത്."

രാജ്ഞി:— (പതിഞ്ഞ സ്വരത്തിൽ) "എൻെറ ആത്മാവ് എൻെറ ദേഹത്തിലേക്കും, കണ്മണി എൻെറ നയനങ്ങളിലേക്കും മടങ്ങിവന്നുകഴിഞ്ഞോ?"

യുവയോദ്ധാവ്:— "അൽഹംദുലില്ലാ! ഞങ്ങളെ ആവരണംചെയ്തിരുന്ന നിരാശകളെ ആട്ടിപ്പായിച്ച സർവ്വശക്തനെ ഞാൻ ഉള്ളഴിഞ്ഞു പുകഴ്ത്തുന്നു."

രാജ്ഞി:— "ഉണങ്ങിപ്പോയിരുന്ന ഫലവൃക്ഷം വീണ്ടും തളിർത്തു എന്നോ, വാടിക്കരിഞ്ഞിരുന്ന പുഷ്പം വീണ്ടും വിടർന്നു എന്നോ എന്താണീപറഞ്ഞതിൻെറ അർത്ഥം?"

യുവയോദ്ധാവ്:— "അതെ, അണഞ്ഞുപോയിരുന്ന ദീപത്തെ പ്രകാശമാനമാക്കിക്കൊണ്ടീ ഭവനത്തെ ഉണർത്തിയെന്നുതന്നെ!"

രാജ്ഞി:— "അവളെവിടെ, ഇവിടുത്തെ ദീപം? എൻെറ മുമ്പിലേക്കു വിളിക്കു! ഞാനവളെ എൻെറ മാറോടണക്കട്ടെ! ഞാൻ അവളോടു ചോദിക്കട്ടെ, അവളെവിടെയാണ് പോയിരുന്നതു്,

അന്ധകാരരാക്ഷസിയുടെ നൎത്തനരംഗമായ ഈ നിശാസന്ധയിൽ എന്തെല്ലാം വിഷമങ്ങളാണ് നിനക്ക സഹിക്കേണ്ടിവന്നതു എന്നൊക്കെ.''

പ്രസ്തുത വാചകങ്ങളിൽനിന്ന യുവയോദ്ധാവിന്ന മനസ്സിലായി, അവരീപറയുന്നതെല്ലാം ജൂസിഫയിനെ ഉദ്ദേശിച്ചാണെന്ന്. പിന്നീടല്പം താമസിച്ചാണ് യുവയോദ്ധാവ് സംസാരിച്ചുതുടങ്ങിയതു്. അദ്ദേഹം തുടൎന്നു: ''മഹാരാജ്ഞി! ദൈവസഹായത്താൽ അധികംതാമസിയാതെ അവരം ഇവിടെയെത്തും. ഒരുപക്ഷെ, അല്പം താമസം നേരിട്ട എന്നും വരാം. എന്നാൽ സഞ്ചാരം തുടങ്ങുവാൻ മാത്രമെങ്കിലും ആരോഗ്യം ഭവതിക്കുണ്ടായികഴിഞ്ഞെങ്കിൽ പിന്നെ ജൂസിഫയിനെ കണ്ടെത്തുവാൻ വളരെ എളുപ്പമുണ്ടായിരുന്നു.''

രാജ്ഞി:— ''ജൂസിഫയിനെ കണ്ടെത്തുകയോ? അവരം ജീവിച്ചിരിക്കുന്നുണ്ടോ ഇപ്പോഴും?''

യുവ:— ''ദൈവകാരുണ്യത്താൽ ജീവിച്ചിരിക്കുന്നുണ്ടവരം!''

രാജ്ഞി:— ''എന്നാൽപിന്നെ സഞ്ചാരംതുടങ്ങുകയാണാവശ്യം''

എന്നു പറഞ്ഞുകൊണ്ട എഴുന്നേല്ക്കാൻ ശ്രമിക്കയായിരുന്നു രാജ്ഞിയെങ്കിലും അവൎക്കതിന്നു സാധിച്ചില്ല. ക്ഷീണം അത്രകണ്ട ബാധിച്ചിരുന്നു രാജപത്നിയെ. അതുകണ്ട് നിരാശാഭരിതയായ രാജ്ഞി തുടൎന്നു: ''ജൂസിഫയിൻ! നിന്റെ വേർപാടോടുകൂടി എന്റെ ആരോഗ്യവും നശിച്ചിരിക്കുന്നു! ദേഹം പൊങ്ങാതായിരിക്കുന്നു. എന്നാൽ ജീവനുണ്ടതാനും അതുകൂടി എന്നെ വിട്ടുപോയിരുന്നെങ്കിൽ എത്ര ഉപകാരമായിരുന്നു.''

യുവയോദ്ധാവ്:— ''രാജ്ഞി! നിരാശപ്പെട്ടിരിക്കുവാനുള്ള സമയമല്ലിപ്പോരം. ദൈവത്തെ സ്തുതിക്കുകയും അവനോട പ്രാൎത്ഥിക്കുകയും ചെയ്യേണ്ട അവസരമാണിതു്. കാണാതെപോയ ജൂസിഫയിൻ ഉള്ളതായ സ്ഥലം ഏതാണ്ട മനസ്സിലായിരിക്കുന്ന സ്ഥിതിക്ക് ഇനി അധികംതാമസിയാതെ അവളെ കണ്ടെത്തുവാൻ സാദ്ധ്യതയുണ്ടെന്നാശിക്കുക.''

രാജ്ഞി:— "അതു കാര്യം ശരിയാണെങ്കിലും മനസ്സനുവദിക്കാ ന്നില്ലെങ്കിൽ എന്തു ചെയ്യും."

യുവയോദ്ധാവ്:— നിരാശഭരിതമായ ജീവിതത്തിന്നു ശാന്തത യേകുവാൻ പര്യാപ്തമാണിസ്‌ലാമിക സംസ്കാരം"

രാജ്ഞി:— "യുവയോദ്ധാവേ! ഇസ്‌ലാമിക സംസ്കാരത്തെ സം ബന്ധിച്ചെനിക്കും അങ്ങനെ തോന്നീട്ടുണ്ട്. ഏതെല്ലാംവിധ ത്തിലുള്ള ക്ലേശങ്ങൾക്ക വശംവദരായാലും മുസ്‌ലിംകൾ അധൈ ര്യപ്പെടുകയോ നിരാശപ്പെടുകയോ ചെയ്യുന്നില്ല."

അങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ രാജ്ഞി ക്ക് കുടിക്കവാൻവേണ്ടി, ഒരു പാത്രംനിറയെ പാലുമായി ളിറാർ വന്നുചേർന്നു. കുറച്ചു പാൽ കുടിച്ചുകഴിഞ്ഞപ്പോൾ രാജ്ഞിക്കല്പം ആരോഗ്യം തോന്നി. അവർ യാത്ര തുടരുവാൻ ധൃതി കൂട്ടിത്തുട ങ്ങി. അടുത്ത പ്രഭാതത്തിൽ ആ കാഫില അവിടം വിടുവാൻ തീ ർച്ചയാക്കി.

# ഷാം അതിർത്തിയിൽ കടന്നു.

ഏതാനും അറബികൾ ഒരു കാഫിലയായി മുമ്പോട്ടു നീങ്ങു കയാണ്. അലസമായിട്ടാണവരുടെ സഞ്ചാരം. അവരുടെ വ സ്ത്രധാരണം ഏതാണ്ടൊക്കെ ഒരേതരമാണ്. അവരുടെ ആഹാ രാദികൾ സഞ്ചാരം മുതലായ എല്ലാററിനും ഒരൈക്യരൂപ്യം കാ ണാനുണ്ട്. അവർ ഓരോ സ്ഥലങ്ങളിൽ ഇറങ്ങി താമസിച്ചുകൊ ണ്ടാണ് സഞ്ചരിക്കുന്നത്. അങ്ങനെ അവർ "മർറ" വംശജർ അധിവസിക്കുന്ന സ്ഥലത്തിനടുത്തെത്തി അവിടെ എത്തിയ പ്പോൾ ഒരു ചെറിയ ജനസമൂഹം അവിടെ കാത്തുനില്ക്കുന്നതായി കാണപ്പെട്ടു. അവരിൽനിന്നു മനസ്സിലായി ഫാറൂഖ് അഅ്സമി ൻെറ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടാണവർ നില്ക്കുന്നതെന്നു്

അവരോടുകൂടി ഖലീഫ ആ ഗ്രാമത്തിലേക്ക് കടന്നുചെന്നു. അവിടെ ഏതാനുംപേർ ചുട്ടുപഴുത്ത വെയിലിൽ നില്ക്കുന്നുണ്ടായി

രുന്നു. അവർ ചെയ്ത എന്തോ കുററത്തിനു ശിക്ഷയായിരുന്നു അതു്. അതുകണ്ട ഖലീഫാ ആരാഞ്ഞു ഇവരിങ്ങനെ വെയി ലത്തു നിൽക്കുവാൻ കാരണമെന്താണു്. ഇതിനു തക്ക കുററം എന്താണു് എന്നൊക്കെ.

അവിടെ നിന്നിരുന്ന ഒരാൾ വിശദമാക്കി:—

“അമീറുൽമുഅ്മിനീൻ! ഇവർ നികുതി തരാത്തവരാണു്. അതിനു മാത്രം വകയില്ലാത്തതുകൊണ്ടാണു് നികുതി അടക്കാത്തതെന്നാ ണിവർ പറയുന്നതു്.”

അമീറുൽമുഅ്മിനീൻ:— “ആകട്ടെ ഇവരെ വിട്ടയക്കണം. ഈ ലോകത്തുവെച്ചാരെയെങ്കിലും ബുദ്ധിമുട്ടിക്കുന്നതായാൽ അതിന്റെ ശിക്ഷ പരലോകത്തുവെച്ചല്ലാഹു നൽകുന്നതാണു്.”

അതു കേട്ട ഉടനെ അവർ വിമോചിക്കപ്പെട്ടു. പിന്നീട ധികം താമസിയാതെ ഖലീഫ അവിടം വിട്ടു. വാദിയുൽകിസ്റാ യിൽ എത്തി താവളമടിച്ചു. അതിനടുത്തുതന്നെ വൃദ്ധനായ ഒരു പാറാവുകാരനുണ്ടായിരുന്നു. അയാളുടെ വീട്ടിൽ കന്നുകാലിക ളെ മേയ്ക്കുന്ന ഒരു മേച്ചിൽകാരിയുണ്ടു്. ആ തടാകത്തിൽനിന്നു വെള്ളം കൊണ്ടുപോകുന്ന ചിലർ ഖലീഫയെ അറിയിച്ചു. കന്നു കാലിയെ മേയ്ക്കുന്ന ആ വേലക്കാരിയെ ഈ വൃദ്ധൻ ഭാര്യയാക്കി വെച്ചിരിക്കയാണെന്നു്.

അമീറുൽമുഅ്മിനീൻ ആ വൃദ്ധനെ വിളിച്ചുചോദിച്ചു: “മു സൽമാനായ നിങ്ങൾ ഒരന്യസ്ത്രീ വിശേഷിച്ച് അവളൊരു അമു സ്‌ലിംകൂടിയായിരിക്കെ അവളെ പത്നിയാക്കി വെച്ചുകൊണ്ടി രിക്കുന്നതു മതവിരുദ്ധമാണെന്നറിഞ്ഞുകൂടെ?”

ആ സംഗതി എനിക്കു വിവരമുണ്ടായിരുന്നില്ല എന്നു പറ ഞ്ഞുകൊണ്ടയാൾ തൗബാ ചെയ്യുകയും പ്രസ്തുത സ്ത്രീയെ പാണി ഗ്രഹണം ചെയ്യുകയും ചെയ്തു.

ഖലീഫയുടെ സഞ്ചാരം അനാഡംബരമായിരുന്നു. ബാഹ്യ മായ യാതൊരു മേന്മയും അതിനുണ്ടായിരുന്നില്ല അങ്ങനെയുള്ള

ആ സഞ്ചാരം തുടൎന്നുകൊണ്ടവർ ഷാമതിൎത്തിയിൽ പ്രവേശിച്ചു.

ആ സംഭവത്തെ തുടൎന്നുണ്ടായ ഒരു സംഗതിയെ ഇങ്ങനെ വിവരിച്ചിരിക്കുന്നു. ഖലീഫയുടെ കാഫില ഷാം അതിൎത്തിയിൽ പ്രവേശിച്ചു അല്പംകഴിഞ്ഞപ്പോൾ ചെറിയ ഒരു സംഘം ഭടന്മാരവൎക്കെതിരായി വരുന്നതു കണ്ടു. അമീറുൽമുഅ്മിനീൻ തന്റെ സഹസഞ്ചാരിയായ സുബൈർബിൻ അവാമിനോടു് കല്പിച്ചു "ആ വരുന്ന ഭടന്മാരെസംബന്ധിച്ചറിഞ്ഞുവരുവാൻ" അദ്ദേഹം മുമ്പോട്ടുചെന്നന്വേഷിച്ചു. ഷാം വിജയിയായ അബൂഉബൈദ ഫാറൂഖ് അഅ്സമിന്റെ ആഗമനത്തെ സംബന്ധിച്ചറിഞ്ഞുവരുവാൻവേണ്ടി അയച്ചിരുന്ന യമനീഭടന്മാരായിരുന്നു അതു്.

ആ കാഫിലയുടെ നേതാവു് വൃദ്ധനായിരുന്നു. അദ്ദേഹത്തെ ആദരിച്ചുകൊണ്ടു സുബൈർബിൻഅവാം സലാം ചെയ്തു. വൃദ്ധൻ സലാം മടക്കിക്കൊണ്ടു ചോദിച്ചു: "മകനെ! എവിടെ നിന്നു വരുന്നു?"

സുബൈർബിൻഅവാം:— "മദീനയിൽനിന്നു വരുന്നു."

നേതാവു്:— "അവിടുത്തെ ജനങ്ങൾക്കു ക്ഷേമംതന്നെയല്ലേ?"

സുബൈർ:— "അൽഹംദുലില്ലാ അൽഖൈർ!"

നേതാവു്:— "അമീറുൽമുഅ്മിനീൻ ബൈത്തുൽമുഖദ്ദസിലേക്കു പുറപ്പെട്ടിട്ടില്ലേ?"

സുബൈർ:— "ഞങ്ങൾ ഖലീഫയുടെ കാഫിലയിലെ അംഗങ്ങളാണു്."

നേതാവു്:— "ഞങ്ങൾ യമനികളാണു്. അബൂഉബൈദയുടെ കല്പനപ്രകാരം ഖലീഫയുടെ ആഗമനത്തെ സംബന്ധിച്ചന്വേഷിക്കുവാൻവേണ്ടി മദീനയിലേക്കു പുറപ്പെട്ടിരിക്കുകയാണു്."

ആ വിവരം സുബൈർബിൻഅവാം ഖലീഫയെ അറിയിച്ചു. അപ്പോഴേക്കു് ആ നേതാവു അവിടെ എത്തുകയും സലാം ചെയ്യുകയും ചെയ്തു. എന്നിട്ടറിയിച്ചു: "അങ്ങയുടെ ആഗമനത്തെ

പ്രതീക്ഷിച്ചിരുന്നു ക്ഷീണിച്ചു ഞങ്ങൾ. അങ്ങയുടെ ആഗമനത്തെ തുടന്നു ബൈത്തുൽമുഖദ്ദസ് കീഴടക്കാൻവേണ്ടി വെമ്പൽകൊള്ളുകയാണു് ഞങ്ങൾ'' എന്നു പറഞ്ഞിട്ടു അദ്ദേഹം ബൈത്തുൽമുഖദ്ദസിലേക്കു പുറപ്പെട്ടു. മുസ്‌ലിം താവളത്തിൽ അമീറുൽമുഅ്മിനീൻെറ ആഗമനവാർത്ത അറിയിച്ചു.

# അബൂഉബൈദയും ഖലീഫയും.

പൊടിപടലം ഉയർത്തിക്കൊണ്ടു് അശ്വാരൂഢന്മാരായ ഏതാനും ഭടന്മാർ വായുവേഗത്തിൽ പറന്നുവരികയാണു്. അവർ ഒരു താവളത്തിൽ എത്തി മററു ഭടന്മാരെ അഭിമുഖീകരിച്ചുകൊണ്ടു വിളിച്ചുപറഞ്ഞു: ''അമീറുൽമുഅ്മിനിൻ ഇതാ എത്തിയിരിക്കുന്നു''

ആ വാർത്ത താവളത്തിലുണ്ടായിരുന്ന ഭടന്മാരെ പുളകംകൊള്ളിച്ചു. അവർ കൂട്ടത്തോടെ ചെന്നു അദ്ദേഹത്തെ സ്വീകരിക്കുവാൻ വെമ്പൽകൊള്ളുകയായിരുന്നു. അതുകണ്ടു് അബൂഉബൈദ കല്പിച്ചു: ''മുസ്‌ലിംഭടന്മാരിൽ ആരുംതന്നെ അവരവരുടെ സ്ഥാനംവിട്ടു ഇളകിപ്പോകരുതു്.''

അതിനുശേഷം മുഹാജിർ, അൻസാർ പാർട്ടിയിൽപ്പെട്ട ഏതാനും നേതാക്കളോടുകൂടി അബൂഉബൈദ ഖലീഫയെ സ്വീകരിക്കുവാൻവേണ്ടി പുറപ്പെട്ടു. അബൂഉബൈദയും സഖാക്കളും ഉമർഫാറൂഖ് (റ) യുടെ കാഫിലയെ സമീപിച്ചു. ഷാം വിജയിയായ അബൂഉബൈദ ആയുധധാരിയായ ഒരു ഭടനെപ്പോലെ കാണപ്പെട്ടു. വില്ല് തൂക്കിയിട്ടിട്ടുണ്ടു് തോളിൽ. അങ്ങിനെ ഒരു ഒട്ടകപ്പുറത്തു കയറിവരികയാണദ്ദേഹം. ഖലീഫയുടെ കാഫിലക്കല്പം അകലെ എത്തിയപ്പോൾതന്നെ അദ്ദേഹം ഒട്ടകപ്പുറത്തുനിന്നു ഇറങ്ങിക്കഴിഞ്ഞു. ഫാറൂക്ക് അഅ്സമിൻെറ പ്രഥമവീക്ഷണത്തിൽ തന്നെ ആഗതൻ അബൂഉബൈദയാണെന്നു മനസ്സിലാക്കിക്കഴിഞ്ഞു. അദ്ദേഹം ഒട്ടകപ്പുറത്തുനിന്നവരോഹണം ചെയ്തു. ആദ്യം തന്നെ സലാംചെയ്തു. പിന്നീടു കുശലപ്രശ്നങ്ങൾ സമാരംഭിച്ചു.

അതിനുശേഷം അബൂഉബൈദയോടുകൂടി സമാഗതമായിരുന്ന നേതാക്കന്മാർ സലാം ചെയ്യുകയും മുസാഫഹ നടത്തുകയും ചെയ്തു. അതൊരു നല്ല സമയംതന്നെയായിരുന്നു. സ്നേഹസന്തോഷങ്ങളുടെ നൃത്തരംഗമായിരുന്നു അവിടമപ്പോൾ. പിന്നീടവരെല്ലാം കുശലപ്രശ്നങ്ങളിൽ ഏർപ്പെട്ടു. പ്രസ്തുത കൂടിക്കാഴ്ച ബൈത്തുൽമുഖദ്ദസിൽനിന്നു അല്പമകലെയുള്ള ഒരു സ്ഥലത്തുവെച്ചാണു നടക്കുന്നത്. അന്നത്തെ നിശാകാലം അവിടെത്തന്നെ കഴിച്ചുകൂട്ടി അബൂഉബൈദ. പ്രഭാതം ആസന്നമായപ്പോൾ ഫാറൂഖ് അഅ്‌സമിന്റെ ഇമാമത്തിൽ സംഘടിതനമസ്കാരം നടന്നു. നമസ്കാരാനന്തരം ഉമർ ഫാറൂഖ് ചെറുതായ ഒരു പ്രസംഗം ചെയ്യുകയുണ്ടായി. "സർവ്വശക്തനായ ജഗദീശ്വരൻ നമ്മെ മുസ്‌ലിംകളാക്കിത്തീർത്തിരിക്കുന്നു. ഹസ്രത്ത് അക്രംസല്ലല്ലാഹു അലൈഹിവസല്ലമയുടെ പ്രവാചകത്വപ്രബോധനം നമുക്ക് നേർമാർഗ്ഗം ചൂണ്ടിക്കാണിച്ചു. അക്രമങ്ങളിൽനിന്നും മാർഗ്ഗഭ്രംശത്തിൽനിന്നും നമ്മെ രക്ഷപ്പെടുത്തി, പരസ്പരവൈരം, അസൂയ മുതലായവയിൽ അലിഞ്ഞുചേർന്നിരുന്ന നമ്മുടെ ഹൃദയം സ്നേഹത്തിന്റേയും, പരസ്പരസഹായത്തിന്റേയും വിളനിലമായി ചമഞ്ഞു! ആ സൽഗുണങ്ങളെ നമ്മിൽ ഉളവാക്കുവാനനുഗ്രഹിച്ച അല്ലാഹുവിന്റെ നാമസങ്കീർത്തനത്തിൽ ദത്തശ്രദ്ധരായിരിക്കേണ്ടതു നമ്മുടെ കർത്തവ്യമാണ്..............."

എന്നിങ്ങനെ തുടർന്നുപോയ ആ പ്രസംഗം ശ്രവിച്ചുകൊണ്ടിരുന്ന ശ്രോതാക്കളിൽ ഒരു പാതിരിയും ഉണ്ടായിരുന്നു. അയാൾ ചില സംശയങ്ങൾ ചോദിക്കുവാൻവേണ്ടി എഴുന്നേററുനിന്നു. അയാളുടെ സംശയത്തിന്നു നിവാരണമുണ്ടാക്കുവാനെന്നോണം ഖലീഫ തുടർന്നു: "ഒരിക്കലും നാശമില്ലാത്തവനും, ഒന്നിനോടും ഉപമയില്ലാത്തവനുമായ അല്ലാഹുവിനെ സ്തുതിക്കയാണ് മനുഷ്യധർമ്മം. അവന്റെ കല്പനകളെ അനുസരിക്കുന്നതുകൊണ്ടുമാത്രമേ ജന്മസാഫല്യം ഉണ്ടാവുകയുള്ളൂ" എന്നിങ്ങനെ പാതിരിയുടെ ഹൃ

മയത്തെ കവറന്റുക്കത്തക്ക ഒരു പ്രസംഗം ചെയ്തിട്ട് ഖലീഫ ഉപവിഷ്ടനായി.

അതിനുശേഷം അബൂഉബൈദ എഴുന്നേററുനിന്നുകൊണ്ട് ഷാം യുദ്ധത്തെ സംബന്ധിച്ചു വിശദമാക്കി. അതിൽ യുവയോദ്ധാവിൻേറയും ജൂസിഫയിൻേറയും സ്ഥിതികളെ പരാമർശിച്ചു സംസാരിക്കയുണ്ടായി. ദൈവഗത്യാ അവരിൽ ആരുംതന്നെ അവിടെ ഉണ്ടായിരുന്നില്ല. എന്നുമാത്രമല്ല, ജൂസിഫയിനെ സംബന്ധിച്ച യാതൊരു വിവരവും ഇല്ലായിരുന്നു.

## ഭയാനകമായ നിലവറ!

ഒരു ഭാഗത്ത് ഉമർ ഫാറൂഖ് (റ) യുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടു ഒരു വിഭാഗം ജനത അസ്വസ്ഥരായികഴിഞ്ഞുകൂടുകയാണ്. ചരിത്രപ്രസിദ്ധമായ ബൈത്തുൽമുഖദ്ദസ് അനാചാരങ്ങളിൽനിന്നും അനീതികളിൽനിന്നും സ്വതന്ത്രമാകുവാൻപോവുകയാണ്. അതിന്നുവേണ്ടിയാണ് സത്യവിശ്വാസികളുടെ പ്രജായത്തഭരണകർത്താവായ ഖലീഫ ഉമർ (റ) യെ അങ്ങോട്ടു ക്ഷണിച്ചിരിക്കുന്നത്. മറുഭാഗത്തു ഒരു കനീസയുണ്ട്. ആ കനീസയുടെ ഒരു ഭാഗത്ത് ഭയങ്കരമായ ഒരു നിലവറയുണ്ട്. ആ നിലവറയിൽ സാധ്വിയും സൌന്ദര്യവതിയുമായ ഒരു യുവതിയുടെ പീഡനരംഗമായിത്തീർന്നിരിക്കയാണ്. ആ നിലവറ അസ്ഥികൂടങ്ങൾ സംഭരിക്കുന്നതിനുള്ള സ്ഥലമാണെന്നു തോന്നും. കൂടുതലും ശിശുക്കളുടെ അസ്ഥികൂടങ്ങളാണതിൽ കാണപ്പെടുന്നത്. ശിശുക്കളുടെ തലയോടുകളും ദുർല്ലഭമല്ല. ശിശുക്കളുടെ മൃതദേഹങ്ങൾ ചീഞ്ഞുനാറികിടക്കുന്നുണ്ട്. അതിനുള്ളിൽ മദ്ധ്യാഹ്നത്തിൽപോലും ഇരുട്ടായിരിക്കും. കവാടങ്ങളോ, ജനലോ ഒന്നുമില്ലാതെ വെറും ഒരു ഇരുട്ടറയാണത്. അതിൻെറ തറ കണ്ടും കുഴിയും നിറഞ്ഞു വൃത്തിഹീനമായി കിടക്കുന്നു. കൊതുക്, ഉറമ്പ് മുതലായ കൃമികളുടെ ആവാസസ്ഥലമാണതിനകം. പാമ്പുകളും, തേളുകളും അതിൽ ഒട്ടും കുറവല്ല അന്ധകാരത്തിൻെറ കൊടുമ

കൊണ്ട അതിന്നകത്തെന്തൊക്കെയാണുള്ളതെന്നുപോലും തിരിച്ചറിയുവാൻ പ്രയാസം.

ഈ നിലവറക്ക് ആകെ ഒരു വാതിലേയുള്ളു. ആ കവാടം തുറക്കുന്നതു ഒരാണ്ടിൽ നാലോ, അഞ്ചോ പ്രാവശ്യം മാത്രമാണ്. അതായതു ആ കനീസയിൽ താമസിക്കുന്ന കന്യാസ്ത്രീകളിൽ ആക്കെങ്കിലും ഒരു സന്താനം ജനിക്കുന്നതായാൽ ആ പിഞ്ചുപൈതലിനെ അതിന്റെ മാതാവിൽനിന്നു വേർപെടുത്തി നിക്ഷേപിക്കുവാൻവേണ്ടി മാത്രമാണ് ആ കവാടം തുറക്കുക! ശിശു അവിടെ കിടന്നു മരിക്കുകയും ചീഞ്ഞളിഞ്ഞു് ഉറുമ്പുകൾക്കും പാമ്പുകൾക്കും ആഹാരമായിത്തീരുകയും ചെയ്യുന്നു.

നിലവറ വലിയ ഒരു കനീസയുടെ ഒരു ഭാഗമാണ്. കനീസയിൽ തന്നെയുള്ള മററു ചില മുറികൾ കൈസറിന്റെ പള്ളിയറകളേക്കാൾ വിശേഷപ്പെട്ടതാണ്, ആ പള്ളിയറകളെ കടന്നുചെന്നാൽ വിശാലമായ മറെറാരു കെട്ടിടം കാണാം. വിദേശി മാർബ്ബിൾകല്ലുകൾകൊണ്ട പടുത്തുണ്ടാക്കിയ ആ കെട്ടിടം പല മുറികളായി തിരിച്ചിട്ടുണ്ട്. അതാണ് വിശുദ്ധ കന്യാസ്ത്രീമഠം. അവർ കന്യകാമറിയത്തിന്റെ പവിത്രജീവിതത്തിന്റെ സ്മരണക്കായി ഭൗതികസുഖങ്ങളെ പരിത്യജിച്ച സൎവ്വസംഗപരിത്യാഗികളായി വെറും തുഷ്ടകദൈവങ്ങളെ ആരാധിച്ച്, അവരുടെ പ്രീതി സമ്പാദിച്ച ജീവിതം ദൈവത്തിങ്കൽ സമർപ്പിക്കുവാൻവേണ്ടി അവിടെ വന്നുതാമസിക്കുന്ന മഹതികളാണ്.

വെറും കന്യകമാർ എന്നു പറയുന്നതുകൊണ്ട് വൃദ്ധകൾ അതിലില്ലെന്നു അർത്ഥമാക്കരുതു്. വളരെ അപൂൎവ്വം വൃദ്ധകളും അവരിലുണ്ട്. അവരുടെ മുഖഭാവം, വസ്ത്രധാരണം മുതലായവ കണ്ടാൽതോന്നും പരിശുദ്ധ ജീവികളാണവരെന്നു്. അവരുടെ അന്നനട ചാരിത്രശുദ്ധി വിതറുന്നതായി കാണാം. വിശുദ്ധ മാലാഖമാർ പുഷ്പകവിമാനത്തിലേറി സ്വർഗ്ഗലോകത്തേക്കു കൊണ്ടുപോകുവാൻ വരുന്നുണ്ടെന്നാണ് ആ സന്യാസിനിമാരുടെ നാട്യം. എന്നാൽ ഭൗതികസുഖങ്ങളിൽപെട്ടു ജീവിക്കുന്ന വനിതാ

രത്നങ്ങളെ കാണുമ്പോഠം അവരുടെ നയനങ്ങഠം നിരാശാഗത്ത ത്തിഃലക്കൊണ്ടുപോകുന്നതായി ഒററ നോട്ടത്തിൽ കാണാം. പല വിധ ആശാപാശങ്ങഠം കെട്ടിപ്പുടത്തിട്ടും ഒന്നുംതന്നെ സാദ്ധ്യത യിൽ വരാതെ നൈരാശ്യസംപൂണ്ണമായ ജീവിതമാണ അവർ ന യിക്കുന്നതെന്ന കഥ അവരെയലട്ടുന്നതുപോലെ തോന്നും. അവ രിൽ രൂപലാവണ്യത്തിൻെറ കൊട്ടുമുടി കയറിയ പല മഹിളാ രത്നങ്ങളുമുണ്ട്. അവരിൽനിന്നു യൗവ്വനം അടന്നുവീഴുന്നുണ്ടാവും. അവരുടെ നയനങ്ങളിൽ പ്രണയശോഭ നിറഞ്ഞതായി കാണാം. എന്നാൽ പ്രകൃതിദത്തമായ വികാരപരമ്പരകളെ അടക്കിനിത്തുക എന്നതു ക്ഷിപ്രസാദ്ധ്യമായസംഗതിയല്ലല്ലോ? പ്രകൃതിവിരുദ്ധമായ പലവിധ ഉപായങ്ങഠംകൊണ്ടുമവർ ആ വികാരങ്ങളെ തടഞ്ഞു നിത്തുവാൻ പാടുപെടുന്നുണ്ടാവും. എന്നാൽ അതുകൊണ്ടൊന്നും ആ വികാരങ്ങളടക്കുവാനാവാതെ പരാജയം വരിക്കുക പതിവാ ണ്. പിന്നീടു ഉണ്ടാവുന്ന രഹസ്യപ്രവൃത്തികളുടെ അനന്തര ഫലമായവർ ഗർഭിണികളായിത്തീരുന്നു. അങ്ങനെ ജനിക്കുന്ന സന്താനങ്ങളെ വളത്തുവാൻ കന്യാസ്ത്രീമഠം അനുവദിക്കുന്നില്ല. ആ പിഞ്ചുപൈതങ്ങളെ നിക്ഷേപിക്കുവാൻവേണ്ടിയുള്ളതാണ് ആ ഇരുട്ടറ. അങ്ങനെ കന്യകാപദം കൈക്കൊണ്ട് ജീവിക്കുന്ന സന്യാസിനിമാക്ക് സന്താനമുണ്ടായി എന്നു പൊതുജനമറിയാ തിരിക്കുവാൻ വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നുണ്ട് പ്രസ്തുത നിലവറ ഏവംവിധത്തിലുള്ള എത്രായിരം നിരപരാധ ശിശുക്കളുടെ സ്മ ശാനമായി കഴിഞ്ഞുവെന്നു ആരു കണ്ടു. എത്രായിരം തലയോ ടുകളാണവിടെ കുന്നുകൂടി കിടക്കുന്നതെന്നു ആക്കറിയാം.

ആ നിലവറയിൽനിന്നൊരു ദീനസ്വരം കേഠംക്കുന്നുണ്ട്. ആ നിലവറയുടെ കവാടത്തിൽ രണ്ടുപേർ പതുങ്ങി നിൽക്കുന്നു ണ്ട്. അവർ ആ ദീനസ്വരം ശ്രവിച്ചുകൊണ്ടു നിൽക്കുകയാണ്.

എന്താണാ ദീനസ്വരം?

"ഹാ ദൈവമേ! ഇങ്ങനെ ഇട്ടു കൊല്ലാക്കൊല ചെയ്യുന്ന തിൽ ഭേദം ഒരു വെട്ടിന് എന്നെ കൊന്നുകളയുകയായിരുന്നു

എൻെറ പിതാവ് ഈ കനീസയിൽ താമസിച്ചുപോരുന്ന രാക്ഷസന്മാരെ രക്ഷിച്ചുപോരുന്നതു അദ്ദേഹത്തിൻെറ ഏകപുത്രിയായ എന്നെ ഈ ഇരുട്ടറയിലിട്ടു കൊല്ലാക്കൊല ചെയ്യുവാൻവേണ്ടിയാണോ? അദ്ദേഹം ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ ഇതൊക്കെ കാണുവാൻവേണ്ടി ഇങ്ങോട്ടയക്കണെ ദൈവമേ! അഥവാ മരണപ്പെട്ടുകഴിഞ്ഞെങ്കിൽപിന്നെ ഇതു കണ്ടറിയുവാനുള്ള ശക്തി അദ്ദേഹത്തിന്നില്ല. അദ്ദേഹത്തിൻെറ ഖജനാവിൽനിന്നു പണം പററി ജീവിക്കുന്ന ഈ ദുഷ്ടന്മാരുടെ കടുംകൈകൾ അദ്ദേഹത്തിൻെറ ഏകപുത്രിയായ എന്നെ ഹിംസിക്കുവാൻ മുതിൎന്നിരിക്കുന്ന വിവരം അദ്ദേഹമറിഞ്ഞിരുന്നെങ്കിൽ............" എന്നിങ്ങനെ പറഞ്ഞുകൊണ്ടിരിക്കുന്നതിന്നിടയിൽ ആ ശബ്ദം നിലച്ചു. പിന്നീടു അല്പസമയത്തിനുശേഷം ഭയവിഹ്വലയായി തീൎന്നതുപോലെ തുടൎന്നു:—

"ഹാ ദൈവമേ! എൻെറ ദേഹം കൊതുകൾ തിന്നുതീൎക്കുകയാണ്. എൻെറ പാദങ്ങളെ കരണ്ടുതിന്നു തുടങ്ങിയിരിക്കുന്നു. ഇങ്ങനെ നീറിനീറി മരിക്കണമെന്നാണോ എൻെറ വിധി? എൻെറ ദേഹം ഈ മുറിയിൽ കിടന്നു ചീഞ്ഞളിയണമെന്നാണോ നിൻെറ കല്പന? ഇതിനകത്തു ചീഞ്ഞളിഞ്ഞുകിടക്കുന്ന മൃതദേഹങ്ങളിൽനിന്നു പുറപ്പെടുന്ന ദുൎഗ്ഗന്ധം എൻെറ തലച്ചോറിനെ ഉരുക്കിവീഴ്ത്തുകയാണ്."

അവൾ ഇങ്ങനെ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ കവാടത്തിനു പുറത്തുനിന്നൊരു ഭീകരശബ്ദം കേൾക്കായി.

"ഈ ഇരുട്ടറയിൽനിന്നു നിന്നെ രക്ഷിക്കുവാൻ രണ്ടു സംഗതികൾകൊണ്ടേ സാദ്ധ്യതയുള്ളു. ഒന്നു നിൻെറ മരണം, മററൊന്നു നീ അഭിമാനംകൊള്ളുന്ന ചാരിത്രം ബലിയർപ്പിക്കുക."—

ഇതു കേട്ടു ഉടനെ ആ ദീനസ്വരം ക്രൂരമായി:—

"നാസ്തികളെ! നിങ്ങളിനിയും ഇവിടെതന്നെ നിൽക്കുകയാണോ? നിങ്ങളുടെ അന്നദാതാവായ കൈസറിൻെറ ഏകസന്താ

നം അനുഭവിക്കുന്ന ദണ്ഡനങ്ങളെ കണ്ടു രസിക്കയാണോ നിങ്ങഠം. മരണം വരിക്കുവാൻ സവ്വഥാ സന്നദ്ധയായ ഞാൻ എന്റെ സ്ത്രീത്വത്തെ ബലികഴിക്കുവാൻ ഒരിക്കലും തയ്യാറില്ല.''

എന്നു പറഞ്ഞിട്ടാദേഹം ബോധമററു വീഴുന്നതുപോലെ ഒരു ശബ്ദം കേട്ടു.

## തടവിലിട്ടതിന്റെ ഫലം.

ഭയാനകമായ ആ നിലവറയിൽനിന്നുണ്ടായ ആ ശബ്ദം കേട്ടു കവാടത്തിൽ നിന്നിരുന്നവർ ഞെട്ടിപ്പോയി. മഹാ ദുഷ്ടന്മാരായിരുന്നു അവരെങ്കിലും, ആ ശബ്ദം അവരെ ഭയവിഹ്വലരാക്കിച്ചമച്ചതിൽ എന്തോ ചില രഹസ്യങ്ങളൊക്കെയുണ്ടു. ശബ്ദത്തെ തുടൎന്നുകൊണ്ടവർ കവാടം തുറന്നകത്തുകടന്നു. അതിനകത്തുനിന്നു ബോധരഹിതയായ ഒരു വനിതാദേഹം പുറത്തെടുത്തുകൊണ്ടുവന്നു. അതിനുശേഷം വളരെ വിശേഷപ്പെട്ട ഒരു മുറിയിൽ കൊണ്ടുചെന്നു കിടത്തി. ആ മുറി വിലപിടിച്ച പല സാധനങ്ങളാലും അലംകൃതമായിരുന്നു. വിശേഷിച്ചവിടെ കാണപ്പെട്ടവയിൽ പലതു് പാതിരിമാരുടെ സ്വന്ത ആവശ്യത്തിനു വേണ്ടി തയ്യാറാക്കപ്പെട്ടവയായിരുന്നു. ആ മുറിയിൽ ഒരു ഭാഗത്തു് ഹരിതവൎണ്ണസ്വരൂപടംകൊണ്ടു തുന്നിയ ഒരു മെത്തയും രണ്ടു മൂന്നു തലയിണകളും വെച്ചിരുന്നു. ഏതാനും മിനിട്ടുമുമ്പു ഒരു ഇരുട്ടറയിൽ ബന്ധനസ്ഥയായിരുന്ന സ്ത്രീ ഇപ്പോഠം രാജോചിതമായ ആ മുറിയിൽ ശയിക്കയാണു്.

പ്രസ്തുത ഇരുട്ടറയുടെ കവാടത്തിൽനിന്നിരുന്ന രണ്ടുപേരും എന്തോ സംസാരിക്കുന്നുണ്ടു് അവരിൽ ഒരാഠം പറയുകയാണു്!—

''ബഹുമാനപ്പെട്ട നേതാവേ! ഇവഠം മരിച്ചുപോയിഎങ്കിൽ എന്തു ചെയ്യും?''

നേതാവു്:— ''അതുതന്നെയാണു ഞാനും ആലോചിക്കുന്നതു്. ബഹുമാനപ്പെട്ട പോപ്പുതിരുമേനിയോടെന്താണു പറയേണ്ടതെന്നു

തന്നെ എനിക്കറിഞ്ഞുകൂടാ. എന്നാൽ നീ ഒന്നു ചെയ്യണം. ഈ രഹസ്യങ്ങളൊന്നും പോപ്പുതിരുമേനിയേ അറിയിക്കരുതു്. ഞാനിവളെ ഇരുട്ടറയിലിട്ടടച്ചിരുന്നതായി.''

ശിപായി:— ''പോപ്പുതിരുമേനി ഇതൊക്കെ അറിഞ്ഞാലെന്താണു ദോഷം?''

നേതാവു്:— ഇവളെ ഇരുട്ടറയിലിട്ടടക്കുവാൻ ഞാൻ പോപ്പുതിരുമേനിയുടെ അനുവാദം വാങ്ങീട്ടുണ്ടായിരുന്നില്ല. നല്ല വാക്കുകഠം പറഞ്ഞിവളെ വഴിപ്പെടുത്തണമെന്നായിരുന്നു തിരുമേനി കല്പിച്ചിരുന്നതു്.

ശിപായി:— പിന്നെ ഇവളെ ആ ഇരുട്ടറയിൽ ഇട്ടടക്കുവാൻ കാരണം?''

നേതാവു്:— ഞാനെന്തുതന്നെ പറഞ്ഞിട്ടും അനുസരിക്കാതെ ശാഠ്യം പിടിക്കുന്നതുകണ്ടപ്പോഠം എനിക്കു ദേഷ്യംവന്നു. ദേഷ്യം സഹിക്കാനാവാതെവന്നപ്പോഠം അങ്ങനെ ചെയ്തു എന്നെയുള്ളു ''

ശിപായി:— ആ ഇരുട്ടറയിൽവെച്ചു് വിഷം തീണ്ടുകയോ അതിലെ ദുർഗ്ഗന്ധം ഇവളുടെ തലച്ചോറിൽ കയറി മരണത്തിനിടയാക്കുകയൊ ചെയ്യേങ്കിൽ പിന്നെ വിഷമത്തിനിടയാവുമായിരുന്നില്ലേ.''

നേതാവു്:— ''അതൊക്കെ ശരിയാണു്. പക്ഷെ–കോപാന്ധനായതിനാൽ ഞാൻ അതൊന്നും ചിന്തിച്ചതേയില്ല.''

ശിപായി:— ''ഇനി എന്താണുദ്ദേശം?''

ആ ചോദ്യത്തിനു മറുപടി പറയാതെ ആ നേതാവു അവളുടെ അടുത്തുചെന്നു നാഡിയും മററും പരിശോധിച്ചിട്ടു പറഞ്ഞു:–

''ഇവളെ വിഷംതീണ്ടിയിരിക്കുന്നു എന്നാണു് എനിക്കു തോന്നുന്നതു്. വെറും ബോധക്ഷയമായിരുന്നെങ്കിൽ ഇങ്ങനെ ഒരു നിറപകർച്ച് ഉണ്ടാവുകയില്ലായിരുന്നു.''

ശിപായി:— അനുവാദം തന്നാൽ വൈദ്യനെ കൂട്ടികൊണ്ടുവരാം''

നേതാവ്:— (അല്പം ആലോചിച്ചിട്ട്) "ഇപ്പോഴം വേണ്ട അല്പം കഴിയട്ടെ. എന്നിട്ടാലോചിക്കാം"

ശിപായി:— പിന്നെ ഈ വിപത്തിൽനിന്നു രക്ഷപ്പെടുവാനെന്താണു വഴി കണ്ടിരിക്കുന്നതു്."

നേതാവ്:— വൈദ്യനെ കൂട്ടികൊണ്ടുവരുന്നതുകൊണ്ടീരഹസ്യം പുറത്തുപോയേക്കുമെന്നു ഞാൻ ഭയപ്പെടുന്നു."

ശിപായി:— ആ രഹസ്യം പരസ്യമാകുന്നതുകൊണ്ടുണ്ടാകാവുന്ന ഭവിഷ്യത്തിനേ അപേക്ഷിച്ചു വലുതായിരിക്കും രാജകുമാരിയുടെ മരണംമൂലമുണ്ടാകാവുന്ന നാശം. അതിനുംപുറമേ ഇവളുടെ മരണാനന്തരം അങ്ങു ജീവിച്ചിരിക്കുന്ന കാര്യം സന്നിദ്ധത്തിലാണെന്നങ്ങു പറഞ്ഞുകഴിഞ്ഞുതാനും."

നേതാവ്:— "ഞാനാപറഞ്ഞതു നേരുതന്നെയാണ്. എന്റെ ഹൃദയത്തിൽ ഒളിഞ്ഞുകിടക്കുന്ന ആ രഹസ്യം നിന്നോടു തുറന്നു പറഞ്ഞുതാണ്. എന്നാൽ എനിക്കിവളോടുള്ള അപാരമായ സ്നേഹത്തേസംബന്ധിച്ച് പോപ്പുതിരുമേനി അറിയുവാൻ ഇടവന്നാൽപിന്നെ എന്നെ ജീവനോടെ വിടുകയില്ലെന്നു ഭയവും എനിക്കുണ്ടു്"

ശിപായി:— "അങ്ങേക്കു് രാജകുമാരിയോടുള്ള സ്നേഹത്തെസംബന്ധിച്ചു് പോപ്പുതിരുമേനി ഇനിയും അറിഞ്ഞിട്ടില്ലെന്നോ?"

നേതാവ്:— "ഇല്ല. ഇതുവരെ പോപ്പുതിരുമേനി അറിഞ്ഞിട്ടില്ല"

ശിപായി:— "പിന്നെ രാജകുമാരിയെ സൂക്ഷിക്കുവാൻ വേണ്ടി അങ്ങയേതന്നെ നിശ്ചയിക്കുവാൻ കാരണം?"

നേതാവ്:— "പോപ്പുതിരുമേനി ഏല്പിക്കുന്ന സ്വകാര്യങ്ങളെ കൃത്യനിഷ്ഠയോടും സത്യസന്ധതയോടുംകൂടി അനുവർത്തിക്കുന്ന ഏക വ്യക്തിയായിട്ടാണ് പോപ്പുതിരുമേനി എന്നെകണക്കാക്കിയിരിക്കുന്നതു്."

ശിപായി:— (ചിരിച്ചുംകൊണ്ടു്) "തരക്കേടില്ല. നല്ല വിശ്വസ്തൻ! വിശ്വാസത്തിന്റെ കൂടുതൽകൊണ്ടു ഈ സാധുവിന്റെ ചാരിത്രം കൊള്ളയടിക്കാനാണ് അങ്ങയുടെ ശ്രമം"

നേതാവു്:— "എന്റെ കീഴിലുള്ള ഭടന്മാരിൽ ഏററവും വിശ്വസ്തനായ നിന്നിൽനിന്നൊന്നുംതന്നെ മറച്ചുവെക്കുവാൻ ഞാനുദ്ദേശിക്കുന്നില്ല. ഇവളോടുള്ള കവിഞ്ഞപ്രേമംകൊണ്ടാണു് ഞാനിവളെ എന്റെ മുറിയിൽ കൊണ്ടുവരുവാൻ കാരണം അതുതന്നെയാണിവളോടിത്ര നിർബ്ബന്ധിച്ചതും. ഞാൻ എന്റെ അഭിലാഷങ്ങളെ ഇവളുടെ മുമ്പിൽവെച്ചു; എന്നാൽ അവാം അതിന്നു വഴിവെടാതിരിക്കുകയാണു ചെയ്തതു്. അവളുടെ ദുശ്ശാഠ്യം എന്നെ കോപാന്ധനാക്കിചമക്കുകയും രാജകുമാരിയെ ഇരുട്ടറയിൽ നിക്ഷേപിക്കുവാൻ നിർബ്ബന്ധനാറുകയും ചെയ്തു."

ശിപായി:— ഇവളെ കാരാഗൃഹത്തിലിട്ടടക്കുവാൻ തിരുമേനി കല്പിച്ചിരുന്നില്ലേ?"

നേതാവു്:— "കല്പിച്ചിട്ടില്ലെന്നല്ല. പോപ്പുതിരുമേനിയുടെ അഭിലാഷത്തിന്നു വഴിപ്പെടത്തക്കവണ്ണം രാജകുമാരിയെ ഉപദേശിക്കുന്ന ഭാരം ഞാൻ കയ്യേൽക്കുകയും— അങ്ങനെ രാജകുമാരി എന്നോടുകൂടി അയക്കപ്പെടുകയുമാണുണ്ടായതു്."

ശിപായി:— "ശ്ശ് നന്നായി! അങ്ങൊരു ഉപദേശകനായി അഭിനയിച്ചുകൊണ്ടു രാജ്ഞിയുടെ ചാരിത്രം കവർന്നെടുക്കുവാനാണുദ്ദേശിച്ചിരുന്നതല്ലേ?"

പല രഹസ്യങ്ങളും അറിയാവുന്ന ആളും ആ നേതാവിനോടു വളരെ അടുത്തു പെരുമാറുന്ന ഒരു ശിപായിയും ആയിരുന്നതുകൊണ്ടു എന്തും തുറന്നുപറയുവാൻ അയാൾ മടിച്ചിരുന്നില്ല. അവരുടെ സംഭാഷണം നടക്കുന്നതിടയിൽ ആരോ വരുന്നതുപോലെ ഒരു പാദവ്യന്യാസം കേൾക്കുകയാൽ ആ നേതാവു് അല്പം പരിഭ്രമത്തോടെ അങ്ങോട്ടുനോക്കി. എന്നാൽ അതു വെറും സംശയം മാത്രമായിരുന്നു. അതിന്നുശേഷം അവർ രണ്ടുപേരുംകൂടി ആ അബല ബോധമററു കിടക്കുന്ന കട്ടിലിന്നരികിൽ ചെന്നുനിന്നുകൊണ്ടു് അവളുടെ രൂപലാവണ്യം കണ്ടുരസിക്കുവാൻ തുടങ്ങി. ബോധമില്ലാതെ കിടക്കുന്ന ആ മുഖം ഉദിച്ചുയർന്ന പൂർണ്ണതിങ്കളെപ്പോലെ തോന്നിക്കുമാറായിരുന്നു അപ്പോഴും. നയനങ്ങൾ മങ്ങി

യിട്ടുണ്ടെങ്കിലും അതിൻെറ നീലിമക്കിനിയും കുറവുവന്നിട്ടില്ല. തലമുടി അഴിഞ്ഞുകിടക്കയാണ്. ഏതാണ്ടൊരു കരിവണ്ടിൻെറ നിറമുണ്ടതിന്. ആകെക്കൂടി ആശാദേവിയുടെ നൃത്താംഗമായി കാണുന്നുണ്ടിദ്ദേഹം". എന്നു പറഞ്ഞുകൊണ്ടു ആ ചാരിത്രവതിയുടെ മുഖത്തു ചുംബിക്കുവാൻ ഭാവിക്കുന്നതിനിടയിൽ ആരോ വരുന്നതുപോലെ ഒരു പാദവിന്യാസം വീണ്ടും കേട്ടുതുടങ്ങി. അതു കേട്ട ഉടൻ അവൻ പിന്നോക്കം മാറിനിന്നുകൊണ്ടു് ആഗതനാരാണെന്നു ശ്രദ്ധിച്ചു നോക്കിത്തുടങ്ങി ആഗമനം മററാരുടെതുമായിരുന്നില്ല. ഏതാനും നിമിഷങ്ങൾക്കുള്ളിൽ പോപ്പുതിരുമേനി പ്രത്യക്ഷനായി. വിശുദ്ധ പോപ്പ് അദ്ദേഹത്തിൻെറ മതചടങ്ങുകൾക്കായി ധരിക്കാറുള്ള വസ്ത്രവിധാനങ്ങളോടുകൂടിയാണാഗതനായതു.

പോപ്പുതിരുമേനിയെ കണ്ടമാത്രയിൽ ആ നേതാവു് അതെ! അർമിയാ അങ്ങോട്ടടുത്തുചെന്നു ചോദിച്ചു:— "വന്ദ്യപിതാവേ അങ്ങു ഈ അസമയത്തെഴുന്നള്ളുവാൻ കാരണമെന്താണാവോ?

പോപ്പ്:— "അർമിയാ! എൻെറ ഹൃദയത്തിൻെറ സ്ഥിതി നിനക്കറിഞ്ഞുകൂടെ. ഉറങ്ങുവാൻവേണ്ടി കിടന്ന എനിക്കു ഉറക്കം കിട്ടുന്നില്ല. ഹംസതൂലികമെത്ത മുൾക്കിടക്കപോലെ കുത്തിക്കൊള്ളുന്നു. അതുകാരണം ഇങ്ങോട്ടു പുറപ്പെട്ടതാണ്. എൻെറ അഭിലാഷം സാധിച്ചുതരുമെന്നു അവൾ സമ്മതിച്ചോ എന്നറിയുവാൻ വേണ്ടി."

അർമിയാ:— (അധോമുഖനായിട്ടു) "ഒന്നും ആയിട്ടില്ലല്ലോ"

പോപ്പ്:— "അനുസരണയില്ലാത്ത ആ പെണ്ണെവിടെ?"

അർമിയ:— "അങ്ങയുടെ പ്രാർത്ഥനാമുറിയിലുണ്ട്."

പോപ്പ്:— "അതു വളരെ നന്നായി അവളെ പ്രാർത്ഥനാമുറിയിൽ കൊണ്ടുപോയതു്. അവിടെവെച്ചാണവളെ ആഗ്രഹിക്കേണ്ടതു്. ആ മുറിയുടെ ബഹുമാനത്തെ ആദരിച്ചുകൊണ്ടവളിനി വിസമ്മതം പ്രകടിപ്പിക്കയില്ലെന്നനുമാനിക്കാം."

എന്നു പറഞ്ഞുകൊണ്ടു പോപ്പുതിരുമേനി ആ മുറിയിലേക്കോടിപ്പോയി. അവിടെ കണ്ട സംഭവം അദ്ദേഹത്തെ അമ്പരപ്പിച്ചു. അവൾ ബോധരഹിതയായി വാടിതളൎന്ന് ഒരു തളിരിലപോലെ കിടക്കുന്ന ആ കിടത്തം പോപ്പുതിരുമേനിയെ മ്ലാനവദനനാക്കിത്തീൎത്തു.

## അർമിയായുടെ മരണം.

ആ വനിതാരത്നത്തിൻെറ ആലസ്യത്തിനുള്ള കാരണം പോപ്പുതിരുമേനിയെ അറിയിക്കരുതെന്നായിരുന്നു അർമിയായുടെ ഉദ്ദേശം. എന്നാൽ അവളുടെ ദയനീയാവസ്ഥകണ്ടു സഹിക്കുവാൻ പോപ്പുതിരുമേനിക്കു കഴിഞ്ഞില്ല. ഉടൻതന്നെ ചികിത്സാകാരനെ കൂട്ടികൊണ്ടുവരുവാൻ ഒരാളേ അയച്ചു. അതിനുശേഷം മോഹാലസ്യപ്പെട്ടുകിടന്ന ആ ദേഹത്തെ ശുശ്രൂഷിക്കുന്നതിൽ പോപ്പുതിരുമേനി നിമഗ്നനായി. തലയും ഉള്ളങ്കാലും ചൂടുപിടിപ്പിച്ചുതുടങ്ങി. അങ്ങനെ അല്പസമയത്തെ ശുശ്രൂഷക്കുശേഷം ആ രോഗി തനിയേ കണ്ണുതുറന്നുകൊണ്ട് ക്ഷീണസ്വരത്തിൽ ചോദിച്ചു "നിങ്ങൾ മരണമാലാഖയാണോ. ഈ ഇരുട്ടറയിൽവെച്ചെൻെറ ആത്മാവിനെ പിടിച്ചുകൊണ്ടുപോകുവാൻവേണ്ടി വന്നതാണോ."

പോപ്പുതിരുമേനി അത്ഭുതപരതന്ത്രനായി അർമിയായുടെ നേരെ നോക്കി ഇരുട്ടറയെന്നും മരണമാലാഖയെന്നും മററും പറഞ്ഞതിൻെറ അൎത്ഥമെന്താണെന്നറിയാതെ.

അർമിയ മറുപടി പറയുന്നതിനുമുമ്പുതന്നെ അവൾ തുടൎന്നു:— "അല്ലയോ മാലാഖ! കഴിയുന്നുംവേഗം എൻെറ ജീവൻ ഊരിയെടുക്കണം ഞാൻ എൻെറ ജീവിതത്തെതന്നെ വെറുത്തിരിക്കയാണ് അതിനുംപുറമെ ഈ ഇരുട്ടറയിൽ കിടന്നു കഷ്ടപ്പെടുവാൻ എനിക്കിനി ശക്തിയില്ലതാനും."

ഇരുട്ടറയുടെ കാൎയ്യംതന്നെയാണവൾ വീണ്ടും വീണ്ടും പറയുന്നത്. അതുകേട്ട് പോപ്പുതിരുമേനി അവളുടെ തലയെടുത്തു ത

ൻെറ മടിയിൽവെച്ചു ചോദിച്ചു. "രാജകുമാരി! ഇതു ഇരുട്ടറയല്ലല്ലോ എൻെറ പ്രാൎത്ഥനമുറിയിലല്ലേ ഭവതി ശയിക്കുന്നതു്. കണ്ണു തുറന്നു നോക്കിപറയൂ."

രാജകുമാരി (കണ്ണുതുറക്കാതെതന്നെ) "ഇതു പ്രാൎത്ഥനമുറിയും മററുമല്ല. ഉഷ്ണവും കൊതുകും, ദുർഗ്ഗന്ധവും നിറഞ്ഞു് അനവധി ശിശുക്കളുടെ ശ്മശാനമായിക്കഴിഞ്ഞ ആ കാരാഗൃഹമാണിതു്. ഇതിനകത്തെ അന്ധകാരത്തെ ഭയന്നു് ഞാൻ കണ്ണുതുറക്കുവാൻപോലും അശക്തയായിരിക്കയാണു്.

പോപ്പ്:— "ഈ മുറി ഇരുട്ടുള്ളതല്ലല്ലോ. നാലുഭാഗവും കവാടങ്ങളുള്ള ഈ മുറി അന്ധകാരനിബിഡമാണെന്നു പറയുന്നതു സങ്കടമാണു്. ഭവതി കണ്ണുതുറന്നുനോക്കിയാൽ പരമാൎത്ഥം മനസ്സിലാവും."

പോപ്പുതിരുമേനിയുടെ അവിശ്രമശുശ്രൂഷയുടെ ഫലമായി ക്ഷീണയായിക്കിടന്നിരുന്ന ആ ദേഹത്തിൻെറ ക്ഷീണം അല്പം മാറി അവരം കണ്ണുതുറന്നുനോക്കി. ഹംസതൂലികമെത്തയിൽ ശയിക്കുന്നതായി കാണപ്പെട്ടു. അത്ഭുതപരതന്ത്രയായി അവരം ചോദിച്ചു. "അന്ധകാരനിബിഡമായ ആ ഇരുട്ടറയിൽനിന്നെന്നെ ഇവിടെ കൊണ്ടുവന്നതാരാണു്?"

ആ വാചകത്തെ തുടൎന്നു് പോപ്പുതിരുമേനിയുടെ സംശയം ബലവത്തായി. അദ്ദേഹം അർമിയായുടെ മുഖത്തേക്കു തുറിച്ചുനോക്കിക്കൊണ്ടു ചോദിച്ചു. "കുട്ടികളുടെ ഇരുട്ടറയേസംബന്ധിച്ചു പറയുവാൻ കാരണമെന്താണു്? നിൻെറ പ്രത്യേക മുറിയിൽനിന്നു ഭീകരമായ ആ ഇരുട്ടറയിലേക്കു നീ ഇവളെ കൊണ്ടുപോയോ?"

ആ ചോദ്യത്തെ തുടൎന്നു് അർമിയാ വിറച്ചുതുടങ്ങി. അയാളുടെ മുഖം മഞ്ഞളിച്ചു എന്താണൊരു ഒഴിവുപറയേണ്ടതെന്നാലോചിക്കയായിരുന്നു അയാരം. എന്നാൽ പരമാൎത്ഥം പുറത്തായിക്കഴിഞ്ഞസ്ഥിതിക്കിനി ഉപായംകൊണ്ടൊരു രക്ഷയും ഉണ്ടാ

വാനില്ലെന്നയാരംക്കറപ്പായി. അതുകാരണം അയാളൊരഹസ്യാ തുറന്നുപറഞ്ഞു. "ഇവളുടെ ശാഠ്യത്തിനല്പം ശാന്തതയുണ്ടാവുമെന്നു കരുതി ആ ഇരുട്ടറയിലിട്ടടച്ചതു് നേരാണ്."

പോപ്പ്:— "ആരുടെ കല്പനപ്രകാരമാണങ്ങനെ ചെയ്തതു്?"

അർമിയ:— "എന്റെ സ്വന്തം അഭിപ്രായവും, അങ്ങയുടെ ഉദ്ദേശസിദ്ധിക്കുവേണ്ടി."

അവന്റെ ആ വാചകങ്ങൾ ക്ഷീണിച്ചവശയായി ശയിക്കുന്ന രാജകുമാരിയെ സംസാരിക്കുവാൻ നിർബ്ബന്ധിതയാക്കി. അവർ തുടർന്നു:— "അങ്ങയുടെ കാര്യസാദ്ധ്യമല്ല. സ്വന്തം കാര്യത്തിനുവേണ്ടിയാണെന്നു തുറന്നുപറഞ്ഞേക്കുള്ള."

പോപ്പ്:— എന്തു്. ഇവൻ ഭവതിയുടെമേൽ കൈകടത്തുവാൻ ശ്രമിച്ചു എന്നോ?"

രാജകുമാരി:— "അതെ! എന്റെ ചാരിത്രത്തെ കവരുവാൻവേണ്ടി അവിശ്രമപരിശ്രമം നടത്തുന്നുണ്ടിവൻ അതും ഇവിടെവെച്ചു മാത്രമല്ല. യുവയോദ്ധാവിന്റെ കാഫിലയെ ആക്രമിച്ചെന്നെ ബന്ധനസ്ഥനാക്കിയതുമുതൽ ഇവിടെ എത്തുന്നതുവരെ ഇവന്റെ ആശ അതായിരുന്നു. എന്നാൽ ഇവന്റെ അഭിലാഷത്തിനു വഴിപെട്ടുകൊടുക്കുവാൻ ഞാൻ തയ്യാറായില്ല. അതിനോടുടന്നിവൻ കാണിച്ച കോപ്രാട്ടികളും കാമചേഷ്ടകളും കണ്ടപ്പോൾ ഞാനുദ്ദേശിച്ചു ഇവനെന്നെ കൊല്ലുമെന്നു്. അങ്ങനെ ഒരു വിധത്തിൽ ഇവിടെ എത്തി. ഇവന്റെ മുറിയിൽ കൂട്ടികൊണ്ടുവരുവാൻ അങ്ങനുവദിച്ചു. അതിന്നുശേഷം അശ്രുതമായ ആ സംഗതിക്കിവൻ എന്നെ നിർബ്ബന്ധിക്കയായിരുന്നു. ഒന്നുകൊണ്ടും വഴങ്ങുന്നമട്ടല്ലെന്നു കണ്ടപ്പോൾ ഇവനെന്നെ ആ ഇരുട്ടറയിൽ കൊണ്ടുചെന്നിട്ടു. അതിനകത്തുവെച്ചുണ്ടായ ഭീകരതകൾ പറഞ്ഞറിയിക്കുവാൻ പ്രയാസം."

രാജകുമാരിക്കിനിയും എന്തൊക്കെയോ പറയുവാനുണ്ടായിരുന്നു. എന്നാൽ കേട്ടേടത്തോളം വിവരങ്ങൾ പോപ്പിനെ കോ

പാന്ധനാക്കിത്തീൎത്തു അരിശംകൊണ്ടദ്ദേഹത്തിന്നു കലികയറി. അഗ്നിവമിക്കുന്ന നയനങ്ങറം അൎമീയായുടെ മുഖത്തു പതിപ്പിച്ചുംകൊണ്ടാമതപുരോഹിതൻ അട്ടഹസിച്ചു "എടാ നായേ! റോം രാജാവായ കൈസറിൻെറ ഏകപുത്രിയായ ഇവളുടെ ചാരിത്രത്തിന്നു ഭംഗംവരുത്തുവാൻ എങ്ങനെ ധൈൎയ്യംവന്നെടാ നിനക്ക്?,,

ആ വാചകം അൎമീയയ്ക്ക് അരിശംകൊള്ളിച്ചു. അവൻ കലിതുള്ളിക്കൊണ്ടു ചോദിച്ചു. റോം സാമ്രാജ്യത്തിലെ മതപുരോഹിതന്മാരുടെ തലവനാണെന്നഭിമാനിക്കുന്ന അങ്ങേക്കു കുറ്റംചെയ്യുവാൻ ധൈൎയ്യംവരുന്നുണ്ടെങ്കിൽ വെറുമൊരു പട്ടാള ഉദ്യോഗസ്ഥനായ ഞാൻ ധൈൎയ്യപ്പെട്ടു എങ്കിൽ ഇത്ര അതിശയിക്കാനോ ക്ഷോഭിക്കാനോ എന്താണുള്ളതു്."

പ്രസ്തുത വാചകം പോപ്പിനെ കോപഭ്രാന്തനാക്കിച്ചമച്ചു. അയാറം തൻെറ അരയിൽ തിരുകിയിരുന്ന കഠാരി ഊരിയെടുത്തു് അൎമിയായുടെ മാറിൽ കുത്തിയിറക്കി. അതോടെ അവൻ നിലംപതിച്ചു. അങ്ങനെ ആ ദുഷ്ടൻ യമലോകം പൂകി.

# ജൂസ്തിഫയിനും—പോപ്പും.

അവിടെ നടന്ന സംഭവങ്ങളെല്ലാം ജൂസ്തിഫയിൻ കണ്ടുനുണ്ടായിരുന്നു. ക്രൂസ്തീയ പുരോഹിതന്മാരുടെ സ്ഥിതിഗതികറം അവറം വളരെയൊക്കെ കണ്ടുപഠിച്ചിട്ടുണ്ടു്. എന്നാൽ ബൈത്തുൽ മുഖദ്ദസ് കോട്ടക്കകത്തുള്ള ഈ വിശുദ്ധ ദേവാലയത്തിൻെറ മതിൽകെട്ടിന്നുള്ളിൽ നടമാടുന്നതായി കാണപ്പെട്ട സംഭവങ്ങറം അവളുടെ അഭിപ്രായത്തിൽനിന്നു വളരെ മാറേറിയതായിരുന്നു. അവറം ഓൎത്തു തൻെറ ഭാവിയെന്തായവാനാണു പോകുന്നതു് പോപ്പുതിരുമേനിയുടെ ഏകാപം ശാന്തമായിക്കഴിഞ്ഞാൽ ഇനിയെന്തൊക്കെയാണു സംഭവിക്കുക എന്നൊക്കെ. എന്നാൽ അല്പസമയത്തിനുശേഷം പോപ്പുതിരുമേനി ജൂസ്തിഫയിൻെറ നേരെ തിരി

ഞ്ഞു അവാരംക്കുവേണ്ടി പ്രാൎത്ഥിക്കുവാൻവേണ്ടി കൈ ഉയൎത്തി കൊണ്ടു തുടൎന്നു:—

"ഈ റസ്തങ്ങരം ദുഷ്ടനും ആക്രമിയുമായ ഒരു വ്യക്തിയുടെ രക്തം പ്രവഹിപ്പിച്ചിട്ടു രൂപലാവണ്യത്തിൻെറ വിളവിലമായ ഒരു യുവതിയെ മാറോടണക്കുവാൻ വെമ്പൽകൊള്ളുകയാണ്."

ഇതുവരെ കിടക്കുകയായിരുന്ന ജ്യൂസിഫയിൻ ഒരുവിധത്തിൽ എഴുന്നേററു് ഒരു തലയിണയിൽ ചാരിയിരുന്നു.

അതു കണ്ടുകൊണ്ടു പോപ്പുതിരുമേനി അവളുടെ അടുത്തിരുന്നുകൊണ്ട് സ്നേഹസമ്പൂൎണ്ണമായ സ്വരത്തിൽ ചോദിച്ചു. "ഈ ശാഠ്യമൊക്കെ എത്ര സമയംവരെ നിലനിൎത്തികൊണ്ടുപോകുവാനാണുദ്ദേശം? ആ തലയിണക്കുപകരം ഈ ദേഹത്തിലേക്കു ചാരിയിരിക്കുകയല്ലേ നല്ലതു്."

ജ്യൂസിഫയിൻ മുഖം തിരിച്ചുകൊണ്ടു തുടൎന്നു: "എൻെറ പിതാവു് ജനങ്ങളുടെ ഭരണകൎത്താവാണ്. അങ്ങാണെങ്കിൽ മതപരമായ പിതാവും. ഷാം റോം സാമ്രാജ്യങ്ങളിലെ ദൈവീക പുരോഹിതനും കൂടിയാണ്. ഞാൻ അങ്ങയുടെ പുത്രിക്കു സമമാണ് എന്നിരിക്കെ അങ്ങു് പറയുന്നമാതിരിയുള്ള അഭിലാഷങ്ങരം എൻെറ മുമ്പിൽ പ്രകടമാക്കുന്നതു ധൎമ്മസങ്കടമാണ്."

പോപ്പ്:— "വാസ്തവമാണ് നിങ്ങരം പറഞ്ഞതു്. വിശുദ്ധ പിതാവെന്നു എന്നെ സംബോധന ചെയ്യാറുണ്ട്. പൗരോഹിത്യ പിതാവായ എൻെറ കല്പനക്കു വഴങ്ങേണ്ടതു നിങ്ങളുടെയൊക്കെ കടമയാണ്. നിങ്ങളുടെ എന്നു പറഞ്ഞതുകൊണ്ടു് രാജകുമാരിക്കു മാത്രമാണെന്നു കണക്കാക്കേണ്ടതില്ല. ഈ സാമ്രാജ്യത്തിൽ ജനിച്ചുവളരുന്ന ഓരോ പെൺകുട്ടികളുടേയും കടമയാണ് എന്നൎത്ഥം."

ജ്യൂസിഫയിൻ:— വിശുദ്ധ പിതാവായ അങ്ങു് നികൃഷ്ടകൎമ്മങ്ങരംക്കു നിൎബ്ബന്ധിക്കുന്നതു സങ്കടമാണ്."

പോപ്പ്:— "എൻെറ സ്നേഹത്തിനു വിധേയമാവുക നികൃഷ്ടതയല്ല. എൻെറ ആഗ്രഹം പുരോഹിതകല്പനയാണ്. പുരോഹിത

കല്പന എന്തുതന്നെ ആയാലും അതു മതദൃഷ്ട്യാ ആദരണീയമായി കരുതേണ്ടതാണ്."

ജൂസിഫയിൻ:— "അങ്ങു പറയുന്നതു ശരിയാണെന്നു സമ്മതിക്കുവാൻ ഞാൻ തയ്യാറില്ല. അങ്ങു പ്രകടിപ്പിച്ച അഭിലാഷം ദൈവത്തിനു അനുവാദനീയമല്ലാത്തസ്ഥിതിക്കു വെറും ഒരു മനുഷ്യനായ അങ്ങേക്കനുവാദനീയമാകുന്നതെങ്ങനെയാണ്."

പോപ്പ്:— വെറും ഒരു മനുഷ്യനാണു ഞാനെങ്കിലും ദൈവീക പ്രതിനിധിയാണെന്നകാര്യം തീർച്ച. അതനുസരിച്ചു ദൈവീകമായ സകല ഭാരവും എനിക്കാണീലോകത്ത്. എനിക്കു തോന്നുന്ന എന്തും ചെയ്യുവാൻ പൂർണ്ണാധികാരമുണ്ട്."

ജൂസിഫയിൻ:— "നല്ലതിനേയും, തിയ്യതിനേയും പ്രവർത്തിക്കുവാനുള്ളനുവാദം അങ്ങേക്കു സിദ്ധിച്ചിട്ടുണ്ടെന്നു അങ്ങേക്കു മനസ്സിലായതെങ്ങനെ?"

പോപ്പ്:— "ഞാൻ പറയുന്നതൊക്കെ ദൈവവാക്യമാണെന്നു കരുതിയാൽ മതി.''

ജൂസിഫയിൻ:— "അങ്ങയുടെ വചനങ്ങൾ ദൈവവാക്യമാണെങ്കിൽപിന്നെ വിശുദ്ധഗ്രന്ഥങ്ങൾ ഇറങ്ങുകയും, നന്മതിന്മകളെ സംബന്ധിച്ച് നിർവ്വചനം ചെയ്യുകയും ചെയ്യേണ്ട ആവശ്യം ദൈവത്തിനില്ലല്ലോ."

പോപ്പ്:— (കോപത്തോടെ) "വകതിരിവില്ലാത്ത പെണ്ണേ! നമ്മുടെ മതനിയമങ്ങൾ യുക്തിയെ ആസ്പദമാക്കിക്കൊണ്ടുള്ളവയല്ല. നീ ചോദിക്കുന്ന ചോദ്യങ്ങൾ മതപുരോഹിതന്മാരെ അവഹേളിച്ചുകൊണ്ടുള്ളതാണ്. ഇതൊക്കെ മുസ്‌ലിംകളുമായിട്ടുള്ള അടുപ്പത്തിൽനിന്നു പഠിച്ചതായിരിക്കും.?"

ജൂസിഫയിൻ:— "വന്ദ്യ പുരോഹിതരേ! എൻെറ ഈ ചോദ്യങ്ങൾ അങ്ങയുടെ അഭിപ്രായത്തിനു വിരുദ്ധമായി തോന്നുന്നെങ്കിൽ ഞാനിതൊക്കെ പഠിച്ചതു മുസ്‌ലിംകളിൽനിന്നുതന്നെയാണെന്നു കരുതികൊള്ളുക — എന്നാൽ പരിശുദ്ധമായ ഒരു മതം ഇ

സ്ലാമാണെന്നു് അവരുമായുണ്ടായ സമ്പർക്കത്തിൽനിന്നു ഞാൻ പഠിച്ചുകഴിഞ്ഞു.''

പോപ്പ്:— മതപരമായ പ്രശ്നങ്ങളെകൊണ്ടു് സമയം പാഴാക്കുവാൻ ഞാനിവിടെ വന്നിട്ടില്ല. എൻെറ അഭിലാഷനിവൃത്തിക്കാണ് ഞാൻ നിന്നെ സമീപിച്ചിട്ടുള്ളതു്. അതുകൊണ്ടു ക്രിസ്തുമതപുരോഹിതാഗ്രേസരനായ എൻെറ അഭിലാഷങ്ങളെ ആദരിക്കുകയാണ് നിൻെറ കടമ.''

ജൂസിഫയിൻ:— ''വന്ദ്യപിതാവേ! അങ്ങയുടെ ആഗ്രഹം എന്താണെന്നും അതിനെ ആദരിക്കേണ്ടതെങ്ങിനെയാണെന്നും ഒന്നും എനിക്കറിഞ്ഞുകൂടാ അതുകൊണ്ടു് ആ സംഗതികളെ സംബന്ധിച്ചു് എന്നോടു പറഞ്ഞു ബുദ്ധിമുട്ടാതിരിക്കണമെന്നാണ് എൻെറ അപേക്ഷ.''

പോപ്പ്:— എൻെറ കർത്താവേ! റോം സാമ്രാജ്യത്തിലെ മതപുരോഹിതനായ ഞാൻ ഒരു യാചകനെപ്പോലെ എൻെറ ആഗ്രഹങ്ങളും പേറികൊണ്ടു നിൻെറ മുമ്പിൽ വന്നതെന്തിനാണെന്നു നിനക്കറിഞ്ഞുകൂടെന്നോ?''

ജൂസിഫയിൻ:— (അല്പം ആലോചിച്ചിട്ട്) ''അങ്ങയുടെ ആഭിജാത്യവും അന്തസ്സും ബലിയപ്പിച്ചുകൊണ്ടു ഇങ്ങനെയൊക്കെ പറയാൻ തുടങ്ങിയതു് ലജ്ജാവഹമാണ്.''

പോപ്പ്:— ലജ്ജാവഹമോ? ഞാനാരാണെന്നു നിനക്കറിഞ്ഞുകൂടെ? എൻെറ മതാനുയായിയായ ആരോടും എന്തും ആവശ്യപ്പെടുവാനുള്ള അധികാരം ദൈവഗത്യാ എനിക്കുണ്ടെന്നു നീ മനസ്സിലാക്കിയിട്ടില്ലേ? അതിനൊക്കെപുറമേ നമ്മുടെ കല്പനയെ തൃണവൽഗണിച്ചുകൊണ്ടു് ഇങ്ങനെയൊക്കെ പറയുന്നതിൽനിന്നുണ്ടാവുന്ന ഭവിഷ്യത്തെന്താണെന്നു നിനക്കറിയാമോ?''

ജൂസിഫയിൻ:— ''അതൊക്കെ എനിക്കറിയാം. അതിനുംപുറമേ ഏവംവിധങ്ങളായ ദുരാചാരങ്ങളുടെ അനന്തരഫലമാണ് ഈ

സാമ്രാജ്യത്തിന്റെ നാശത്തിന്നു കാരണമെന്നുംകൂടി ഞാൻ മനസ്സിലാക്കീട്ടുണ്ട്."

പോപ്പ്:— (കോപിഷ്ഠനായിട്ട്) "അനുസരണയില്ലാത്ത പെണ്ണേ! ഇവിടം എന്റെ ആസ്ഥാനമാണെന്നും എന്റെ ആസ്ഥാനത്തിൽവെച്ചാണ് നീ ഇങ്ങനെയൊക്കെ സംസാരിക്കുന്നതെന്നും ഓൎമ്മയായിരിക്കട്ടെ. ഈ മതിൽകെട്ടിനകം എന്റെ ഭരണത്തിൻകീഴിലാണുള്ളത്. ഇവിടെ കൈസർ ൧ംതന്നെ വന്നാലും എന്റെ കല്പനകൾ വിരുദ്ധമായി യാതൊന്നും പ്രവൃത്തിക്കുവാൻ മുതിരുന്നതല്ല. അതിലൊക്കെവിശേഷം എന്റെ അനുമതികൂടാതെ ഈ മതിൽകെട്ടിനുള്ളിൽ കടക്കുവാൻപോലും നിന്റെ പിതാവു ധൈൎയ്യപ്പെടുകയില്ലെന്നുള്ളതാണ്."

ജൂസിഫയിൻ:— അതൊക്കെ എനിക്കറിയാം. ഇങ്ങനെയൊക്കെയുള്ള ഈ രാഷ്ട്രംവിട്ടു പുറത്തുപോകുവാൻ എന്നെ അനുവദിച്ചാൽ അതാണേററവും വലിയ ഉപകാരം."

എന്നു പറഞ്ഞുകൊണ്ട് ജൂസിഫയിൻ എഴുന്നേററു പുറത്തേക്കുപോകുവാൻ ഭാവിക്കയായിരുന്നു. പോപ്പുതിരുമേനി അതിനനുവദിക്കാതെ അവളുടെ കൈകൾ കടന്നുപിടിച്ചു. അവളെ ബലംപ്രയോഗിച്ചു സംഗംചെയ്യുവാൻ ഭാവിക്കുന്നതിനിടയിൽ പ്രഭാതപ്രാൎത്ഥനയുടെ മണിയടിക്കുകയും പോപ്പുതിരുമേനിയെ വിളിച്ചുണൎത്തുവാൻവേണ്ടി പാറാവുകാർ വന്നുചേരുകയും ചെയ്തു. അതുകാരണം ആ കടുംകൈ ചെയ്യുന്നതിൽനിന്നു പിൻവാങ്ങുവാൻ ആ പുരോഹിതൻ നിർബ്ബന്ധിതനായി. അദ്ദേഹം അവളെ വിട്ടു.

## വിശുദ്ധ ദേവാലയത്തിലെ വിശുദ്ധ പുരോഹിതൻ.

കൂട്ടമണിയടിച്ചുതുടങ്ങി വിശുദ്ധ പുരോഹിതൻ അവിടെ നില്ക്കുന്നുണ്ടായിരുന്ന കാവൽക്കാരനെ വിളിച്ചുവരുത്തി. ജൂസി

ഫയിനെ ചൂണ്ടികാണിച്ചുകൊണ്ടു് പറഞ്ഞു "ഇവളെ ഇരുട്ടറയ്ക്കടുത്തുള്ള ആ മുറിയിൽ കൂട്ടിക്കൊണ്ടുപോവുക. ഞാൻ പറയുമ്പോൾ കൊണ്ടുവന്നാൽ മതി."

കാവൽക്കാരൻ:— "ഉത്തരവു്"

ജൂസിഫയിൻ:— (പുരോഹിതനോടു്) അങ്ങു എങ്ങോട്ടാണു പോകുന്നതു്? എന്നെ പ്രത്യേകം ഒരു മുറിയിലേക്കയക്കുവാനും മററും ബുദ്ധിമുട്ടുന്നതിൽ ഭേദം ഈ മതിൽകെട്ടിനു പുറത്തേക്കയക്കുകയാണു്"

പുരോഹിതൻ:— അവിടെചെന്നിട്ടാരെയാണഭയംപ്രാപിക്കുകെ?"

ജൂസിഫയിൻ:— "സർവ്വശക്തനായ ദൈവത്തെ"

പുരോഹിതൻ:— അവനാണ് നിന്നെ എൻെറ സംരക്ഷണയിൽ താമസിക്കുവാൻവേണ്ടി അയച്ചതു്."

ജൂസിഫയിൻ.— "അങ്ങയുടെ സംരക്ഷണയിൽ ഞാൻ താമസിക്കണമെന്നു് ദൈവം കല്പിച്ചതാണോ. അതൊ പിശാചിൻെറ കല്പനയാണോ എന്നാണു് ഇവിടെ ചിന്തിക്കാനുള്ളതു്."

പുരോഹിതൻ:— ജൂസിഫയിൻ! നിൻെറ സംസാരം കുറെ ഏററിപോകുന്നു. എൻെറ നിഴൽ ഉള്ളേടങ്ങളിൽ പിശാചു് വരികയില്ലെന്നു നിനക്കറിഞ്ഞുകൂടെ"

ജൂസിഫയിൻ:— "അങ്ങയുടെ നിഴൽ തട്ടുന്നിടത്തൊന്നും പിശാചു വരികയില്ലെങ്കിൽപിന്നെ ഈ പൈശാചികത്വമൊക്കെ ഇവിടെ കടന്നുകൂടിയതെങ്ങനെ?"

പുരോഹിതൻ:— എന്തു പൈശാചികമാണിവിടെ കടന്നുകൂടിയിരിക്കുന്നതു്?"

ജൂസിഫയിൻ:— "റോം രാജ്യത്തിലെ പ്രധാന പോപ്പും പുരോഹിതവര്യനുമായ അങ്ങേക്കു് പൈശാചികത്വം എന്താണെന്നുപോലും അറിഞ്ഞുകൂടെന്നോ"

പുരോഹിതൻ:— പൈശാചികത്വം. പൈശാചികത്വം എന്നു പറഞ്ഞാൽമാത്രം പോരാ. അതെന്താണെന്നു വിശദമാക്കുകകൂടി വേണം."

ജൂസിഫയിൻ:— അങ്ങേക്ക ദേഷ്യംവരുന്നതുപോലെ തോന്നുന്നു. അതൊന്നും എന്നോടു വിലപോകുമെന്നു തോന്നുന്നില്ല. അങ്ങ് എൻെറമേൽ ചെലുത്തുവാൻ തുടങ്ങിയ വികാരങ്ങളെത്തന്നെയാണ പൈശാചികമെന്നു പറഞ്ഞതു്."

പുരോഹിതൻ:— "അതു പൈശാചികത്വവും മററുമല്ല."

ജൂസിഫയിൻ:— "അശുദ്ധമായ ആ വികാരം പൈശാചികമല്ലാതെപോയതു് എങ്ങനെയെന്നു എനിക്ക മനസ്സിലായില്ല"

പുരോഹിതൻ:— "അതിവിടത്തെ ദൈവപ്രതിനിധിയായ എൻെറ അഭിലാഷമായതുകൊണ്ടുതന്നെ"

ജൂസിഫയിൻ:— "മനുഷ്യസൃഷ്ടികളിൽ ഒരംഗമായ അങ്ങയുടെ അഭിലാഷങ്ങൾ പൈശാചികമല്ലെന്നു വാദിക്കുന്നതുതന്നെ തെററു്. പിന്നെ വ്യഭിചാരം, മദ്യപാനം മുതലായവ മതനിയമമായി ഗണിച്ചുവരുന്ന അങ്ങയുടെ ചര്യകളെല്ലാംതന്നെ പൈശാചികമാണെന്നു എനിക്ക തോന്നുന്നു."

പുരോഹിതൻ:— (കോപിഷ്ഠനായിട്ടു്) "നീ മുസ്ലിംകളിൽ ലയിച്ചു എന്നു ഞാൻ കേൾക്കുകയുണ്ടായി. നിൻെറ സംസാരം ശ്രവിക്കുംതോറും ആ കേൾവി അക്ഷരംപ്രതി വാസ്തവമാണെന്നു് എനിക്കുറപ്പാവുന്നു."

ജൂസിഫയിൻ:— ഞാനവരിൽ ലയിച്ചിട്ടും മററുമില്ല അങ്ങയോടുകൂടി കനീസയിൽനിന്നു പ്രാർത്ഥിക്കുവാൻ ഞാനിപ്പോഴും തയ്യാറാണു്"

പാതിരി:— ങ്ഹാ. എന്നോടുകൂടി കനീസയിൽവരാൻ തയ്യാറാണോ നീ?"

ജൂസിഫയിൻ:— "അതിൽ സംശയിക്കാനെന്തുള്ളു."

പ്രസ്തുത വാചകം കേട്ട ഉടനെ പുരോഹിതൻ അനുമാനിച്ചു ജൂസിഫയിൻെറ ഹൃദയം മൃദുലമായിവരികയാണു് അതുകൊണ്ടാണവൾ തന്നോടുകൂടി കനീസയിലേക്ക വരാമെന്നു സമ്മതിച്ചതു്. എന്നാൽ അല്പസമയം ആലോചിച്ചതിനുശേഷം അദ്ദേഹം പറ

ഞ്ഞ മറുപടി. "നിൻെറ കൃസ്തുമതവിശ്വാസത്തിന്ന ഭംഗംവന്നിട്ടുണ്ടോ എന്നറിയുവാൻവേണ്ടി മാത്രമാണ് നിന്നോടങ്ങിനെ ചോദിച്ചത്. നിൻെറ മറുപടിയിൽനിന്നതു മനസ്സിലാക്കുവാൻ കഴിഞ്ഞതസ്ഥിതിക്കിനി നീ ബുദ്ധിമുട്ടേണ്ട ആവശ്യമില്ല" എന്നായരുന്നു

വളരെക്കാലമായി ഈ കനീസയിൽവന്നു പ്രാൎത്ഥിച്ചിട്ടു അതുകൊണ്ടു ഈ അവസരത്തിൽ അതിനനുവദിക്കുന്നതാണുത്തമമെന്നൊക്കെ അവൾ ആവശ്യപ്പെട്ടുനോക്കി. എന്നാൽ അദ്ദേഹത്തിൻെറ ഹൃദയത്തിൽ കുടികൊണ്ടിരുന്ന സംശയങ്ങൾ അതിനനുമതി നൽകുവാൻ പ്രതിബന്ധമായിതീൎന്നു. അങ്ങനെ കനീസയിലേക്കുപോകുവാൻ അവൾക്കു സാധിക്കാതെപോയി. അതിനുശേഷം അവിടെ ഉണ്ടായിരുന്ന കാവൽക്കാരനെ വിളിച്ചു പറഞ്ഞു:– ഇവളെ ആ പ്രത്യേക മുറിയിൽ കൊണ്ടുപോകുവാൻ കാവൽക്കാരൻ അതനുസരിക്കുകയും ചെയ്തു.

അതിനുശേഷം പുരോഹിതവൎയ്യൻ മതാനുസരണമുള്ള വേഷവിധാനങ്ങൾ ചെയ്തു പരിവാരസമേതം കനീസയിലേക്കുപോയി ജൂസിഫയിൻ ആ മുറിയിൽ എത്തിയതിനുശേഷം കനീസയിലേക്കു പോകുവാൻവേണ്ടി നിർബ്ബന്ധിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നാൽ അവളുടെ നിബ്ബന്ധം ഏതാണ്ടു സാഫല്യതയിലെത്തുമെന്നായപ്പോഴേക്ക് കനീസയിലെ പ്രാർത്ഥന കഴിഞ്ഞ് പുരോഹിതൻ മടങ്ങിയെത്തി.

## സ്വൎഗ്ഗത്തിൽ നരകശിക്ഷ.

പ്രാൎത്ഥനകളും മററും കഴിഞ്ഞു പുരോഹിതൻ മടങ്ങിയെത്തി തൻെറ പള്ളിയറയിൽ വന്നപ്പോൾതന്നെ ജൂസിഫയിനെ ഹാജരാക്കുവാൻ കല്പന നൽകി.

അല്പസമയത്തിനുശേഷം ജൂസിഫയിൻ ഹാജരാക്കപ്പെട്ടു. അവൾ പരവശയായി കാണപ്പെട്ടു. ക്ഷീണത്തേയോ പരവശ

തയേയോ ഒന്നും ഗണ്യമാക്കാതെ അവാം നില്ക്കുന്നതുകണ്ട പാതിരി അവളുടെ നഖശിഖാന്തരം ഒന്നു കണ്ണോടിച്ചു. എന്നിട്ടു ചോദിച്ചു "ഒരൊററ ദിവസംകൊണ്ടിത്രക്ഷീണം ബാധിക്കുവാൻ എന്താണു കാരണം?" അവാം അതിനൊരു മറുപടിയും നൽകുകയുണ്ടായില്ല

"നിങ്ങളുടെ തലമുടി വല്ലാതെ വികൃതമായികിടക്കുന്നല്ലോ?"

അതിനും സമാധാനമൊന്നും പറയാതെ മൗനമായി നില്ക്കുന്ന ജൂസിഫയിനെ നോക്കിക്കൊണ്ടാപുരോഹിതപ്രവീണൻ അലക്ഷ്യമായ സ്വരത്തിൽ തുടന്നു:—

"ചന്ദ്രബിംബത്തെപോലും ലജ്ജിപ്പിക്കുമാറു് കോമളമായ ഭവതിയുടെ മുഖം ഇത്രകണ്ട മലീമസമായി കാണപ്പെടുന്നതെന്താണാവോ?

ജൂസിഫയിൻ:— മുഖം മലിനമായി കാണപ്പെടുന്നതിൽ വ്യസനിക്കാനില്ല. ഷാം സംസ്ഥാനത്തിലെ പുരോഹിതപ്രവീണരുടെ ഹൃദയംപോലെ ഈ അഗതിയുടെ ഹൃദയം മലിനമാകാതിരുന്നാൽ തന്നെ ദൈവകാരുണ്യം എന്നു കരുതിയാൽ മതി."

പുരോഹിതൻ:— ഇതുവരെ മലിനമാകാതിരുന്ന ആ ഹൃദയം ഇനി മലിനമാവാതെ കഴിവില്ല.

ജൂസിഫയിൻ:— ഇന്നു് നന്മ തിന്മകളുടെ ദ്വന്ദ്വയുദ്ധം നടക്കുവാൻ പോകുന്നുണ്ടെന്നു എനിക്കറിയാം. എന്നാൽ ഈ ദേഹം ജീവനോടെ ഇരിക്കുന്നതുവരെ അശുദ്ധമാവുകയില്ലെന്നകാര്യം തീർച്ച.

പുരോഹിതൻ:— (സ്വരം മാറിയിട്ടു്) വഴക്കുപിടിക്കുന്നതെന്തിനാണു്? നിങ്ങളുടെ ദേഹം ഒരിക്കലും അശുദ്ധമാവുകയില്ലെന്നെനിക്കറിയാം. വിശേഷിച്ചു വിശുദ്ധ പുരോഹിതനായ ഞാൻ സ്പർശിക്കുന്നതുകൊണ്ടു്. അതെ എന്റെ ആഗ്രഹത്തിനു വിധേയയാവുന്നതുകൊണ്ടു അതൊട്ടു മലിനപ്പെടുകയില്ലതാനും"

ജൂസിഫയൻ:— "അതു ശരിയായിരിക്കാം. എന്നാൽ ഈ ദേഹം ഏതു പുരോഹിതൻ തൊട്ടാലും അശുദ്ധമാവുന്നതാണ്. അതുകൊണ്ട് എത്രകണ്ട വിശുദ്ധനായാലും ഇതിനെ അശുദ്ധമാക്കുവാൻ ഞാൻ സമ്മതിക്കയില്ല."

പുരോഹിതൻ:— "പ്രിയപ്പെട്ട ജൂസിഫയിൻ! ഇങ്ങനെ ശാഠ്യം പിടിക്കാതെ. തിന്റെ ശാഠ്യം കണ്ടുകൊണ്ടിരിക്കുവാൻ ഞാൻ അശക്തനാവുന്നു"

ജൂസിഫയിൻ:— ഞാൻ ശാഠ്യംപിടിക്കയല്ലചെയ്യുന്നതു്. എന്റെ സ്ത്രീത്വം പാലിക്കുവാനുള്ള വഴിനോക്കുകമാത്രമാണിതുകൊണ്ടുദ്ദേശം"

പാതിരി:— "നിന്റെ ഈ ഉദ്ദേശത്തിന്നു മാററം വരികയില്ലെന്നോ"

ജൂസിഫയിൻ:— "ഒരിക്കലുമില്ല."

പാതിരി:— "അന്ധകാരനിബിഡമായിരിക്കുന്ന എന്റെ ആശാലോകം പ്രകാശമാനമാക്കുവാൻ നീ സഹായിക്കയില്ലെന്നോ"

ജൂസിഫയിൻ:— "ഒരിക്കലും ഇല്ല"

പാതിരി:— "എന്റെ അഭിലാഷപുഷ്പം വിടരുകയില്ലെന്നൊ"

ജൂസിഫയിൻ:— "ഇല്ല"

പാതിരി:— "അനുഗ്രഹത്തിന്റെ അടിമയായ ഇദ്ദേഹത്തെ നീ ആലിംഗനം ചെയ്യുകയില്ലെന്നോ"

ജൂസിഫയിൻ:— "ഇല്ല. ശാപത്തിന്റേയും പാപത്തിന്റേയും വിളനിലമായ ആ ദേഹത്തെ ഞാൻ സ്പർശിക്കപോലുമില്ല"

പാതിരി:— നിന്റെ പിതാവുപോലും ശിരസാവഹിക്കുന്ന ഈ വിശുദ്ധവചനത്തെ നീ ആദരിക്കയില്ലെന്നോ?"

ജൂസിഫയിൻ:— "ഇല്ല"

പാതിരി:— "ഇതിനെല്ലാം മറുപടിയായി ഒന്നുമാത്രമാണിനിയുള്ളതു്. സ്വർഗ്ഗസമാനമായ ഇവിടെവെച്ചു നരകശിക്ഷ തരു

വാനാണ് ഞാനുദ്ദേശിക്കുന്നത്." എന്നു പറഞ്ഞുകൊണ്ടു ഏതാനും ശിപായിമാരെ വിളിച്ചുവരുത്തി കല്പിച്ചു. ഇപ്പെണ്ണിനെ ഇവിടെനിന്നു കൊണ്ടുപോയി ബോധംകെടുന്നതുവരെ അടിക്കുക. വസ്ത്രങ്ങളെല്ലാം അഴിച്ചുമാററിയിട്ടുവേണം അടിക്കുവാൻ."

ആ വിശുദ്ധ ദേവാലയത്തിൽ താമസിക്കുന്ന സന്യാസിമാരിൽ ആരെങ്കിലും എന്തെങ്കിലും തെററുചെയ്യുന്നതായാൽ അവർക്കു ശിക്ഷ നൽകാറുണ്ടു് അവരെ നഗ്നരാക്കിനിത്തിയിട്ടു ചാട്ടകൊണ്ടടിക്കുക അതാണുശിക്ഷ. അതേ ശിക്ഷതന്നെയാണ് ജൂസിഫയിനും നൽകപ്പെട്ടതു്. പാതിരിയുടെ പള്ളിയറക്കുമുമ്പിൽ അവരം നഗ്നയാക്കപ്പെട്ടു. അതേസമയംവരെ മററാരും കണ്ടിട്ടില്ലാത്ത ആ കോമളഗാത്രം വിശുദ്ധ കനീസയിലെ രാക്ഷസന്മാരുടെ മുമ്പിൽ ഗൽബന്ധമില്ലാതെ നില്ക്കുകയാണ്. പാതിരിയച്ചൻ ഒരു മഞ്ചത്തിലിരുന്നുകൊണ്ടു ആ കോമളഗാത്രം കണ്ടാനന്ദിക്കയാണ്. അയാളുടെ വായിൽക്കൂടി കപ്പലോടിക്കാമായിരുന്നു അവിടെനിന്നിരുന്ന കാവൽക്കാരുടെ ചാട്ടകരം അവളുടെ മൃദുലദേഹത്തിൽ ആഞ്ഞുവന്നു പതിക്കയാണ്. അവളുടെ ദേഹത്തിൽ നിന്നു മാംസവും രക്തവുംകൂടി പറിച്ചെടുക്കുകയാണാ ചാട്ടവാറുകരം.

ചാരിത്രം സുരക്ഷിതമാക്കുവാൻവേണ്ടി അനുഭവിക്കുന്ന ബന്ധനങ്ങളാണിതൊക്കെ. അവളിൽനിന്നു പുറപ്പെടുന്ന ദീനസ്വരങ്ങളും വിലാപങ്ങളും കേരംക്കുവാൻ ആകാശഭൂമികളല്ലാതെ മറെറാന്നുമില്ലവിടെ.

കുറച്ചുസമയത്തെ പ്രഹരത്തിനുശേഷം പാതിരി നിത്തുവാനാർഡർ നൽകി. എന്നിട്ടവളെ അങ്ങോട്ടുകൊണ്ടുചെല്ലുവാൻ കല്പനയായി അവളുടെ ആ ദേഹം കണ്ടാനന്ദിക്കുന്നതിനിടയിൽ വീണ്ടും ആ നികൃഷ്ടസംഗതികളെ നിർബ്ബന്ധിക്കയാണാനിഷ്ഠൂരകൻ. ദേഹം കീറിമുറിഞ്ഞു രക്തം പ്രവഹിക്കുന്നുണ്ടു്. അസഹ്യമായ വേദനയും നീററവുമുണ്ടു്. എന്നിട്ടും അവളാസംഗതി

ക്ക വഴിപ്പെടാതെ നില്ക്കുകയാണ്. വീണ്ടും പാട്ടവാർ അവളെ കാന്തതിന്നുതുടങ്ങി. എന്നുതന്നെയായിട്ടും പാതിരിയുടെ ലൈംഗീകവികാരത്തിന്നു വഴിമാറിക്കൊടുക്കുവാൻ ആ പാതിവ്രതവതി തയ്യാറായില്ല. അന്നത്തെ നിശാകാലം പാട്ടവാറിന്റെ കേതദാഹം തീർക്കുവാൻവേണ്ടി അവളുടെ ദേഹം നീക്കിവെച്ചിരിക്കയായിരുന്നു. പാതിരിയാവട്ടെ കാമഭ്രാന്തനായി ചമഞ്ഞിരിക്കയാണ്. അയാളുടെ ഭ്രാന്തിന്നു വഴിമാറിക്കൊടുക്കാതിരിക്കുവാൻവേണ്ടി മരണം വരിക്കുവാൻപോലും സന്നദ്ധയായിനില്ക്കുകയാണ് രാജകുമാരി. അങ്ങനെ നിരാശക്കു വശംവദനായ പാതിരി കോപാന്ധനായി അതിന്റെ പ്രഹരമേററ മൃതപ്രായയായി ശയിക്കുന്ന ജൂസിഫയിൻ. അർമിയയുടെ മൃതദേഹം നിക്ഷേപിച്ചിരിക്കുന്ന ഇരുട്ടറയിൽ തള്ളപ്പെട്ടു.

# ലോകത്തിന്നൊരദ്ധ്യായം.

ജാബിയായിൽനിന്നു ബൈത്തുൽ മുഖദ്ദസിലേക്കു പുറപ്പെടുവാനുള്ള ഒരുക്കങ്ങൾ തുടങ്ങികഴിഞ്ഞു. കൈസർ ഭരണകൂടത്തെ താറുമാറാക്കിയ യുധിഷ്ഠിരന്മാരിൽ പലരും ഉൾക്കൊള്ളുന്ന ഒരു സംഘമാണത്. അവർ അമീറൽമുഅ്മിനീനോടുകൂടി ബൈത്തുൽ മുഖദ്ദസിലേക്കു പോകുവാൻ സന്നദ്ധരായിനില്ക്കുകയാണ്. വേഷഭൂഷണാദികളൊന്നുമില്ലാതെ വെറും ഒരു സാധാരണക്കാരന്റെ രീതിയിൽ കാണപ്പെടുന്ന ആ ദേഹം മുസ്ലിം പ്രജായത്ത ഭരണകർത്താവായ അമീറൽമുഅ്മിനീൻ ഉമർബിൻ ഖത്താബ് (റ)യാണ്. അതുകണ്ടു് മുസ്ലിംനേതാക്കന്മാരിൽനിന്നൊരു വിഭാഗം ഖലീഫയെ അറിയിച്ചു. "അങ്ങീപീറിത്തുന്നിയ വസ്ത്രങ്ങൾമാററി നല്ലവസ്ത്രങ്ങൾ ധരിക്കുകയും ഒട്ടകപ്പുറത്തുനിന്നിറങ്ങി അശ്വാരൂഢനാവുകയും ചെയ്യുന്നത് നന്നായിരിക്കുമെന്നു്"

മുസ്ലിംകളുടെ അപേക്ഷയെ അദ്ദേഹം ആദരിക്കതന്നെ ചെയ്തു. അങ്ങനെ അല്പം സഞ്ചരിച്ചപ്പോൾ അദ്ദേഹത്തിന്നു ഒരു

നബിവാക്യം ഓർമ്മവരികയുണ്ടായി. "ഒരുവൻെറ ഹൃദയത്തിന്നണുമണി തൂക്കം അഹങ്കാരം കടന്നാൽപിന്നെ അവൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതല്ല." പ്രസ്തുത നബിവാക്യം ഓർമ്മവന്ന ഉടനെ അദ്ദേഹം കുതിരപ്പുറത്തുനിന്നു ചാടിയിറങ്ങിക്കൊണ്ടു പറഞ്ഞു: "നിങ്ങളുടെ ഈ നല്ലവസ്ത്രവും പടക്കുതിരയും എല്ലാംകൂടി എന്നെ വഴിതെററിച്ചേക്കുമെന്നു ഞാൻ ഭയപ്പെടുന്നു" എന്നു പറഞ്ഞുകൊണ്ടാകീറിത്തുന്നിയ വസ്ത്രങ്ങൾതന്നെ ധരിച്ചു. അങ്ങനെ അദ്ദേഹം ആ മുസ്ലിം ഭടന്മാരോടുകൂടി ബൈത്തുൽമുഖദ്ദസിലേക്കു പുറപ്പെട്ടു. അങ്ങനെ ആ സംഘം ചെറിയ ഒരു കുന്നിൻെറ പുറത്തെത്തിയശേഷമാണ് ബൈത്തുൽമുഖദ്ദസ് ഭൂതലം അദ്ദേഹത്തെ കണ്ടത്. അദ്ദേഹം ആകാശത്തേക്കു നോക്കിക്കൊണ്ടു പ്രാർത്ഥിച്ചു: "സർവ്വശക്തനായ ജഗന്നിയന്താവേ! ഈ പട്ടണം കരസ്ഥമാക്കുവാൻ സഹായിക്കണമേ"

തദവസരത്തിൽ അദ്ദേഹത്തോടുകൂടിയുണ്ടായിരുന്ന ജനത ആവേശഭരിതരായി "ആമീൻ" പറയുകയായിരുന്നു.

തക്ക്ബീർധ്വനിമുഴക്കിക്കൊണ്ടാ സംഘം മുമ്പോട്ടു കുതിച്ചു ആകാശഭൂമികൾ തക്ക്ബീർധ്വനിയാൽ മുഖരിതമായിക്കൊണ്ടിരുന്നു. അങ്ങനെ മുസ്ലിംകളുടെ ഖലീഫ താവളത്തിലെത്തി.

# ഭാഗ്യഹീനയുടെ നിശ.

അന്ധകാരനിബിഡമായിക്കിടക്കുന്ന ആ ഇരുട്ടറയിൽ ദീനസ്വരങ്ങൾ കേൾക്കുന്നുണ്ട്. പ്രസ്തുത ശബ്ദം ശ്രോതാക്കളിൽ രോമാഞ്ചമുണ്ടാക്കുവാൻ പര്യാപ്തമാണ്. അതിനുള്ളിൽ നിസ്സഹായയായ ഒരു തരുണി പിടച്ചുപിടച്ചു മരിക്കുവാൻ ഭാവിക്കയാണെന്നു തോന്നും ആ ദീനസ്വരംകേട്ടാൽ. ഇടക്കു ആ ശബ്ദം കേൾക്കുന്നുണ്ടെങ്കിലും പിന്നീടൽപ്പസമയം നിശബ്ദമായി കാണപ്പെട്ടും. പിന്നീടും ആ ദീനസ്വരം കേൾക്കുന്നുണ്ട്. അതിനി

ടയിൽ ആ ശബ്ദം രോദനമായി രൂപാന്തരപ്പെടുകയും. രോദനത്തിന്നിടയിൽകൂടി എന്തൊക്കെയോ പറയുന്നതുപോലെ കേരംക്കുകയും ചെയ്തു. "കൈസർ മഹാരാജാവേ! അങ്ങേക്കറിയാമോ അങ്ങയുടെ ഏകപുത്രി എവിടെയാണുള്ളതെന്നു്."

ആ വാചകത്തോടനുബന്ധിച്ച വേദനാജനകമായ ഒരു അട്ടഹാസം കേരംക്കപ്പെട്ടു. അതിനെത്തുടന്നു നിശബ്ദത കളിയാടി നിശബ്ദതയെത്തുടന്നുകൊണ്ടു്. "എൻെറ അമ്മ അവരുടെ കണ്ണിൻമണിയായിട്ടാണെന്നെ വളത്തിയതു്. ആ സാധുവിന്നറിയാമോ എൻെറ ഈ സ്ഥതി" ഇങ്ങനെ അവരം പറയുന്നവാക്കുകരം ഓരോന്നും ശ്രവിച്ചുകൊണ്ടു ഒരുകൂട്ടം രാക്ഷസപ്പരിഷകരം ആ മുറിയുടെ കവാടത്തിൽതന്നെ നില്ക്കുന്നുണ്ടു്. അതിനിടയിൽ മറെറാരുദേഹം അവിടെ എത്തി. താടിനീട്ടിവളത്തിയ വെളുത്ത ഒരു മനുഷ്യൻ. അയാളെ കണ്ടഉടനെ ദ്വാരപാലകന്മാരായ ആ രാക്ഷസപരിഷകരം വിനയപൂർവ്വം അഭിവാദനംചെയ്തുകൊണ്ടു് മാറിനിന്നു.

രാത്രി അസമയമായിരിക്കുന്നു. നിശബ്ദതഎങ്ങും കളിയാടുന്നുണ്ടു്. അവരൊക്കെ ആ കവാടത്തിൽതന്നെ കാവൽക്കാരെപോലെ നില്ക്കുകയാണു്. അതിനിടയിൽ ആ ഇരുട്ടറയിലെശബ്ദം ഉയന്നു. വ്യസനത്തിൽ മുങ്ങിമുഴുകിയ വാചകങ്ങളാണ് കേട്ടിരുന്നതു്.

"എൻെറ പിതാവായ കൈസർ എന്നെ ലാളിക്കയും എൻെറ മാതാവായ രാജ്ഞി എന്നെ താലോലിച്ചുവളത്തുകയും ചെയ്തിരുന്നു. അവരുടെ കല്പനകളെ നിരാകരിച്ചുംകൊണ്ടു്പുറപ്പെട്ടതിൻെറ ഫലമായിരിക്കാം ഞാനിന്നനുഭവിക്കുന്നതു്. എന്നാൽ യുവയോദ്ധാവിനെ അതിററ സ്നേഹിക്കയും അദ്ദേഹത്തിന്നുവേണ്ടി ജീവനെപ്പോലും ബലിയർപ്പിക്കുവാൻ സന്നദ്ധയായ എന്നെ അദ്ദേഹം അന്വേഷിക്കാതിരുന്നതെന്തുകൊണ്ടായിരിക്കാം"

യുവയോദ്ധാവ് എന്ന ശബ്ദം കേട്ടയുടനെ ആ കവാടപാലകന്മാർ ഒന്നുഞെട്ടി. അവരിൽനിന്നാതാടിക്കാരൻ തുടന്നു: "ഇത്രയുമൊക്കെയായിട്ടും ആ യുവയോദ്ധാവിനെ ഇവളിതുവരെ മറന്നിട്ടില്ലേ? എൻെറ കാവൽക്കാരിൽനിന്നുകിട്ടിയ പ്രഹരവും ഇരുട്ടറയിലെ ഭീകരതയും എല്ലാംകൂടി ആ നാമസ്മരണയിൽനിന്നിവളെ പിന്തിരിച്ചിരിക്കുമെന്നാണ് ഞാൻ കരുതിയിരുന്നത്. ഇനിയും ഇവളതു വിസ്മരിച്ചിട്ടില്ലാത്തതുകൊണ്ടു ഇവളെ എൻെറ മുറിയിലേക്കു കൊണ്ടുവരിക. ഒരു ഇരുമ്പുകമ്പി പഴുപ്പിച്ചു ഇവളുടെ നാവിൽ ചൂടുവെക്കട്ടെ. അതുകൊണ്ടു മാറുന്നില്ല. ആ സ്വഭാവമെങ്കിൽ അതേകമ്പികൊണ്ടിവളുടെ കണ്ണുകുത്തിപൊട്ടിക്കുന്നതാണ്. അതിനുശേഷം ആ യുവയോദ്ധാവിൻെറ രൂപം ഇവളെങ്ങിനെ കാണുമെന്നു നോക്കട്ടെ. കണ്ണുപൊട്ടുകയും നാവു പൊള്ളുകയും ചെയ്തുകഴിഞ്ഞെങ്കിൽമാത്രമേ ഇവളുടെ താന്തോന്നിത്തരങ്ങൾ അവസാനിക്കയുള്ളു. അതോടെ ശപിക്കപ്പെട്ട ഇവളുടെ കഥയും കഴിയും."

എന്നിങ്ങനെപറഞ്ഞിട്ടു ആ പുരോഹിതൻ അയാളുടെ മുറിയിലേക്കുപോയി. ആ കാവൽക്കാരിൽ രണ്ടുപേർ ഒരു പന്തം കൊളുത്തിപ്പിടിച്ചുകൊണ്ടു അവളെ പുറത്തുകൊണ്ടുവരുവാൻവേണ്ടി ഇരുട്ടറയിലേക്കു കടന്നു. ആ സാദ്ധ്വിയുടെ ദേഹം മൃതപ്രായമായി അതിൽ കിടക്കുന്നുണ്ടായിരുന്നു. ആ ദേഹത്തുനിന്നൊലിക്കുന്ന രക്തവും മാംസക്കഷണങ്ങളും നക്കിക്കടിക്കുവാൻവേണ്ടി മൂഷികക്കൂട്ടങ്ങൾ അവളെ വലയംചെയ്തിരുന്നു. പന്തത്തിൻെറ വെളിച്ചവും ആഗതരുടെ പാദവിന്യാസവും കേട്ടവ ഓടിഒളിച്ചു. അവളാതറയിൽ സ്വൽബന്ധമില്ലാതെ ശയിക്കയാണ്. അവരുടെ ബഹളങ്ങൾകേട്ടു ആ പാപം ഉണൎന്നു ചോദിച്ചു "എന്നെ കൊലപ്പെടുത്തുവാൻവേണ്ടി വന്നവരാണോ നിങ്ങൾ"

അവരിൽ ഒരുവൻ:— അല്ല രാജകുമാരി! ഭവതിയെ ഇവിടെനിന്നു പുറത്തേക്കെടുത്തുകൊണ്ടുപോകുവാൻ വേണ്ടിയാണ് ഞ

ങ്ങൾ വന്നിരിക്കുന്നത്''

അവൾ:— "എന്നെ രാജകുമാരിയെന്നു സംബോധനചെയ്യുവാൻ നിങ്ങൾക്കു ലജ്ജയാവുന്നില്ലേ. ഞാൻ രാജകുമാരിയാണെന്നു നിങ്ങൾ കരുതുന്നുണ്ടെങ്കിൽ എന്റെ കല്പന അനുസരിക്കണം. എന്താണെന്റെ കല്പനയെന്നല്ലെ. ഈ കനീസയിലെ വലിയ പാതിരിയെ കൊന്നിട്ടുവരണം."

കാവൽക്കാർ:— (കൈകൂപ്പിക്കൊണ്ട്) "അതു ഞങ്ങളെകൊണ്ടാവില്ല"

രാജകുമാരി:— "നിങ്ങളെകൊണ്ടാവില്ലെങ്കിൽ ആ കാരിയിങ്ങോട്ടുതരു ഞാൻ നടത്താം ആ കൃത്യം."

കാവൽക്കാർ പ്രത്യുത്തരമൊന്നും നൽകാതെ കില്ലുന്നതുകണ്ടു അവൾ തുടൎന്നു:— അതിനും സന്നദ്ധരല്ല നിങ്ങളെങ്കിൽപിന്നെ നിങ്ങളുടെ കയ്യിലിരിക്കുന്ന ആ ആയുധംകൊണ്ടു എന്റെ പണി തീൎക്കുക. തദ്വാരാ നികൃഷ്ടവും ദുഃഖസമ്പൂൎണ്ണവുമായ ഈ ജീവിതത്തിൽനിന്നെനിക്കു രക്ഷപ്പെടുവാൻ കഴിയുമല്ലോ.

ഒരുവൻ:— "രാജകുമാരി ജൂസിഫയിൻ! ഇങ്ങിനെ കിടന്നു നരകിക്കുന്നതിൽഭേദം നിങ്ങൾ മരിക്കുകയായിരുന്നു. പറഞ്ഞിട്ടെന്തുഫലം അതിനും സംഗതിയാവുന്നില്ലല്ലോ?"

ജൂസിഫയിൻ എന്ന നാമംകേട്ടു ഭൂമി കുലുങ്ങുകയും ആകാശം വിറകൊള്ളുകയും ചെയ്തിരിക്കണം. നക്ഷത്രങ്ങൾ രക്താശ്രുക്കൾ പൊഴിച്ചുകൊണ്ടു പറഞ്ഞിരിക്കണം ഈ പാവം ഇവിടുത്തെ രാജാധിരാജന്റെ ഏകസന്താനം ജൂസിഫയിനാണല്ലോ എന്നു്.

# ക്രൂരതയുടെ ദേവത.

അന്ധകാരരാക്ഷസിലോകത്തെ ആവരണം ചെയ്തിരിക്കയാണ്. അവളെ ഭയപ്പെട്ടിട്ടാണെന്നുതോന്നുന്നു താരങ്ങൾ മേഘപടലങ്ങളിൽ അഭയംപ്രാപിക്കുന്നതു്. ആ വലിയ പള്ളിയുടെ കുററൻ മതിൽകെട്ടു അന്ധകാരത്തിനു കാഠിന്യം കൂട്ടിയിരിക്കയാണ്. അതിൻെറ ഒരു ഭാഗത്തുള്ള ഇടനാഴികയിൽകൂടി ശുഭവസ്ത്രങ്ങൾധരിച്ച ഒരു താടിക്കാരൻ മന്ദമന്ദം നടന്നുവരുന്നുണ്ടു്. അയാളുടെ മുറിയിൽ പ്രവേശിക്കുന്നതുവരെ അതൊരു ഭൂതത്താനാണെന്നു തോന്നിയിരുന്നു. പ്രകാശത്തിനുമുമ്പിലെത്തിയതിനുശേഷമാണ് മനസ്സിലായതു്; അതൊരു മനുഷ്യരൂപിയാണെന്നു്. മുറിയിൽ കടന്ന ഉടനെ അദ്ദേഹം ചാരുകസേലയിൽ ചാരിയിരുന്നു. വെളുത്തു ചുകന്ന മുഖം. നീട്ടിവളർത്തിയ താടി. മുറിച്ചു ചെറുതാക്കിയ മേൽമീശ. ആകെകൂടി അയാളൊരു ദിവ്യനാണെന്നു തോന്നും ബാഹ്യപ്രകൃതികണ്ടാൽ അയാളുടെ മുഖം രൂക്ഷതയുടെ നൃത്തരംഗമായി കാണപ്പെട്ടിരുന്നു. മുഖം ചുമന്നിരുന്നു. കണ്ണുകൾ കലങ്ങിമറിഞ്ഞിട്ടുണ്ടു്. തീപ്പൊരിപാറുന്നതുപോലെ ആരുടേയോ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടസ്വസ്ഥനായിരിക്കയാണയാൾ. അതാണ് കൂടെക്കൂടെ കവാടത്തിലേക്കെത്തിനോക്കുന്നതു്. കുറച്ചുസമയം അങ്ങനെ ഇരുന്നിട്ടും ആരും അവിടെ വരികയുണ്ടായില്ല. അയാൾ എഴുന്നേററുചെന്നാ ഇടനാഴിയിലേക്കുനോക്കി. അസ്വസ്ഥതയോടെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന വ്യക്തിയെ കാണാത്തതിൽ നിരാശാഭരിതനായി എന്തൊക്കയോ പറഞ്ഞുകൊണ്ടാ ചാരുകസാരയിൽതന്നെ ചെന്നിരുന്നു:

"ആ ഗുരുത്വംകെട്ട പെണ്ണു് വരുന്നുണ്ടായിരിക്കണം. സമർത്ഥന്മാരായ കാവൽകാർ അവളെ കൂട്ടിക്കൊണ്ടുവരികയാവാം"

ചാരുവട്ടയിൽ വന്നിരുന്നിട്ടും കുറേസമയമായി ഗുരുത്വംകെട്ട ആ പെണ്ണു് ഇനിയും വന്നുചേൎന്നിട്ടില്ല അയാളുടെ പരി

ചാരകന്മാരെയും കാണാനില്ല അസ്വസ്ഥനായതുപോലെ എഴു നേററാകവാടത്തിലേക്കു ചെന്നു. കണ്ണുമിഴിച്ചുമിഴിച്ചു നോക്കുക യാണ്. ആരെയും കാണാനില്ല. അവരെ കാണാത്തതിൽ പ ല സംശയങ്ങളും ഉണ്ടായി. അയാളാ ആലോചനകൾക്കു വശം വദനായി ഇരിക്കുന്നതിനിടയിൽ രണ്ടു ദാസന്മാർ അവളെയും കൂ ട്ടികൊണ്ടവിടെ എത്തി. അവരെ കണ്ട ഉടനെ അയാൾ ഗർജ്ജി ച്ചു:—

"എടാ കഴുതകളെ! നിങ്ങളിതുവരെ എന്തു ചെയ്തിരുന്നു ഈ ശപിക്കപ്പെട്ട പിശാചിനെ ഇങ്ങോട്ടു കെട്ടിയെടുക്കുവാൻ ഇ ത്ര താമസം നേരിട്ടതെങ്ങിനെ—?"

ഒരുവൻ:— ബഹുവന്ദ്യപിതാവേ! ഇവൾ നന്നേ അവശയായി പ്രജ്ഞയററു ശയിക്കയായിരുന്നു. ഞങ്ങൾ ആ ഇരുട്ടറയിൽ ചെ ന്നു നോക്കിയപ്പോൾ ബോധരഹിതയായി ഇവൾ കിടക്കുന്നതു കണ്ടു. വളരെയൊക്കെ പണിപ്പെട്ടതിനുശേഷമാണിവൾക്കു ബോധംവന്നതു്. അതിനുശേഷം പുറത്തേക്കു കൊണ്ടുവന്നു. നട ക്കുവാൻ ശക്തിയില്ലാതിരുന്നതുകൊണ്ടു ഒരു വിധത്തിൽ താങ്ങി പ്പിടിച്ചാണിവിടെ എത്തിച്ചതു്."

മറെറാരുവൻ:— പൊന്നുതിരുമേനി! നമ്മുടെ ചാട്ടവാറ് ച്ച ററിപിടിച്ച സ്ഥലത്തെ മാംസം പറിഞ്ഞുപോരികയും രക്തം പ്ര വഹിക്കയും ചെയ്യുന്നുണ്ടു്. ഞങ്ങളായിരുട്ടറയിൽ ചെന്നപ്പോൾ എലികൾ ഇവളുടെ ദേഹത്തിൽ പൊതിഞ്ഞിരുന്നുകൊണ്ടു രക്തം കുടിക്കുന്നതു കാണുകയുണ്ടായി."

പാതിരി:— "നിങ്ങൾ വിശദമാക്കുന്നതുപോലെയുള്ള അവശത ഇവളെ ബാധിച്ചിട്ടുണ്ടെങ്കിൽപിന്നെ ഇവളുടെ മനസ്സിൻേറയും നാക്കിൻേറയും കാഠിന്യം കുറഞ്ഞിരിക്കാൻ വഴിയുണ്ടു്."

എന്നിങ്ങനെ പറഞ്ഞിട്ടു് അല്പസമയം ചിന്താമഗ്നനായി ഇരുന്നു ആ പുരോഹിതൻ. പിന്നീടു ആ കാവൽക്കാരനോടു പറ

ഞ്ഞു. "എന്റെ അഭിലാഷങ്ങളെ നിരാകരിക്കുന്നതോടൊപ്പം പരുഷമായ സംസാരംകൊണ്ടു എന്നെ കോപിഷ്ഠനാക്കുന്ന ആ സ്വഭാവത്തിൽനിന്നു രാജകുമാരി ജൂസിഫയിൻ പിന്മാറിയോ? എന്നറിഞ്ഞുവരുവാൻ"

ആ സംസാരം ജൂസിഫയിൻ ശ്രവിക്കുന്നുണ്ടായിരുന്നു. അവരം സധൈര്യം തുറന്നുപറഞ്ഞു. "ഇത്ര ദുഷ്ടനായ പുരോഹിത"നോടു അശേഷം ബഹുമാനമോ സ്നേഹമോ തോന്നുന്നില്ലെനിക്കു്.

പ്രസ്തുത വാചകം പാതിരിയെ അരിശംകൊള്ളിച്ചു. അയാരം കോപാന്ധനായി ചാടി എഴുന്നേററുനിന്നുകൊണ്ടു ഗജ്ജിച്ചു. "അനുസരണയില്ലാത്ത പെണ്ണേ! എന്റെ ദിവ്യത്വങ്ങളെ നീ മറന്നോ? എന്റെ അധികാരങ്ങരം എത്രകണ്ടു വിപുലമാണന്നു നീ ധരിച്ചിട്ടില്ലേ? ഇവിടെവെച്ചു കിട്ടിയ ശിക്ഷയെ ഇത്രവേഗം മറന്നോ? കൈസർവ്വമിന്റെ ഓമനമകളും ഷാം രാജധാനിയുടെ ഏകഅവകാശിയുമാണെന്നും നിന്റെ പിതാവിന്റെ ഭരണീയരിൽപ്പെട്ട വ്യക്തിയാണ് ഞാനെന്നുമാണോ നീ ധരിച്ചുവച്ചിരിക്കുന്നതു്?"

ജൂസിഫയിൻ:— "ആവകയൊന്നും ഞാൻ മറന്നിട്ടില്ല നിങ്ങളുടെ മിരട്ടുവിദ്യകൊണ്ടെന്നെ ഭയപ്പെടുത്തിക്കളയാമെന്നു കരുതുന്നതു വെറും ഭോഷത്വം മാത്രമാണ്. എന്റെ കാലക്കേടു കൊടുമ്പിരികൊള്ളുകയാണെങ്കിലും ദൈവത്തേയും അവന്റെ കാരുണ്യത്തേയും ഞാൻ മറന്നിട്ടില്ല. എന്റെ പദവിയും പ്രതാപവും മാറിപ്പോന്നെങ്കിലും ദേഹം അതുതന്നെയാണ്. എന്റെ തലയിലെഴുത്തു ചിത്തയായിപ്പോയതുകൊണ്ടു ആദർശങ്ങരംക്കു മാററം സംഭവിച്ചിട്ടില്ല. എന്റെ തലയിൽ രാജകുമാരിയുടെ കിരീടംപോയിട്ടു കീറിപ്പറിഞ്ഞ ഉണ്ണിക്കണ്ണിപോലും ഇല്ലാതായിയെങ്കിലും എന്റെ സംസാരസ്വാതന്ത്ര്യം ശതഗുണീഭവിച്ചിരിക്കയാണിപ്പോരം."

പാതിരി—(കോപാന്ധനായിട്ടു) "മതി നിന്റെ വീരവാദം ഇനി നിന്റെ മനസ്സിന്റെയും സംസാരത്തിന്റെയും മററം ശ

ക്തിയെ ഒന്നു പരീക്ഷിക്കുവാൻതന്നെയാണു് ഞാൻ തീച്ചപ്പെടുത്തിയിരിക്കുന്നതു്. അതു വെറും ചാട്ടകൊണ്ടാണെന്നു കരുതേണ്ട. പഴുത്ത ഇരുമ്പുകമ്പികൊണ്ടാണു് പരീക്ഷ നടത്തുവാനുദ്ദേശിക്കുന്നതു്."

ജൂസിഫയിൻ:— "പഴുത്ത കമ്പികൊണ്ടു പരീക്ഷിക്കുന്നതെങ്ങിനെയാണെന്നെനിക്കു മനസ്സിലായില്ല"

പാതിരി—"അതിപ്പോഠം മനസ്സിലാവുകയില്ല ചെന്തീക്കനലിൽ ഇരുമ്പുകമ്പികളിട്ടുതി പഴിപ്പിച്ചു നിൻെറ കണ്ണു കുത്തിപൊട്ടിക്കയും നാവിൽ ചൂടുവെക്കുകയും ചെയ്യുമ്പോഠം മാത്രമേ ആ പരീക്ഷയുടെ രുചി മനസ്സിലാവുകയുള്ളു."

ജൂസിഫയിൻ:— "എൻെറ പിതാവു് നിങ്ങളെയൊക്കെ സംരക്ഷിച്ചുപോന്നതിൻെറ ഫലമാണോ ഇതു്? ഈ വിശുദ്ധദേവാലയത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന വിശുദ്ധകന്യകയുടെ കല്ലറയാണോ ഇതു്? ചാരിത്രം സുരക്ഷിതമാക്കുവാൻവേണ്ടി ബദ്ധപ്പെടുന്ന ഒരബലക്കിങ്ങനെയുള്ള ശിക്ഷ കൊടുത്തു് നരകത്തെപ്പോലും ലജ്ജിപ്പിക്കണമെന്നാണോ മതവിധി?"

പാതിരി—"ചാരിത്രം, ചാരിത്രം എന്നൊക്കെ പറഞ്ഞാലെന്താണെന്നു ഒരു ചുക്കും അറിയാത്ത നീ ഒരു നായയെപ്പോലെ ഇങ്ങനെ കുരക്കുന്നതുകൊണ്ടെന്തുഫലം? എൻെറ അഭിലാഷത്തിന്നു ദാസ്യം വഹിക്കുന്നതിന്നാണു് ചാരിത്രം എന്നു പറയുന്നതു്. ഞാൻ പറഞ്ഞാൽമതി ഒരു സ്ത്രീ ചാരിത്രവതിയാകുവാൻ. എൻെറ കല്പനയാണു് ഈ ലോകത്തുള്ള ക്രൈസ്തവസ്ത്രീകളുടെ സ്ത്രീത്വത്തെ നിലനിത്തുവാനാവശ്യം."

ജൂസിഫയിൻ—'അങ്ങയെപ്പോലുള്ള മൃഗീയപുരോഹിതന്മാർ നിലകൊള്ളുന്ന ആ സമുദായം നശിക്കയെല്ലാതെ തരമില്ല. ഇത്രയും പറഞ്ഞതായ അപരാധത്തിന്നു അങ്ങു എന്നെ കൊന്നുകളഞ്ഞാലും വിരോധമില്ല."

മൃഗീയപുരോഹിതന്മാർ എന്ന ആ സംബോധന കേട്ടിട്ടുന്ന ഞാതിരിക്കുവാൻ മാത്രം ക്ഷമാശീലം ആ പാതിരിക്കെങ്ങനെയു ണ്ടാവാനാണ്? അയാറം ഒരു രാക്ഷസനെപ്പോലെ അട്ടഹസി ച്ചുകൊണ്ടു പറഞ്ഞു 'ഇവളുടെ വായ മൂടികെട്ടുക. കയ്യും കാലും വരിഞ്ഞു മുറുക്കുക. ഇവളുടെ മുമ്പിൽതന്നെ അഗ്നികുണ്ഡം കൂട്ട ട്ടെ. അതിൽ ഏതാനും ഇരുമ്പുകമ്പികറം ഇട്ടു പഴുപ്പിക്കുക. അവ പഴുത്തുകഴിഞ്ഞാൽപിന്നെ ഈ കുലടയുടെ കണ്ണിലും നാവിലും കുത്തിയിറക്കുക. അതിനിടക്കു ഒന്നുകൂടി ചോദിക്കേണ്ട കടമ എനിക്കുണ്ടു്. 'കണ്ണോ ചാരിത്രമോ വേണ്ടതു്?'

ആ രാക്ഷസന്റെ കല്പന കിട്ടേണ്ടതായ താമസം—അവി ടെയുണ്ടായിരുന്ന കാവൽക്കാർ അഗ്നികുണ്ഡം ചമച്ച് അതിൽ ഇരുമ്പുകമ്പികളിട്ടു പഴുപ്പിച്ചുതുടങ്ങുവാൻ — റൂമിലെ രാജകുമാ രി കാലുകറം ബന്ധിക്കപ്പെട്ട മൃഗത്തെപ്പോലെ കിടക്കുകയാണ്. നൂൽബന്ധം ആ ദേഹത്തിലില്ല. നിരാലംബയായിക്കിടക്കുന്ന ആ അബലയുടെ കൺമുമ്പിൽ നരകയാതനക്കുള്ള സന്നാഹങ്ങറം നടക്കുകയാണ്. പാതിരിയുടെ കുപ്പായമണിഞ്ഞു നടക്കുന്ന ആ രാക്ഷസൻ അഗ്നിയേയും, ആ പതിവ്രതയുടെ അംഗലാവണ്യത്തേ യും മാറിമാറി നോക്കിക്കൊണ്ടങ്ങനെ ഇരിക്കുന്നതിനിടയിൽ 'അ ല്ലാഹു അക്ബർ' എന്ന തക്ബീർദ്ധ്വനി ഇടതടവില്ലാതെ കേട്ടു തുടങ്ങി. അതുകേട്ടതോടെ അയാറം ഇടിവാളേററ പന്നഗത്തെപ്പോ ലെ ഞെട്ടിപ്പോയി. അയാറംക്കുതോന്നി മുസ്‌ലിംഭടന്മാർ ഈ ക നീസയെ ആക്രമിക്കുവാൻവേണ്ടി വന്നുകഴിഞ്ഞുവെന്നു്.

ആ തക്ബീർദ്ധ്വനിയുടെ ഹുങ്കാരംകേട്ടു കനീസയിൽ ഉറ ങ്ങിക്കിടന്നിരുന്നവർ ഞെട്ടിയുണർന്നു. അവർ അവരുടെ മുറിക ളിൽ നിന്നിറങ്ങി പാതിരിയുടെ മുറിയിലേക്കു വന്നുതുടങ്ങി. അ തൊക്കെ കണ്ടും കേട്ടുംകൊണ്ടിരുന്ന പാതിരി കല്പിച്ചു. ആ അ ഗ്നികുണ്ഡം കെടുത്തിക്കളയുവാനും ജൂസിഫയിനെ ഇരുട്ടറയിൽ കൊണ്ടുചെന്നിടുവാനും. നാളെ അവളുടെ പണി കഴിക്കുവാനാ

ണ് അയാളുറച്ചിരിക്കുന്നത്. ഇത്രയും കഴിഞ്ഞപ്പോഴേക്കും പാതിരിവര്യൻെറ മുറിയിൽ ഒരു ജനസമൂഹം വന്നുചേന്നു. അവരിൽനിന്നു ചിലർ കോട്ടമുകളിൽ കയറിനിന്നുകൊണ്ട് ആ തക്ബിർദ്ധ്വനിയുടെ കാരണം അന്വേഷിച്ചു. മുസ്ലിംകളുടെ ഖലീഫ അമീറുൽ മൂഅ്മിനീൻ മദീനയിൽനിന്നു വന്നിട്ടുണ്ടെന്നും അദ്ദേഹത്തിൻെറ ആഗമനത്തെതുടന്നാണീ തക്ബിർഭേരി മുഴക്കുന്നതെന്നും മനസ്സിലാവുകയും ആ വിവരം പാതിരിവര്യനെ അറിയിക്കുകയും ചെയ്തു.

## പോപ്പ്—അബൂഉബൈദ സംഭാഷണം.

പ്രകാശം വീശിത്തുടങ്ങി. ശുക്രൻ ഉദിച്ചുപൊങ്ങിയിട്ട വളരെ നേരമായി. മിന്നിമിന്നി പ്രകാശിച്ചുകൊണ്ടസ്തമിക്കാൻ ഭാവിക്കയാണ്. മുസ്ലിംതാവളത്തിൽ മിക്കവരും ഉണന്നുകഴിഞ്ഞു. ഭടന്മാരിൽ ചിലർ അംഗസ്നാനം നടത്തുകയാണ്. ചിലർ സുന്നത്തുനമസ്കാരത്തിൽ നിമഗ്നരായിരിക്കയാണ്. മററുചിലർ വിസജ്ജനാദികറം കഴിഞ്ഞു വരികയാണ്. അല്പസമയത്തിനുശേഷം ബാങ്കി എഴുന്നേററുനിന്നുകൊണ്ടു ഇഖാമത്തു വിളിച്ചു. നമസ്കാരത്തിൽ ഇമാമത്തു വഹിച്ചതു അമീറുൽ മുഅ്മിനീനാണ്. അദ്ദേഹത്തിൻെറ ഇമാമത്തിൽ നടന്ന ആ നമസ്കാരം മുസ്ലിംകറക്ക് നൽകിയ ആത്മീയാനന്ദം എത്രകണ്ടു വിപുലമായിരുന്നെന്നു രേഖപ്പെടുത്തുവാനുള്ള കഴിവ് ഈ തൂലികക്കില്ല. നമസ്കാരാനന്തരം ഖലീഫ അബൂ ഉബൈദയെ വിളിച്ചെന്തോ കല്പിച്ചു.

അദ്ദേഹം നേരെ കോട്ടവാതലിലേക്കു ചെന്നു വിളിച്ചുപറഞ്ഞു

'ബൈത്തുൽ മുഖദ്ദസിലെ ജനങ്ങളെ! ഞങ്ങളുടെ നേതാവായ അമീറുൽമുഅ്മിനീൻ എത്തിക്കഴിഞ്ഞിട്ടുണ്ട്. നിങ്ങളുടെ വാഗ്ദത്തത്തിനു ഒരന്ത്യതീരുമാനമുണ്ടാക്കുവാൻ വേണ്ടിയാണദ്ദേഹം ഇവിടെ എത്തിയിരിക്കുന്നതു്.'

അവിടെ ഉണ്ടായിരുന്ന ദ്വാരപാലകന്മാർ ആ വിവരം പോപ്പിനെ അറിയിച്ചു. പോപ്പിന്നു സംഗതികളൊക്കെ അറിവുകിട്ടിയിരുന്നു. ഭാവി പരിപാടികളെ സംബന്ധിച്ചു ചർച്ചചെയ്തുകൊണ്ടിരിക്കുമ്പോഴാണു് ദ്വാരപാലകന്മാർ അവിടെ എത്തിയതും അബ്ദുൾബെദ പറഞ്ഞ വിവരം ധരിപ്പിച്ചതും. തദവസരത്തിൽ യാതൊന്നും അറിഞ്ഞിട്ടില്ലാത്തമാതിരിയിലായിരുന്നു പോപ്പിന്റെ നാട്യം. അങ്ങനെ ദ്വാരപാലകന്മാരുടെ വിശദീകരണം ചെവിക്കൊടുത്തു കേട്ടു. അതിനുശേഷം പോപ്പുതിരുമേനി ആ കോട്ടവാതിൽവരെ പോകുവാൻ തീരുമാനിച്ചു. രോമംകൊണ്ടുണ്ടാക്കപ്പെട്ട നീളക്കുപ്പായം ധരിച്ചു. ഏതാനും പാതിരിമാരേയും പട്ടണാധികാരികളേയും അകമ്പടിക്കാരായി കൂട്ടി. ദിംഷിക്കിലെ ഗവർണ്ണരും അക്കൂട്ടത്തിലുണ്ടായിരുന്നു. അവരുടെ എല്ലാം മുമ്പിലായി പെരുനാളിനെഴുന്നുള്ളിക്കാറുള്ളതുപോലെ കുരിശെഴുന്നുള്ളിച്ചിരുന്നു. അങ്ങനെ ആ ഘോഷയാത്ര മുമ്പോട്ടു നീങ്ങി കോട്ടവാതിലിനടുക്കാറായി. ദിംഷിക്കു ഗവർണ്ണർ പോപ്പു് തിരുമേനിയുടെ പാദങ്ങളിൽവീണഭിവാദ്യം ചെയ്തുകൊണ്ടറിയിച്ചു. 'അറബികളുടെ നേതാവിനുള്ള അടയാളങ്ങൾ അങ്ങറിയാമെന്നു പറഞ്ഞതു നേരാണെങ്കിലും അവരോടതു് പറയുകയും സന്ധിസംസാരത്തിനു തുനിയുകയും ചെയ്യുന്നതിൽഭേദം അവരോടു സമരം ചെയ്യുവാൻ അനുവദിക്കയാണു്. അങ്ങനെ അനുവദിക്കുന്നതായാൽപിന്നെ ഒരുമററ അറബികുഞ്ഞുപോലും ശേഷിക്കാതെ അവരെ ഉന്മൂലനം ചെയ്യുവാനുള്ള ശേഷിയും ശേമുഷിയും ഞങ്ങൾക്കിപ്പോഴുണ്ടു്.'

അയാളുടെ സംസാരം പോപ്പിനു തീരെ രസിച്ചില്ല. അദ്ദേഹം കോപാന്ധനായി തുടർന്നു—എനിക്കറിയാമെന്നു പറഞ്ഞതു 'നേരാണെങ്കിലും' എന്നു പറഞ്ഞതിൽനിന്നു നിനക്കു എന്റെ വാക്കുകൾ വിശ്വാസയോഗ്യമായി തോന്നുന്നില്ലെന്നു് മനസ്സിലാവുന്നല്ലോ. എന്നേക്കാൾ വലിയ ഒരു ജ്ഞാനി കൈസർ സാമ്രാജ്യത്തിലുണ്ടെന്നു നീ കരുതുന്നുണ്ടോ?'

'ഇല്ല' ആ ഘോഷയാത്രയിലെ അംഗങ്ങൾ ഐകകണ്ഠ്യേന പ്രസ്താവിച്ചു. അതുകേട്ട് ദിംഷിക്കഗറണ്ണർ തുടന്നു— വന്ദ്യപിതാവേ! ഞാനങ്ങനെ പറഞ്ഞതു് അങ്ങയുടെ ജ്ഞാനത്തെ വിമശിച്ചുകൊണ്ടായിരുന്നില്ല. അങ്ങേക്കറിവുള്ള ലക്ഷണങ്ങളിൽ ഒന്നെങ്കിലും കുറവുള്ള ഒരു വ്യക്തിയാണ് മുസ്ലിംകളുടെ ഖലീഫയെങ്കിൽ പിന്നെ സന്ധിസംസാരത്തിനും മററും മുതിയാതെ ഖഡ്ഗംകൊണ്ടാണ് തീരുമാനമുണ്ടാകേണ്ടതു് എന്നായിരുന്നു എൻെറ ഉദ്ദേശം.'

പോപ്പ്—(പതിഞ്ഞ സ്വരത്തിൽ) ആ കാര്യം എനിക്കറിയാം. വളരെയൊക്കെ ആലോചിച്ചതിനുശേഷം മാത്രമായിരിക്കും അതൊക്കെ തീർച്ചപ്പെടുത്തുക. എന്തായാലും ഞാനദ്ദേഹത്തെയൊന്നു കാണട്ടെ എന്നിട്ട തീർച്ചപ്പെടുത്താം. സന്ധിയോ യുദ്ധമോ ഏതാണാവശ്യമെന്ന്.''

അതിനുശേഷം ആ കാഫില കോട്ടവാതിലിനോടടുത്തു. പുറത്തുനില്ക്കുന്ന അബൂഉബൈദയെ നോക്കിക്കൊണ്ടു പോപ്പ് ചോദിച്ചു.

'ബഹുമാനപ്പെട്ട നേതാവേ! നിങ്ങളെന്താണാവശ്യപ്പെടുന്നതു്?'

അബൂഉബൈദ—'ഞങ്ങളുടെ നേതാക്കളിൽ അഗ്രേസരനായ അമീറുൽമുഅ്മിനീൻ ഇതാ എത്തിയിരിക്കുന്നു.'

പോപ്പ്—വളരെ സന്തോഷം.

അബൂഉബൈദ—എന്നാൽ ഇനി അദ്ദേഹത്തിനോടാലോചിച്ചിട്ട് പട്ടണം വിട്ടുകൊടുക്കുകയും സന്ധി ഉടമ്പടി ചെയ്തു ജസിയ മുതലായതു് തീർച്ചയാക്കുകയും ചെയ്യുക.'

പോപ്പ്—നിങ്ങളുടെ നേതാവ് അമീറുൽമുഅ്മിനീൻ ഇവിടെ എത്തിയിട്ടുണ്ടെങ്കിൽ അദ്ദേഹത്തെ എൻെറ സന്നിധിയിലേക്ക കൂട്ടിക്കൊണ്ടുവരിക അദ്ദേഹത്തിൻെറ ലക്ഷണങ്ങൾ മുതലാ

യത്തു നോക്കിക്കൊണ്ടെ അതിന്നു സൌകര്യപ്പെടത്തക്കവണ്ണം മററു നേതാക്കന്മാരിൽനിന്നദ്ദേഹത്തെ ഒററതിരിച്ചു നിൎത്തുകയും വേണം'

അബൂഉബൈദ—വളരെ സന്തോഷം. ഞാനീവിവരം അമിറൽമുഅ്മിനീനെ അറിയിക്കുന്നുണ്ട്.''

പോപ്പ്—ങ്ഹാ നിങ്ങളുടെ നേതാവിന്നുണ്ടായിരിക്കുന്ന അടയാളങ്ങളെ സംബന്ധിച്ചു ഞങ്ങളുടെ വിശുദ്ധഗ്രന്ഥമായ ഇഞ്ചിലിൽ വിശദമാക്കിയിട്ടുണ്ട്. പ്രസ്തുത അടയാളങ്ങൾ പൂൎത്തിയായിക്കാണുന്നതായാൽ ഞങ്ങൾ അദ്ദേഹത്തിൻെറ സന്നിധിയിൽ വരുന്നതും അഭയം തേടിക്കൊണ്ടു മതക്കരം നൽകുവാൻ ഉടമ്പടിചെയ്യുന്നതുമാണ്. എന്നാൽ..........'

എന്നിത്രയും പറഞ്ഞിട്ടു പോപ്പുതിരുമേനി തൻെറ സംഭാരത്തിൽനിന്നു വിരമിച്ചു. അതുകൊണ്ടു അബൂഉബൈദ വിശദമാക്കി. 'അങ്ങേക്കു പറയുവാനുള്ളതു് പൂൎത്തിയാക്കിയേക്കുക.'

'എന്നാൽ ഇഞ്ചിലിൽ കാണുന്നതുപോലുള്ള ലക്ഷണങ്ങൾ നിങ്ങളുടെ നേതാവിനില്ലെങ്കിൽപിന്നെ തീരുമാനമുണ്ടാകുന്നതു് ഖഡ്ഗമാണു്'' പോപ്പ് പൂൎത്തിയാക്കി.

'ഖഡ്ഗംകൊണ്ടു തീരുമാനമുണ്ടാക്കുവാൻ സൎവ്വഥാ സന്നദ്ധരാണ് ഞങ്ങൾ. എന്നാൽ പൊതുജനങ്ങളുടെ രക്തം പ്രവഹിപ്പിക്കാതെ കഴിയുമെങ്കിൽ അതാണുത്തമമെന്ന ഏക ഉദ്ദേശവും നിങ്ങളുടെ അഭിലാഷവും അനുസരിച്ചാണ് അമീറൽമുഅ്മിനീനെ ഇവിടെ വരുത്തിയതു്''

പോപ്പ്—അതു വാസ്തവമാണ്. അമിറൽമുഅ്മിനിനെ ഇവിടംവരെ വരുത്തുവാൻ ഇടയാക്കിയതു് ഞങ്ങൾതന്നെ. ഞങ്ങളന്നു പറഞ്ഞതുപോലെ ഒക്കെ ചെയ്യുവാൻ ഞാൻ സന്നദ്ധനാണ്.

അതുകേട്ടു അബൂഉബൈദ മുസ്‌ലിം താവളത്തിലേക്കു പോയി. പോപ്പും കൂട്ടരും ആ കോട്ടവാതിലിൽതന്നെ അമിറൽമുഅ്

മീനീനിൻെറ ആഗമനവും പ്രതീക്ഷിച്ച നിലയായി.

## ഖലീഫയുടെ വാഗ്ദത്തം.

അബൂഉബൈദയുടെ ആഗമനം പ്രതീക്ഷിച്ചുകൊണ്ടങ്ങനെ ഇരിക്കയാണ് അമീറൽമുഅ്മീനിൻ. ഇസ്ലാമിൻെറ അഭിമാനം അന്ത്യകാലംവരെ സുസ്ഥിരമാക്കേണമെന്നു ഇടക്കിടെ പ്രാൎത്ഥിക്കുന്നുമുണ്ട്. അബൂഉബൈദ കൊണ്ടുവരുന്ന സന്തോഷവാൎത്ത കേൾക്കുവാൻ വെമ്പൽകൊള്ളുകയാണദ്ദേഹത്തിൻെറ കൎണ്ണരന്ധ്റങ്ങൾ. അല്പസമയത്തിനുശേഷം അബൂഉബൈദ സമാഗതനാവുകയും അദ്ദേഹവും പോപ്പുമായി നടത്തിയ സംഭാഷണത്തിൻെറ വിശദവിവരണം അമിറൽമുഅ്മിനീനേ കേൾപ്പിക്കുക ചെയ്തു.

അബൂഉബൈദ വിശദമാക്കിയ സംഗതികളെ ശ്രവിച്ചശേഷം ഖലീഫ തീരുമാനിച്ചു. മററചമ്പടികളൊന്നും കൂടാതെ, ഏകനായി പോപ്പിനെ ചെന്നു കാണുകയാണ് ഉത്തമമെന്നു്. മുസ്ലിം ഭരണകൂടത്തിൻെറ ഏകച്ഛത്രാധിപത്യം വഹിക്കുന്ന ആ സഹാബി പ്രമുഖൻ കിറിപ്പറിഞ്ഞിട്ട് കണ്ടംവെച്ചുതുന്നിയ വസ്ത്രങ്ങളാണ് ധരിച്ചിരിക്കുന്നതു്. ആയുധങ്ങളൊന്നുംതന്നെ അദ്ദേഹത്തിൻെറ കയ്യിലല്ല, അതുകണ്ടു് അവിടെ ഉണ്ടായിരുന്ന മുസ്ലിം സഹോദരന്മാരിൽ ചിലരറിയിച്ചു. 'അല്ലയൊ അമീറൽമുഅ്മിനീൻ! നമ്മുടെ വൈരികളായ നസാറാക്കളോടു സംസാരിക്കുവാൻവേണ്ടിയാണങ്ങു പോകുന്നതു്. അവരുടെ സൎവ്വശക്തികളേയും താറുമാറാക്കിയതു നമ്മളാണ്'. അവരുടെ സൈന്യങ്ങളെ അരിഞ്ഞുവീഴ്ത്തികൊണ്ടു കൈസറിൻെറ പ്രഭാവപ്രതാപങ്ങളെ ഉന്മൂലനംചെയ്തവരാണ് നാം. അങ്ങ് ഏകനായി അവരെ സമീപിക്കുന്നതായാൽ ഏതെങ്കിലും വിധത്തിലുള്ള വഞ്ചനകൾകൊണ്ടങ്ങയെ ബുദ്ധിമുട്ടിക്കുവാൻ സാദ്ധ്യതയുണ്ടാവുക്കു''

അതുകേട്ടു അമീറൽമുഅ്മിനീൻ പറഞ്ഞ സമാധാനം 'അല്ലാഹുവിൻെറ കല്പനകൂടാതെ ഒന്നുംതന്നെ സംഭവിക്കുന്നതല്ല' എ

ന്നു മാത്രമായിരുന്നു. സന്ധിസംഭാഷണം ചെയ്യുവാനാണ് നമ്മെ ക്ഷണിക്കുന്നതെങ്കിൽ പിന്നെ വേഷവിധാനങ്ങളൊന്നും ആവശ്യമില്ല. അതിനുശേഷം ഖലീഫ തൻെറ ഒട്ടകപ്പുറത്തുകയറി. മുമ്പിൽതന്നെ അബൂഉബൈദയും ഉണ്ടായിരുന്നു. അങ്ങനെ അവർ പോപ്പ് മുതലായവർ നില്ക്കുന്നുണ്ടായിരുന്ന കവാടത്തിലേക്ക ചെന്നു. ക്രൈസ്തവജനത ഖലീഫയുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടവിടെ നില്ക്കുന്നുണ്ടായിരുന്നു. അവിടെ എത്തിയ ഉടനെ അബൂഉബൈദ ഖലീഫയെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു. "ഇദ്ദേഹമാണ് ഞങ്ങളുടെ നേതാവ്."

പോപ്പാവട്ടെ ഒരു മറവിൽനിന്നുകൊണ്ടു അമീറൽമുഅ്മിനീനെ നഖശിഖാന്തം സൂക്ഷിച്ചുനോക്കി; എന്നിട്ടദ്ദേഹം വിളിച്ചുപറഞ്ഞു. ഇദ്ദേഹത്തെ സംബന്ധിച്ചുതന്നെയാണ് ഞങ്ങളുടെ വേദപുസ്തകങ്ങൾ ഘോഷിക്കുന്നത്. അതിൽ വിശദമാക്കിയിരിക്കുന്ന അടയാളങ്ങൾ വള്ളിപുള്ളിക്ക വ്യത്യാസമില്ലാതെ ഇദ്ദേഹത്തിലുണ്ട്. ഇദ്ദേഹംതന്നെയാണ് വിശുദ്ധപട്ടണമായ ബൈത്തുൽമുഖദ്ദസ് സ്വാധീനപ്പെടുത്തുവാൻവേണ്ടി അവതീർണ്ണനായിട്ടുള്ള മഹാൻ. ഇദ്ദേഹത്തിൻെറ സന്നിധിയിൽ ഈ പട്ടണത്തിൻെറ ഭരണകൂടം അടിയറവു പറയുകയല്ലാതെ ഗത്യന്തരമില്ല.

അതിനുശേഷം ബൈത്തുൽമുഖദ്ദസ് ജനതയെ അഭിമുഖീകരിച്ചുകൊണ്ടു പോപ്പ് തുടൎന്നു ജനങ്ങളെ! മുഹമ്മദുബിനു അബ്ദുല്ലാഹിറസൂൽ തിരുമേനി സല്ലല്ലാഹു അലൈഹിവസല്ലമയുടെ ഉററ സഹാബിയായ ഉമർ ബിനുഖത്താബ് റളിയല്ലാഹു അൻഹുവാണീ വന്നിരിക്കുന്നത്. നിങ്ങൾ അദ്ദേഹത്തിൻെറ കാല്ക്കൽവീണ് അഭയം തേടേണ്ട സമയം ആസന്നമായിരിക്കുന്നു. ഇദ്ദേഹത്തിൻെറ ആഗമനത്തെയാണ് നാമും നമ്മുടെ പൌരാണികന്മാരും പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നത്."

അതു കേട്ടമാത്രയിൽ ബൈത്തുൽമുഖദ്ദസ് ജനത കൂട്ടംകൂട്ടമായി ഖലീഫയുടെ മുമ്പിലേക്കടുത്തുകൂടി. സമരത്തിൽ ക്ഷീണിച്ച്

രുന്ന അവർ ഉന്മേഷഭരിതരായി തീരുകയും മതക്കാരം മുതലായവ യുടെ പ്രതിജ്ഞ നടക്കുകയും ചെയ്തു. അതിനുശേഷം സന്ധിസം ഭാഷണങ്ങൾ നടന്നു അമീറുൽമുഅ്മിനീൻ ആവേശഭരിതനായി തീരുകയും രണ്ടു റക്അത്ത് കാണിക്ക നമസ്കരിക്കയും ചെയ്തശേ ഷം ജനപ്രവാഹത്തെ നോക്കിക്കൊണ്ടു തുടന്നു— "നിങ്ങൾ അഭ യംതേടുകയും ജസിയ തന്നുകൊള്ളുകയും ചെയ്യാമെന്ന് സമ്മതി ച്ചതിൽ ഞാൻ പുളകംകൊള്ളുന്നു. നിങ്ങളുടെ വാഗ്ദത്തിനു വി ഘാതം നേരിടാതിരുന്നാൽ പിന്നെ നിങ്ങളെ സംരക്ഷിക്കേണ്ടതു് ഞങ്ങളുടെ കടമയാണ്. ഇനി നിങ്ങൾ സമാധാനമായി അവര വരുടെ വീട്ടിലേക്കു പോവുക."

ഇതു് വെറുമൊരു മുഖവുരപ്രസംഗം മാത്രമായിരുന്നു. അതി ൻെറ ശേഷം ചെറിയ ഒരു ഉടമ്പടി തയ്യാറാക്കുകയുണ്ടായി. ഉട മ്പടിയുടെ സംക്ഷിപ്തവിവരം ഇവിടെ ചേർക്കുന്നതു് ഉത്തമമാണെ ന്നു തോന്നുന്നു. പതിമൂന്നു നൂററാണ്ടുകൾക്കുമുമ്പുമുതൽ മുസ്ലിം കൾ മററു മതസ്ഥരോടേതു വിധമാണ് പെരുമാറിയിരുന്നതെന്നു ആധുനികലോകത്തിനനുമാനിക്കാനാ ഉടമ്പടി ഉപകരിക്കും. അ ല്ലാമാജറീർ ത്വബ്‌രി എഴുതിയിരിക്കുന്ന ഫത്തഹ്‌ബൈത്തുൽ മുഖ ദ്ദസിൽ രേഖപ്പെടുത്തിയിരിക്കുന്ന വാചകങ്ങളുടെ സംക്ഷിപ്തവിവ രണം മാത്രമാണിതു്.

'ബിസ്മില്ലാഹിർ റഹ്മാനിർറഹീം. അല്ലാഹുവിൻെറ ദാസന്മാരിൽ എളിയവനും രണ്ടാം ഖലീഫയുമായ ഉമർ ബൈ ത്തുൽമുഖദ്ദസ് (ഈലിയാ) നിവാസികൾക്കു എഴുതിക്കൊടുത്ത അഭയപത്രം—ഈ അഭയപത്രം എതദ്ദേശിയജനതയുടെ ജീവര ക്ഷക്കു പുറമേ—അവരുടെ ദേവാലയങ്ങൾ, സമ്പത്തു്, മററു വി ഗ്രഹങ്ങൾ, മുതലായ എല്ലാററിനെയും സുരക്ഷിതമാക്കുന്നതിനു വേണ്ടിയുള്ളതാണ്. അതിനുംപുറമെ ഇവിടുത്തെ മതാചാരങ്ങ ളിലോ ദേവാലയങ്ങളിലോ ഞങ്ങൾ കൈകടത്തുന്നതല്ല. അവി

ടെയുള്ള കരിശുകൾ—വിഗ്രഹങ്ങൾ മുതലായവയെ സംബന്ധിച്ച യാതൊരുവിധ അധികാരാവകാശങ്ങളും ഞങ്ങൾക്കില്ല. മതപരമായ സർവ്വസ്വാതന്ത്ര്യവും ഇവിടുത്തെ ജനതക്കുണ്ടായിരിക്കുന്നതാണ്. ക്രൈസ്തവമതദ്വേഷികളായ യഹൂദികൾക്കിവിടെ കുടിയേറിപ്പാർക്കുവാൻ അനുവദിക്കുകയോ അനുവദിക്കാതിരിക്കുകയൊ ചെയ്യുവാൻ ഇന്നാട്ടുകാർക്കധികാരമുണ്ട്.... ....എന്നാൽ മററു സാമന്തരാജാക്കന്മാരെപ്പോലെ ജസിയ തന്നുകൊണ്ടിരിക്കുന്നതിൽ വിഘ്നംവരുത്താൻ പാടുള്ളതല്ല.........ഈ ഉടമ്പടിയിൽ എഴുതിയിട്ടുള്ള സംഗതികൾക്കു അല്ലാഹുവും അവൻെറ റസൂലും—ഖലീഫമാരും—മുസ്‌ലിംകളും സാക്ഷികളാണ്. അതിനുംപുറമെ താഴെപറയുന്നവർ ദൃക്‌സാക്ഷികളാണ്. ഖാലിദ്‌ബിൻവലിദ്, അംറുബിൻആസ്, അബ്ദുൽറഹ്‌മാൻബിൻ ഓഫ്, മുആവിയാബിൻ സുഫിയാൻ. ഹിജറ 15—ലാണ് ഈ ഉടമ്പടി എഴുതിയതു്.

പ്രസ്തുത ഉടമ്പടി എഴുതി ഒപ്പുവെച്ചുകഴിഞ്ഞപ്പോഴേക്കു സായാഹ്നമായി കഴിഞ്ഞിരുന്നു. അതിനാൽ ഉമർഫാറൂഖ് മററു മുസ്‌ലിംകളോടുകൂടി താവളത്തിലേക്കു മടങ്ങി.

## ബൈത്തുൽമുഖദ്ദസ് പ്രവേശനം.

അന്നത്തെ രാത്രി ബൈത്തുൽമുഖദ്ദസിൻെറ കവാടം അടക്കുകയുണ്ടായില്ല എന്തുകൊണ്ടെന്നാൽ ഇനിയവർക്കു മുസ്‌ലിംകളെ ഭയപ്പെടേണ്ട ആവശ്യവുമില്ല ദയയുടെ മലാഖമാരായിട്ടാണ് അവരിപ്പോൾ മുസ്‌ലിംകളെ കണക്കാക്കുന്നതു്. അവരെ ബൈത്തുൽമുഖദ്ദസിലേക്കു ക്ഷണിക്കുവാനും തയ്യാറാവുകയാണവർ. പ്രഭാതത്തിൽതന്നെ ഫാറൂഖ് അഅ്സമിൻെറ ആ പുറപ്പാട് കൈസർറുമിൻെറ പുറപ്പാടുപോലെയുള്ള ആർഭാടങ്ങളോടുകൂടിയായിരുന്നില്ല: നേരെമറിച്ചു സത്യവിശ്വാസത്തിൻെറയും സദാചാരതല്ലരതയുടേയും ദൌത്യംവഹിച്ചുകൊണ്ടുള്ള ഒരു പ്രവേശനമായിരു

ന്നു അതു്. തദവസരത്തിൽ അമീറുൽമുഅ്മിനീൻെറ സ്ഥിതി— പുറപ്പാടിൻെറ ആദ്യത്തിൽ ഖലീഫക്കു സഞ്ചരിക്കുവാൻ വേണ്ടി ഒരു കുതിരയെ കൊണ്ടുവരികയുണ്ടായി. അദ്ദേഹം അതു നിരസിക്കുകയാണ് ചെയ്തതു്. അതിനുശേഷം ശുഭ്രവും വിലപിടിച്ചതുമായ വസ്ത്രങ്ങൾ സമർപ്പിക്കപ്പെട്ടു എങ്കിലും അതും നിഷേധിക്കതന്നെയാണദ്ദേഹം ചെയ്തതു്. അവസാനം മദീനയിൽനിന്നു താൻ വരുന്ന അവസരത്തിൽ ധരിച്ചിരുന്ന ആ കുപ്പായം—പതിന്നാലു സ്ഥലങ്ങളിൽകഷണംവെച്ചു തുന്നികൂട്ടിയ ആ കുപ്പായം ധരിച്ചുകൊണ്ടാണദ്ദേഹം ബൈത്തുൽമുഖദ്ദസ് പുണ്യസ്ഥലത്തേക്കു പുറപ്പെട്ടതു്. നേരേമസ്ജിദുൽ അഖ്സായിൽ പോവുകയും നബിമാരുടെ മഖബിറകൾസിയാറത്തു ചെയ്യുകയുമാണാദ്യം ചെയ്തതു്. അതിനുശേഷം ക്രിസ്ത്യാനികളുടെ പള്ളികൾ ഓരോന്നായി ചുററികണ്ടു അവയൊക്കെ കണ്ടുകൊണ്ടിരിക്കുന്നതിനിടയിൽ മദ്ധ്യാഹ്നനമസ്കാരത്തിനുള്ള സമയം ആസന്നമായി. അതറിഞ്ഞ പോപ്പ് ആവശ്യപ്പെട്ടു കനീസയിൽതന്നെ നമസ്കരിക്കണമെന്നു ഖലീഫ അതിനെ അനുകൂലിക്കയുണ്ടായില്ല. അദ്ദേഹം അരുളി— ഇന്നു ഞാനിവിടെ നമസ്കരിക്കുന്നതായാൽ ഭാവിമുസ്ലിംകൾ പറയും ഞങ്ങളുടെ ഖലീഫ നമസ്കരിച്ചതായ ഈ സ്ഥലം ഞങ്ങളുടേതാണെന്നു'. അതിനുശേഷം ഖലീഫ ആ കനീസയിൽനിന്നു പുറത്തുവരികയും അടുത്തുണ്ടായിരുന്ന ഒരു മൈതാനത്തിൽ ചെന്നു നമസ്കരിക്കയും ചെയ്തു. പ്രസ്തുത സ്ഥലത്താണത്രേ ഇന്നു കാണുന്ന 'മസ്ജിദുൽ ഉമർ' നിലകൊള്ളുന്നതു്. ഖലീഫ അവിടെ ഒരാഴ്ച വരെ താമസിച്ചു എന്നു ചില ചരിത്രകാരന്മാർ പറയുന്നു. അതിനുശേഷം അദ്ദേഹം മദീനയിലേക്കു മടങ്ങി.

അമീറുൽമുഅ്മിനീൻ നമസ്കരിച്ചതായ ആ സ്ഥലം പിന്നീടു മുസ്ലിംകളുടെ ആരാധനാസ്ഥലമായിത്തന്നെ നിലകൊണ്ടു. ബൈത്തുൽമുഖദ്ദസ് മുസ്ലിംകൾക്കു കീഴടങ്ങിയ ആ ദിവസം പ്രഭാതത്തിലാണ് യുവയോദ്ധാവിൻെറ കാഫില അവിടെ എത്തി

യതു്. അവർ ജൂസിഫയിനെ തിരഞ്ഞു് ക്ഷീണിച്ചാണവിടെ എത്തിയിരിക്കുന്നതു്.

## ജൂസിഫയിനെ അന്വേഷിക്കുന്നു.

റംരാജ്ഞി, ളീറാർ, യുവയോദ്ധാവ് എന്നിവരോടുകൂടി ബൈത്തുൽമുഖദ്ദസിൽ എത്തി താമസമാക്കി. അന്നാലാവിവരം മുസ്ലിംഭടന്മാരിൽ ചിലക്കു മാത്രമേ അറിവുണ്ടായിരുന്നുള്ളു. അവക്കവിടെ ഒട്ടനവധി പരിചയക്കാരുള്ളതുകൊണ്ടു് രാജ്ഞിയുടെ ആഗമനവാർത്ത പുറത്തുവിടാതിരിക്കുവാൻ വേണ്ട ഏപ്പാടുചെയ്തിരുന്നു. യുവയോദ്ധാവ് അവിടെയൊക്കെ അന്വേഷിക്കുന്നുണ്ടു് ജൂസിഫയിനെ, അങ്ങിനെ സന്ധ്യയായി. അസ്വസ്ഥയായി കഴിഞ്ഞുകൂടുകയാണു് രാജ്ഞി അവസാനം അവർ തീരുമാനിച്ചു വേഷപ്രച്ഛന്നയായി ജൂസിഫയിനെ അന്വേഷിച്ചു പുറപ്പെടുമെന്നു്.

അവരതിനു തയ്യാറാകുന്നതിനിടയിൽ യുവയോദ്ധാവ് വന്നു ചേന്നു. മുഖം മ്ലാനമായിരുന്നു. ചുണ്ടുകറം കരുവാളിച്ചിരുന്നു. നിരാശാഭരിതനായിട്ടാണദ്ദേഹം എത്തിച്ചേന്നതു്.

അദ്ദേഹത്തെ കണ്ട ഉടനെ രാജ്ഞി ചോദിച്ചു. എൻെറ ഓമനയെസംബന്ധിച്ചെന്തെങ്കിലും വിവരം കിട്ടിയോ? യുവയോദ്ധാവ് (നിരാശാഭരിതനായിട്ടു്) ഈ പട്ടണം മുഴുവനും ചുററി തിരിഞ്ഞിട്ടും യാതൊരു വിവരവും കിട്ടുകയുണ്ടായില്ല

രാജ്ഞി—വലിയ പാതിരിമാരും കന്യാസ്ത്രികളും താമസിക്കുന്ന ആ കനീസയിൽ നിങ്ങറം പോയിരുന്നോ?

യുവയോദ്ധാവ്—ഇല്ല.

രാജ്ഞി—എന്നാലിനി നമുക്കു് അവിടെയൊന്നു പോയി നോക്കണം.

ളിറാർ—അങ്ങനെ പോറുകയാണെങ്കിൽ നാം മൂന്നുപേരും മാത്രം പോരാ. ഒരു വിഭാഗം സൈന്യവുംകൂടി ആവശ്യമുണ്ട്. അവരെ പുറത്തുനിർത്തിയിട്ട നമുക്കകത്തു കടന്നു പരിശോധിക്കാം.

ആ അഭിപ്രായമനുസരിച്ച അബൂഉബൈദയെ കണ്ടു സൈന്യങ്ങളെ വാങ്ങുവാൻവേണ്ടി യുദ്ധയോദ്ധാവിനെ അയച്ചു. യുദ്ധയോദ്ധാവ് അബൂഉബൈദയുടെ കൂടാരത്തിൽ ചെന്നദ്ദേഹവുമായി സംസാരിച്ചു. ഉണ്ടായ സംഗതികളൊക്കെ വിശദമാക്കിയെങ്കിലും സൈന്യങ്ങളെ അയക്കുന്നതിന്നു വൈമനസ്യം പ്രകടിപ്പിക്കയാണദ്ദേഹം ചെയ്തതു്. കൃസ്ത്യാനികളുടെ മതാചാരങ്ങൾക്കും കനിസകൾക്കും വിഘാതമുണ്ടാക്കത്തക്ക യാതൊന്നും ചെയ്യുകയില്ലെന്നു ഉടമ്പടി നടന്നിരിക്കുന്ന സ്ഥിതിക്കു സൈന്യങ്ങളെ അയക്കുന്നതു ശരിയല്ലതാനും.

എന്നാൽ ജൂസിഫയിനെ കാണാനില്ലാത്ത സ്ഥിതിക്കു അവളെ അന്വേഷിക്കാതിരിക്കുന്നതും ശരിയല്ല. അങ്ങനെ വളരെയൊക്കെ ആലോചിച്ചതിൻെറ ഫലമായി വെറും കാണികളെപ്പോലെ സാധാരണ വേഷത്തിൽ ഏതാനും മുസ്ലിംകളെ അവരോടുകൂടി അയക്കാൻ തീച്ച്പ്പെടുത്തി.

അങ്ങനെ ഒരു ചെറിയ സൈന്യത്തോടുകൂടി രാജ്ഞിയും യുവയോദ്ധാവും ളിറാറും പോപ്പ് താമസിക്കുന്ന വലിയ പള്ളിയെ ലക്ഷ്യമാക്കി പുറപ്പെട്ടു.

## ജൂസിഫയിൻെറ പ്രേമസായൂജ്യം.

വലിയ പള്ളിയിലെ ഇരുട്ടറയിൽ അടയ്ക്കപ്പെട്ടിരിക്കയാണു ജൂസിഫയിൻ. ഊദ്ധ്വശ്വാസത്തിൻെറ നിർദ്ദയഹസ്തങ്ങളാൽ ഞെക്കിഞെരിക്കയാണവൾ. എന്നാൽ അന്ത്യശ്വാസംവലിച്ച ചലനമടങ്ങിയിരുന്നെങ്കിൽ അവളുടെ ജീവിതക്ലേശം എന്നെന്നേക്കുമാ

യി അവസാനിക്കുമായിരുന്നു. അതൊട്ടില്ലതാനും. വിഷജന്തു ക്കളുടേയും മൂഷികക്കൂട്ടങ്ങളുടേയും സങ്കേതമായ ആ ഇരുട്ടറയിൽ അവളനുഭവിക്കുന്ന യാതനകളെന്തൊക്കെയാണെന്നു അന്വേഷി ക്കുവാൻപോലും അവിടെയാരുമില്ല. അങ്ങനെ അവളാ ഇരുട്ടറ യിലെ യാതനകളനുഭവിച്ചു തുടങ്ങിട്ടു മൂന്നു രാപ്പകൽ കഴിഞ്ഞു. അതിനിടയിൽ ആരുംതന്നെ അവിടെ വരികയോ അവളെ സം ബന്ധിച്ചന്വേഷിക്കയോ ഉണ്ടായിട്ടില്ല പോപ്പും അനുയായി കളും ഒക്കെത്തന്നെ ബൈത്തുൽമുഖദ്ദസിനു കൈവന്നിരിക്കുന്ന പ രിവത്തനത്തെ അനുമോദിക്കുന്നതിൽ ദത്തശ്രദ്ധരായിരിക്കയാണ്. ബൈത്തുൽമുഖദ്ദസിൻെറ ചരിത്രത്തിനുംകൂടി പരിവത്തനമുണ്ടായ ആ അവസരത്തിൽപോലും ജൂസിഫയിൻെറ ശിരോലിഖിതത്തി ന മാററമുണ്ടായിട്ടില്ല. ആ പട്ടണത്തിൽ ആരൊക്കെ വന്നു എ ന്തൊക്കെ സംഭവിച്ചു എന്നൊന്നും ആ പാവത്തിനറിഞ്ഞുകൂടാ.

ആസന്നമരണയായി ശയിക്കുന്ന അവൾ തൻെറ മാതാവി നേയും പിതാവിനേയും അദ്ദേഹത്തിൻെറ പദവികളേയും ഓക്കുക യാണ്. ആ സ്മരണകൾ അവളുടെ ഹൃദയത്തെ കീറിമുറിക്കുന്നുണ്ടാ യിരിക്കണം. അതിനെല്ലാംപുറമെ യുവയോദ്ധാവിനെയൊന്നു ക ണ്ടിട്ടു അന്ത്യശ്വാസം വലിക്കുവാനവൾക്കാശയുണ്ടായിരുന്നു. എ ന്നാൽ അതു അസാദ്ധ്യമായി തോന്നുകയാണവൾക്ക്. ഇനി മരി ക്കുവാൻ അധികം താമസമില്ലെന്നവൾ തീരുമാനിച്ചുകഴിഞ്ഞു. ഈ ഇരുട്ടറയിലെ യാതനകൾക്കു വിധേയയായി മരണപ്പെടുകയോ പോപ്പിൻെറ അന്ധമായ കോപം ശിക്ഷകളായി രൂപാന്തരപ്പെട്ട വളെ വധിക്കുകയോ ചെയ്യുമെന്ന കാര്യം തക്കമെററതാണെന്നു അ വൾക്കുറപ്പായി.

മുസ്‌ലിംകൾക്കു പട്ടണമധീനമായിട്ടു നാലാംദിവസമാണ് പലരുമായി കൂടിക്കാഴ്ച നടത്തുന്നതിനിടയിൽ ജൂസിഫയിൻെറ പണിതീക്കുവാൻ അതുവരെ പോപ്പിനവസരം കിട്ടിയില്ല. നാ

ലാംദിവസം അവിടെ ഉണ്ടായിരുന്ന പരിചാരകന്മാരെ വിളിച്ചു വരുത്തി. അവർതന്നെയാണ് ജുസിഫയിനെ ആ ഇരുട്ടറയിൽ കൊണ്ടുചെന്നിട്ടത്. അവരെ വിളിച്ചുപറഞ്ഞു. ഇരുട്ടുമുറിയിലിട്ടടച്ചിരിക്കുന്ന ആ സ്ത്രീയെയൊന്നു നോക്കുക. മരണപ്പെട്ടുകഴിഞ്ഞുവെങ്കിൽ പിന്നെ അവിടെ കിടന്നുകൊള്ളട്ടെ. ജീവനുണ്ടെങ്കിൽ എന്റെ സന്നിധിയിൽ കൂട്ടിക്കൊണ്ടുവരിക. ഇനിയിവളെ വെച്ചുകൊണ്ടിരിക്കുവാൻ നിവൃത്തിയില്ല. ഈ ഇരുട്ടറയുടെ വിവരം മുസ്‌ലിംകൾ അറിയുകയാണെങ്കിൽപിന്നെ കുഴപ്പത്തിനിടയാവും.

പ്രസ്തുത കല്പന കിട്ടിയ ഉടനെ അവർ ഒരു പന്തം കത്തിച്ചു പിടിച്ചുകൊണ്ട് ഇരുട്ടറയിലേക്കു കടന്നു അതിനകത്ത് അവൾ പ്രജ്ഞയററു കിടക്കുന്നതാണവർ കണ്ടത്. ഒററ നോട്ടത്തിൽ അതൊരു മൃതദേഹമാണന്നെ തോന്നുകയുള്ളു. അതു കണ്ട അവർ നാഡി പരിശോധിച്ചുനോക്കി. നാഡി ചലിക്കുന്നുണ്ടായിരുന്നു. അവളെ എടുത്തു പുറത്തേക്കു കൊണ്ടുവന്നു. പുറത്തുവന്നതിനുശേഷം ശുദ്ധവായു ശ്വസിച്ചതിനെതുടർന്നവൾക്കു ബോധംവന്നു പോപ്പ് അവളുടെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. ആ മുഖത്ത് യാതൊരുവിധ ആകർഷണശക്തികളും അവശേഷിച്ചിരുന്നില്ല മുഖം വാടിവരണ്ടു അസ്ഥിമാത്രമായി അവശേഷിച്ചിരുന്നു. കണ്ണുകുഴിഞ്ഞുതാണിരുന്നതിനോടൊപ്പം ഭീകരമായി തോന്നിയിരുന്നു. അവളുടെ ആ സ്ഥിതികൾ പോപ്പിനെ ചിന്താകുലനായി ചമച്ചു. അയാൾ തീർച്ചപ്പെടുത്തി ഇവളെ ഇനി വെച്ചുകൊണ്ടിരിക്കുന്നത് അപായമായതുകൊണ്ടു ഏതുവിധവും വധിച്ചുകളയുകയാണാവശ്യമെന്നു. അതിനുശേഷം അതേ ഇരുട്ടറയിൽതന്നെ നിക്ഷേപിച്ചാൽ മതി. അങ്ങനെ ചെയ്യാതെ ഇവളെ വിട്ടയക്കാമെന്നു വെച്ചാൽ പിന്നെ വലിയ ആപത്താണ്.

അങ്ങനെ ആലോചിച്ചുകൊണ്ടു ആ ദുഷ്ടൻ ജൂസിഫയിനെ സമീപിച്ചുകൊണ്ടു പറഞ്ഞു. നിന്റെ മരണം ആസന്നമായിരി

ക്കയാണ്. അതിനു മുമ്പെന്തെങ്കിലും ആഗ്രഹങ്ങളുണ്ടെങ്കിൽ പറഞ്ഞേക്കുക അതിനോടുകൂടി മരണത്തിനു ഒരുങ്ങുകയും ചെയ്തുകൊള്ളുക."

ജൂസിഫയിൻ— "മരണത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുക തന്നെയാണ് ഞാൻ. എന്നാൽ അങ്ങ് പറയുന്ന മരണം എന്റെ വിമോചനത്തെയാണ് സൂചിപ്പിക്കുന്നത്."

പോപ്പ്—(കോപാന്ധനായിട്ട്) ,"വിമോചനമോ? അത് നിന്റെ സ്വപ്നമാണ്. കന്യാസ്ത്രീമറിയത്തിന്റേയും യേശുദേവന്റേയും പ്രതിനിധിയായ എന്റെ കല്പനകൾ വഴിപ്പെടാത്ത നിനക്ക വിമോചനമുണ്ടാകുമെന്നു സ്വപ്നത്തിൽപോലും കരുതിപ്പോകേണ്ട. മരിക്കുന്നതിനുമുമ്പു നിനക്ക എന്താണാശയുള്ളതെന്നു പറഞ്ഞാൽമാത്രം മതി."

ജൂസിഫയിൻ:— "എന്റെ ആഗ്രഹം പൂർത്തിയാകുമെന്നു എനിക്കുതന്നെ വിശ്വാസമല്ല."

പോപ്പ്—"പൂർത്തിയാകട്ടെ പൂർത്തിയാകാതിരിക്കട്ടെ പറയേണ്ടതു നിന്റെ കടമ. എന്റെ അഭിപ്രായത്തിനു യോജിച്ചതാണെങ്കിൽ ഞാനതു സാധിച്ചുതരുമെന്നു മാത്രം"

ജൂസിഫയിൻ—"ഞാൻ ഇസ്‌ലാംമതം വരിച്ചുകഴിഞ്ഞു. അതുകൊണ്ടു ഞാൻ മരണപ്പെട്ടുകഴിഞ്ഞാൽ എന്റെ മൃതദേഹം കോട്ടക്കുപുറത്തു താവളമടിച്ചിരിക്കുന്ന മുസ്‌ലിംതാവളത്തിലയച്ചു കൊടുക്കണം. അതാണെന്റെ ആഗ്രഹം."

പോപ്പ്—"മുസ്‌ലിംകളിപ്പോൾ കോട്ടക്കു പുറത്തല്ല ഉള്ളത്. അവരുമായി സന്ധിചെയ്തതുമൂലം ഈ പട്ടണം അവർക്കു വിട്ടുകൊടുത്തു കഴിഞ്ഞിരിക്കയാണ്. അതുകാരണം നിന്റെ ഈ ആഗ്രഹം സാധിക്കുന്ന കാര്യം വിഷമം. വേറെ എന്തെങ്കിലും ആഗ്രഹമുണ്ടെങ്കിൽ പറഞ്ഞോളൂ."

പട്ടണം മുസ്ലിംകൾക്കധീനമായിരിക്കയാണെന്നു കേട്ട് അവൾ പുളകംകൊണ്ടു. വെയിലിന്റെ കാറ്റിനുംകൊണ്ടു വാടിക്കരിഞ്ഞ ചെടി മഴയേററ തളിർത്തതുപോലെ വാടിതളർന്നു കിടന്നിരുന്ന ആ ഹൃദയം ഉന്മേഷഭരിതയായി. അവളോർത്തു ബൈത്തുൽമുഖദ്ദസ് പട്ടണം മുസ്ലിംകൾക്കധീനമാവുകയും അവർ പട്ടണത്തിൽ പ്രവേശിച്ചിരിക്കുകയും ചെയ്ത സ്ഥിതിക്കു അതിൽ യുവയോദ്ധാവും ഉണ്ടായിരിക്കണം. അദ്ദേഹത്തിന്റെ കൺമുമ്പിൽ വെച്ചു ഞാൻ മരണപ്പെടുകയും ചെയ്തെങ്കിൽ നന്നായിരുന്നു. അദ്ദേഹത്തിന്നു മനസ്സിലാകുമായിരുന്നു അദ്ദേഹത്തിനുവേണ്ടി ഇത്രയധികം യാതനകൾ സഹിച്ച ഞാൻ ഏതുവിധത്തിലാണ് മരണം വരിച്ചതെന്നു്.

പോപ്പിന്റെ ചോദ്യത്തിന്നു സമാധാനം കിട്ടുവാൻ താമസം നേരിട്ടതുകൊണ്ടു ഒരു ഹാസ്യത്തോടുകൂടി അയാൾ ചോദിച്ചു. "എടീ! അനുസരണയില്ലാത്ത പെണ്ണേ! ഇനിയെന്താണ് നിനക്കാഗ്രഹമെന്നു വേഗം പറയു. ഇനിയും അധികസമയം കാത്തിരിക്കുവാൻ എനിക്കു സൌകര്യമില്ല."

ജൂസിഫയിൻ— "എന്റെ അന്ത്യസലാം യുവയോദ്ധാവിനെ അറിയിച്ചാൽ മതി."

യുവയോദ്ധാവിന്റെ പേരു കേട്ടപ്പോൾ പോപ്പിന്നു അരിശം കയറി. അയാൾ ഒന്നലറികൊണ്ടു പറഞ്ഞു. കയറു കത്തിക്കഴിഞ്ഞെങ്കിലും പിരി അഴഞ്ഞിട്ടില്ല. മരണം മൂക്കത്തെത്തിക്കഴിഞ്ഞിട്ടും യുവയോദ്ധാവിന്റെ ചിന്തതന്നെയാണിനിയും" എന്നിങ്ങനെ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ കാവൽക്കാരും ക്രൂരന്മാരുമായ രണ്ടുപേരെ വിളിച്ചുപറഞ്ഞു. "ഇവളെ ഇരുട്ടറയുടെ മുമ്പിൽ കൊണ്ടുപോവുക. അതിന്റെ മുമ്പിൽവെച്ചു തല വെട്ടുകയും അതിനകത്തിട്ടു മുറി പൂട്ടിവരികയും ചെയ്യുക. അങ്ങിനെ അനുസരണയില്ലാത്ത ഇവൾ നശിക്കട്ടെ"

കാവൽക്കാർ അവളെ എടുത്തുകൊണ്ടു ഇരുട്ടറയിലേക്കു നടന്നു. അവിടെ നടക്കുവാൻപോകുന്ന സംഗതികൾ കണ്ടാനന്ദിക്കുവാൻവേണ്ടി പോപ്പും അവരെ അനുഗമിച്ചു. തദവസരത്തിൽ ജൂസിഫയിൻെറ മനസ്ഥിതി എന്തായിരുന്നിരിക്കുമെന്നു ഊഹ്യമാണല്ലോ. അവൾ ആകാശത്തിലേക്കു നോക്കിക്കൊണ്ടെന്തോ പ്രാർത്ഥിക്കുകയാണ്. അതിനിടയിൽ രഹസ്യകവാടത്തിൽകൂടി രണ്ടുമൂന്നുപേർ അകത്തു കടന്നുവരികയുണ്ടായി. അവരിൽ ഒരാൾ ഗൗരവസമേതം ചോദിച്ചു:— "ദുഷ്ടന്മാരെ! നിങ്ങൾ എങ്ങോട്ടാണ് പുറപ്പെട്ടിരിക്കുന്നതു്. "ജൂസിഫയിൻെറ മാലാഖ എത്തിക്കഴിഞ്ഞ വിവരം അറിഞ്ഞിട്ടില്ലേ" "അതു കേട്ടു ആ ദുഷ്ടന്മാർ അമ്പരന്നു നിന്നുപോയി. ജൂസിഫയിനെ അവിടെ കിടത്തി അതിനുള്ളിൽ ആ മൂന്നുപേരും അവിടെ എത്തിക്കഴിഞ്ഞു അവർ "അല്ലാഹു അക്ബർ" ഭേരി മുഴക്കി. അതിനെ തുടന്നു കനീസയുടെ കവാടത്തിനുമുമ്പിൽനിന്നും അതേശബ്ദം കേട്ടുതുടങ്ങി. അപ്പോളാണ് പോപ്പിനു മനസ്സിലായതു് മുസ്ലീം ഭടന്മാർ അകത്തുകടന്ന വിവരം. ആ കോലാഹലങ്ങൾക്കിടയിൽ കനീസാവാസികളൊക്കെ ഉണന്നു കോട്ടക്കു പുറത്തുണ്ടായിരുന്ന മുസ്ലിംകൾ കയറണിമാർഗ്ഗം അകത്തു കടന്നുകഴിഞ്ഞു. അവരുടെ പക്കൽ ആയുധങ്ങളൊന്നും ഉണ്ടായിരുന്നില്ലെങ്കിലും അവരോടു നേരിടുവാൻ അവിടെയുണ്ടായിരുന്നവരിൽ ആരും ധൈര്യപ്പെട്ടില്ല. രാജ്ഞി—യുദ്ധയോദ്ധാവ് ളിറാർ എന്നീ മൂന്നുപേരാണ് ആദ്യം അവിടെയെത്തിയതു്. ജൂസിഫയിനെ കണ്ട ഉടനെ രാജ്ഞി ഓടിച്ചെല്ലുകയും അവളെ വാരിയെടുത്തു മടിയിൽ കിടത്തിക്കൊണ്ടു സാന്ത്വനപ്പെടുത്തുകയും ചെയ്തുതുടങ്ങി.

അവരുടെ ആഗമനത്തെ തുടന്നു പോപ്പ് അകത്തേക്കുപോയി. അദ്ദേഹം തൻെറ കൈവശമുണ്ടായിരുന്ന കഠാരി കണ്ഠനാളത്തിൽ കുത്തിയിറക്കി മരണംവരിച്ചു. അദ്ദേഹത്തിൻെറ ആ മുറി എത്ര വനിതകളുടെ ചാരിത്രം ദൂഷണംചെയ്യുവാൻവേണ്ടി ഉപകരിച്ചിട്ടുണ്ടെന്നാരുകണ്ടു അതിൽ ആ പാതിരിയുടെ മൃതദേ

ഹം കിടന്നു പിടക്കുകയാണ്. അയാളിൽനിന്നൊഴുകിയ രക്തത്താൽ ആ മുറിയുടെ തറ ചായംതേച്ചിരിക്കയാണ്.

പ്രഭാതത്തിന്നുമുമ്പുതന്നെ ആ വാർത്ത പട്ടണത്തിൽ പരന്നു. നിർദ്ദോഷികളായ അനവധി ശിശുക്കളുടെ ജീവഹാനിക്കിടമായിത്തീർന്ന ആ ഇരുട്ടറ പരിശോധിക്കപ്പെട്ടുകയും അന്നുതന്നെ അതു് പൊളിച്ചുകളയുകയും ചെയ്തു.

പാതിരിയുടെ മരണത്തിന്നുശേഷം ആ ഇരുട്ടറയിലെ ശിക്ഷകളും അവസാനിച്ചു. അതിനെത്തുടൎന്നു ബൈത്തുൽമുഖദ്ദസ് ക്രിസ്ത്യാനികളിൽ പലരും ഇസ്ലാംമതം വരിക്കയുണ്ടായി. ഏതാനും ദിവസത്തെ ചികിത്സയുടെ ഫലമായി ജൂസിഫയിൻ പൂൎണ്ണാരോഗ്യവതിയായിത്തീൎന്നു. അങ്ങിനെയിരിക്കെ ഒരു ദിവസം അബൂഉബൈദ അവരുടെ വസതിയിൽ വരികയും രാജ്ഞിയുടേയും ജൂസിഫയിൻേറയും മുമ്പിൽവെച്ചു് യുവയോദ്ധാവിൻെറ മുട്ടുപടം മുതലായവ നീക്കിക്കാണിക്കുവാനാവശ്യപ്പെട്ടുകയുമുണ്ടായി. യുവയോദ്ധാവ് അതനുസരിക്കുകയും തൻെറ സ്വരൂപം അവിടെ വെളിവാക്കുകയും ചെയ്തു. അപ്പോൾ മാത്രമാണ് ജൂസിഫയിന്നും മററും മനസ്സിലാക്കിയതു് യുവയോദ്ധാവ് ഒരു പുരുഷനല്ലെന്നും തന്നെപ്പോലെ ഒരു സ്ത്രീയാണെന്നും. താമസംവിനാ ളിറാറും ജൂസിഫയിന്നുമായി വിവാഹബന്ധത്തിലേർപ്പെട്ടു. യുവയോദ്ധാവ് അതെ ഖൗലത്തു് ഒരു മുസ്ലിം യുധിഷ്ഠിരൻെറ പത്നീപദം സ്വീകരിച്ചു. ജൂസിഫയിൻെറ സന്താനങ്ങൾ ഇസ്ലാമിന്നുവേണ്ടി വളരെയേറെ ത്യാഗങ്ങൾ വരിച്ചിട്ടുണ്ടു്. ജൂസിഫയിന്നും ഖൗലത്തും സഹോദരിമാരായി ജീവിച്ചുപോന്നു. അവരോടു കിടനില്ക്കത്തക്ക വനിതകൾ ഇന്നു നമ്മിലില്ലെങ്കിലും അവരുടെ ജീവചരിത്രം ഇസ്ലാം ചരിത്രത്തിലുണ്ടു്. അതു് വായിച്ചുപഠിച്ചിട്ടെങ്കിലും നമ്മുടെ സഹോദരിമാരിൽ ഒരുണർവ്വ് ഉണ്ടായെങ്കിൽ അതു് മഹാഭാഗ്യമായിരിക്കും.

ധീരവനിത അഥവാ ഷാംവിജയം — സമാപ്തം.

# ചില ഇസ്ലാമിക ഗ്രന്ഥങ്ങൾ.

| | ക. | ണ. |
|---|---|---|
| ബദർ വിജയം (ചരിത്രം — കെ. ബി.) | 1 | 0 |
| പ്രവാചകപ്രഭുവും 4 ഖലീഫമാരും (വിപുലമായ ചരിത്രഗ്രന്ഥം, പി. കെ. കെ. മുസ്ലിയാർ) | 3 | 8 |
| മുസ്ലിം നമസ്കാരക്രമങ്ങൾ (അറബിമൂലത്തോടുകൂടിയതു്, കെ. ബി. അബൂബക്കർ) | 0 | 10 |
| ഇസ്ലാമിക പരിഷ്കാരം (ഇസ്ലാമിന്റെ നേട്ടങ്ങൾ) | 0 | 12 |
| ഉഹദ് യുദ്ധം (ചരിത്രം, കെ. ബി അബൂബക്കർ) | 1 | 0 |
| ഇസ്ലാമിലെ സാമൂഹ്യനിയമങ്ങൾ (പി. കെ. കെ) | 1 | 0 |
| മുസ്ലിം ദാമ്പത്യശാസ്ത്രം (ഇൽമുന്നിസ) കെ. ബി. | 0 | 12 |
| ധീരവനിത അഥവാ ഷാം വിജയം (ചരിത്രാഖ്യായിക, അബ്ദുൽഖാദർ ഖാരി) 3 ഭാഗം കൂടി | 5 | 0 |
| വിശുദ്ധനബിയുടെ രണ്ടു് പിതൃവ്യന്മാർ (ഹ: ഹംസ, ഹ: അബ്ബാസ്) | 0 | 8 |
| ഇസ്ലാം ചരിത്രകഥകൾ (കെ. ബി.) | 1 | 0 |
| പ്രേമവിജയം അഥവാ ഖൻദക് യുദ്ധം (ചരിത്രാഖ്യായിക, അബ്ദുൽഖാദർ ഖാരി) | 4 | 0 |
| സുന്നത്തു് നമസ്കാരങ്ങൾ (കെ. ബി) | 0 | 5 |
| യാസീൻ പരിഭാഷ (പി. കെ. കെ മുസ്ലിയാർ) | 0 | 10 |
| ഇസ്ലാമികനമസ്കാരം (കെ ബി. അബൂബക്കർ) | 0 | 5 |
| സ്പെയിൻ ചരിത്രകഥകൾ (എ. കെ. ഖാരി) | 1 | 0 |
| ഹസ്രത്തു് ഈസാ (കെ. ബി. അബൂബക്കർ) | 0 | 7 |

ആവശ്യപ്പെടുക:—

**ആമിനാ ബുക്ക് സ്റ്റാൾ,**

ഏനാമാക്കൽ (TRICHUR) KERALA.

# അബ്ദുൽഖാദർഖാരിയുടെ കൃതികൾ.

| | ഉറുപ. | നയാപൈസ. |
|---|---|---|
| * ഹസ്രത്തു് ഖാലിദ് (റ) | 0 | 38 |
| * ഹസ്രത്തു് ബിലാൽ (റ) | 0 | 25 |
| * ധീരവനിത അഥവാ ഷാം വിജയം (3 ഭാഗം കൂടി) | 5 | 0 |
| * ചെങ്കോട്ടയിലെ ബഹ്റാം (ഡി:) | 0 | 38 |
| * സ്പെയിൻ ചരിത്രകഥകൾ | 1 | 0 |
| * ഹ: അബൂബക്കർ (റ) ചരിത്രം | 0 | 25 |
| * ഹ: ഉമർ (റ) ചരിത്രം | 0 | 25 |
| * ഹ: ഉസ്മാൻ (റ) ചരിത്രം | 0 | 25 |
| * ഹ: അലി (റ) | 0 | 25 |
| * പ്രേമവിജയം അഥവാ ഖന്തക് യുദ്ധം | 4 | 0 |
| * തമാശരാമൻ (ഡി:) | 1 | 8 |

ആവശ്യപ്പെടുക:—

**ആമിനാ ബുക്ക് സ്റ്റാൾ,**

എന്നാമാക്കൽ (TRICHUR) KERALA.

F.G.P.W. KANDAS.